831 ആഗസ്റ്റ് 18, 1991
വില 4 രൂപ
കലാകൗമുദി



മുഖചിത്രം: കളർ ട്രാൻസ്പരൻസി
ശ്രീ ജയൻ

## പെരിങ്ങോം ആണവനിലയം

കണ്ണൂർ ജില്ലയിലെ പെരിങ്ങോം പ്രദേശത്ത് ആണവനിലയം സ്ഥാപിക്കപ്പെടാൻ പോകുകയാണെന്ന് കേരള സർക്കാറിൻെറയും ആണവോർജ്ജ കമ്മീഷൻെറയും സംയുക്തമായ തീരുമാനം പരസ്യമായി പ്രഖ്യാപിക്കപ്പെട്ടിരിക്കുകയാണ്.

ഈ സന്ദർഭത്തിൽ ഈയൊരു തീരുമാനത്തിൻെറ അധാർമ്മികതയേയും അനാശാസ്യതകളേയും ചൂണ്ടിക്കാണിക്കേണ്ടത് പൗരബോധമുള്ള എല്ലാവരുടെയും കടമയാണെന്ന് ഞങ്ങൾ കരുതുന്നു. ചെർണോബിൽ അടക്കമുള്ള നൂറ് കണക്കിന് അപകടങ്ങളുടെ പശ്ചാത്തലത്തിൽ ആണവനിലയങ്ങൾ സുരക്ഷിതങ്ങളാണ് എന്ന വാദം തകർന്നുപോവുകയും ഇവയുടെ ആശാസ്യത സാമ്പത്തികതലങ്ങളിൽപ്പോലും ചോദ്യം ചെയ്യപ്പെടുകയും ചെയ്തിരിക്കെ, യാതൊരു വിവേകവുമില്ലാതെ ഇക്കാര്യത്തിൽ നടത്തുന്ന നീക്കങ്ങൾ ഉത്കണ്ഠ ജനിപ്പിക്കുന്നു.

ആണവ നിലയങ്ങളുടെ മാരകമായ ദൂഷ്യഫലങ്ങളെക്കുറിച്ചുള്ള തിരിച്ചറിവുകൾ വികസിത രാജ്യങ്ങളിൽ അവക്കെതിരായി ബഹുജനാഭിപ്രായം ഉയർത്തുകയും തൽഫലമായി അവിടങ്ങളിൽ വീണ്ടുവിചാരങ്ങൾ നടക്കുകയുമാണ്. ഇത്തരം വീണ്ടുവിചാരങ്ങൾ നമ്മുടെ ഭരണാധികാരികളെയും ഉദ്യോഗസ്ഥ മേധാവികളെയും രാഷ്ട്രീയക്കാരെയും ബാധിച്ചിട്ടില്ല എന്നുള്ളത് അത്ഭുതകരമായിരിക്കുന്നു.

ആണവോർജ്ജത്തെക്കുറിച്ച് ലഭ്യമായ അറിവുകൾ, ആണവനിലയങ്ങളുടെ അപകടങ്ങൾ നിറഞ്ഞ ചരിത്രം, ജനങ്ങളിൽനിന്നും എല്ലാ വിവരങ്ങളും മറച്ചുവയ്ക്കുന്ന അതിൻെറ ഗൂഢസ്വഭാവം, ആണവനിലയങ്ങളും അണ്വായുധങ്ങളും തമ്മിലുള്ള അവിശുദ്ധബന്ധം, അപകടകരമായ സാങ്കേതിക വിദ്യകളും മാലിന്യങ്ങളും മൂന്നാം ലോകരാജ്യങ്ങളിലേക്ക് തള്ളിവിടുന്ന സാമ്രാജ്യത്വ ഗൂഢാലോചന, ആണവ മാലിന്യങ്ങൾ കൈകാര്യം ചെയ്യുന്നതിലുള്ള തികഞ്ഞ അശ്രദ്ധയും ലാഘവബുദ്ധിയും ഇവയെല്ലാം കണക്കിലെടുത്തുകൊണ്ട് അതിൻെറ നിസ്സഹായരായ ഇരകളാകാൻ സമീപഭാവിയിൽത്തന്നെ വിധിക്കപ്പെടുന്ന നമ്മുടെ സഹോദരങ്ങളെ ഓർത്തുകൊണ്ട് ഈ പരിപാടിയിൽനിന്നും പിന്തിരിയാൻ ഞങ്ങൾ കേരള സർക്കാരിനോടും ആണവോർജ്ജ കമ്മീഷനോടും അഭ്യർത്ഥിക്കുന്നു.

നിർദ്ദിഷ്ടമായ ആണവനിലയത്തിനെതിരെ പെരിങ്ങോം നിവാസികൾ ആരംഭിച്ചിട്ടുള്ള ബഹുജനപ്രക്ഷോഭത്തിന് ഞങ്ങൾ പരിപൂർണ്ണമായ പിന്തുണ പ്രഖ്യാപിക്കുന്നു. ചിന്താശീലരും സമാധാനകാംക്ഷികളുമായ മുഴുവൻ ജനങ്ങളുടെയും ധാർമ്മികവും ഭൗതികവുമായ പിന്തുണ ഈ സമരത്തിന് ഉണ്ടാകട്ടെ എന്ന് ഞങ്ങൾ ആഗ്രഹിക്കുന്നു. ഈ ആഗസ്റ്റ് 6-ന് ഹിരോഷിമാദിനത്തിൽ ഇതിനോട് അനുഭാവം പ്രകടിപ്പിച്ചുകൊണ്ട്




സംസ്ഥാനവ്യാപകമായി 'പെരിങ്ങോം ആണവനിലയ വിരുദ്ധസമര ഐക്യദാർഢ്യ ദിനം' ആചരിക്കണമെന്ന് ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

വി.ആർ. കൃഷ്ണയ്യർ, ഡോ. യു.ആർ.അനന്തമൂർത്തി, പി.പി. ഉമ്മർകോയ, സുകുമാർ അഴീക്കോട്, എ.പി. ഉദയഭാനു, ലക്ഷ്മി എൻ. മേനോൻ, ഡോ. കെ.എൻ.പൈ, പൗലോസ് മാർ പൗലോസ്, സച്ചിദാനന്ദൻ, എൻ.പി.മുഹമ്മദ്, ഡോ.എം.ഗംഗാധരൻ, ഡോ. കെ. മാധവൻകുട്ടി, കെ.ജി. ശങ്കരപ്പിള്ള, എം.പി. വർഗ്ഗീസ്, (ചെയർമാൻ, ഒ.പി.എൻ.ആർ), സി.അച്ചുതമേനോൻ, റൈറ്റ്:റവ: ഡോ. ജോർജ്ജ് വലിയമററം (തലശ്ശേരി ബിഷപ്പ്), റൈറ്റ്: റവ: സെബാസ്ററ്യൻ വള്ളോപ്പള്ളി (പ്രഥമ മെത്രാൻ, തലശ്ശേരി), എം.ടി. വാസുദേവൻനായർ, എം.പി.മന്മഥൻ, സുഗതകുമാരി, എം.പി. വീരേന്ദ്രകുമാർ, പി.എൻ. പണിക്കർ, പി.ടി.ഭാസ്കരപണിക്കർ, ആർ. എം. മനയ്ക്കലാത്ത്, കെ.വി. സുരേന്ദ്രനാഥ്, എസ്. ശർമ്മ, വിഷ്ണു നാരായണൻ നമ്പൂതിരി.

## ഒ.എൻ.വിയുടെ കത്ത്

ഒ.എൻ.വി.കുറുപ്പ് ഇപ്രകാരം എഴുതുന്നു: അടുത്ത തവണ മുതൽ സംസ്ഥാന ചലച്ചിത്ര അവാർഡിനും സംസ്ഥാന നാടക അവാർഡിനും എൻെറ ഗാനങ്ങൾ പരിഗണിക്കേണ്ടതില്ലെന്ന് ബന്ധപ്പെട്ട എല്ലാവരെയും ഈ തുറന്ന കത്തിലൂടെ സവിനയം അറിയിക്കുന്നു.

1955-ലാണ് ആദ്യമായൊരു ചലച്ചിത്രത്തിനുവേണ്ടി പാട്ടെഴുതിയതെങ്കിലും വളരെക്കാലം ഔദ്യോഗിക പരാധീനതകളാൽ ഒഴിഞ്ഞു നിൽക്കേണ്ടി വന്നു. ബാലമുരളി എന്ന പേരിൽ കാട്ടുപൂക്കൾ, കരുണ, കുമാരസംഭവം തുടങ്ങി കൈവിരലിലെണ്ണാവുന്ന ചിത്രങ്ങൾക്കെഴുതിയിട്ടുണ്ടെന്നു മാത്രം.

1972 മുതൽ വീണ്ടും സ്വന്തം പേരിലെഴുതാനുള്ള സ്വാതന്ത്ര്യമുണ്ടായി. 1973-ൽ സ്വപ്നത്തിലെ ഗാനങ്ങൾക്കാണ് ആദ്യത്തെ സംസ്ഥാന അവാർഡ് കിട്ടിയത്. തുടർന്ന് ഇക്കഴിഞ്ഞ പതിനെട്ട് വർഷത്തിനിടയ്ക്ക്, എണ്ണത്തിൽ കുറച്ചുചിത്രങ്ങൾക്കേ എഴുതിയിട്ടുള്ളു എങ്കിൽപ്പോലും, പന്ത്രണ്ട് തവണ എനിക്ക് സംസ്ഥാന അവാർഡ് ലഭിച്ചിട്ടുണ്ട്.

അവാർഡ് അംഗീകാരവും, അതിലേറെ എന്നെ സംബന്ധിച്ചിടത്തോളം സാമ്പത്തികാശ്വാസവുമായിരുന്നു. എങ്കിലും നിരന്തരമായി പുരസ്കാരം നേടിക്കൊണ്ട് ഈ രംഗത്ത് ഞാൻ നില്ക്കുന്നു എന്നത് പിന്നാലെ വരുന്നവരോട് കാട്ടുന്ന അനീതിയാണെന്നൊരു ധാരണ പരക്കുകയോ പരത്തുകയോ ഉണ്ടായിട്ടുണ്ടെന്ന വസ്തുത ഞാൻ മനസ്സിലാക്കുന്നു. ഈ ഒററക്കാരണം കൊണ്ടുതന്നെ, എൻെറ ഗാനങ്ങൾ സംസ്ഥാന അവാർഡിന് പരിഗണിക്കേണ്ടതില്ലെന്ന് ഞാനറിയിക്കുകയാണ്. എൻെറ പാട്ടുകൾ വേണമെന്ന് നിർബന്ധം തോന്നുന്ന സംവിധായകനുവേണ്ടി ഇനിയും ഞാൻ ഗാനങ്ങളെഴുതും. രചനയുടെ രംഗത്തുനിന്ന് എന്ന് പിൻമാറണമെന്ന കാര്യം കാലത്തിന് വിട്ടുകൊടുക്കാം.

## ഫോട്ടോ മാറിപ്പോയി

ഞായറാഴ്ച എന്ന കഥയോടൊപ്പം ചേർത്തിരിക്കുന്ന ഫോട്ടോ എൻേറതല്ല. കെ. ഗോവിന്ദൻ (ശ്രീ. കെ.ഗോവിന്ദൻെറ ഫോട്ടോയുടെ സ്ഥാനത്ത് ഡോ. കെ.ഗോവിന്ദൻെറ ഫോട്ടോയാണ് പ്രസിദ്ധീകരിച്ചത്.)

**കെ. ഗോവിന്ദൻ**

## ചലച്ചിത്ര പരിഷത്ത് സിനിമാലേഖന മത്സരം

മലയാള ചലച്ചിത്ര പരിഷത്തിൻെറ സിൽവർ ജൂബിലിയാഘോഷത്തോടനുബന്ധിച്ച് ഒരു സിനിമാ ലേഖനമത്സരം സംഘടിപ്പിക്കുന്നു. "സാമൂഹികപരിവർത്തനത്തിൽ സിനിമയ്ക്കുള്ള പങ്ക്" എന്നതാണ് വിഷയം. ഒന്നാംസമ്മാനം ആയിരം രൂപ. രണ്ടാംസമ്മാനം അഞ്ഞൂറുരൂപ. സമ്മാനാർഹമാകുന്ന ലേഖനങ്ങൾ 1991 നവംബർ, ഡിസംബർ മാസങ്ങളിൽ നടത്താനുദ്ദേശിക്കുന്ന സിൽവർ ജൂബിലിയാഘോഷവേളയിൽ പുറത്തിറക്കുന്ന സ്മരണികയിൽ പ്രസിദ്ധീകരിക്കും. ഒന്നാം സമ്മാനം നേടുന്ന ലേഖകനെയോ ലേഖികയെയോ ജൂബിലിയാഘോഷത്തിൽ പങ്കെടുക്കാൻ പരിഷത്തിൻെറ അതിഥിയായി ക്ഷണിക്കും. ഇരുപതു ഫുൾസ്കേപ് ഭാഗങ്ങളിൽ അധികമാവരുത് ലേഖനം. എഴുതുന്നവരുടെ പേരും മേൽവിലാസവും ലേഖനത്തിൽ കൊള്ളിക്കാതെ വേറെ ഒരു കടലാസിൽ കുറിച്ച് അടക്കം ചെയ്യണം. കവറിൻെറ പുറത്ത് ലേഖന മത്സരം എന്നെഴുതി കൺവീനർ, സോവനീർ കമ്മറ്റി, മലയാള ചലച്ചിത്രപരിഷത്ത്, 46, ഡോക്ടർ ബി.എൻ. റോഡ്, ടി. നഗർ, മദിരാശി 17 എന്നവിലാസത്തിൽ 1991 ആഗസ്റ്റ് 31-നകം അയയ്ക്കേണ്ടതാണ്.



# നമുക്കൊരു ഹിരോഷിമ വേണ്ട

ശാസ്ത്രജ്ഞന്മാർ നിക്ഷിപ്ത താൽപ്പര്യമുള്ളവരാണ്. കണ്ടുപിടുത്തങ്ങൾ തെളിയിക്കുകയാണല്ലോ അവരുടെ പരമമായ ലക്ഷ്യം. അതിന് അവർ അവലംബിക്കുന്ന മാർഗ്ഗം പലപ്പോഴും എത്തിക്കലാവാറില്ല. മനുഷ്യജീവിയുടെ രക്ഷയ്ക്കായി മറ്റു ജീവികളെ പരീക്ഷണവിധേയമാക്കുമ്പോൾ, അതിൽ അന്തർഹിതമായ പാപകർമ്മം വിസ്മരിക്കുകയാണ് പതിവ്. അതിന് അവർ യുക്തിയുടെ സഹായം തേടും, പക്ഷിമൃഗാദികളെക്കാൾ അമൂല്യമാണ് മനുഷ്യജീവിതമെന്ന മിഥ്യായുക്തി.

ഫിസിക്കൽ സയൻസിൻെറ കാര്യത്തിലും ഇത് ഒരു യാഥാർത്ഥ്യമാണ്. അണുവിൻെറ വിസ്ഫോടനം പരീക്ഷണശാലയിൽ വിജയപ്രദമായപ്പോൾ അതിൻെറ പ്രായോഗിക സാദ്ധ്യതകളെപ്പറ്റിയായിരുന്നു ആലോചന. ഓപ്പൺഹൈമറുടെ വാർദ്ധക്യകാല മൗനം, ഈ പ്രായോഗികത സൃഷ്ടിച്ച ദുരന്തത്തിൽ നിന്നുൽഭൂതമായ ദുരന്തവിചാരം കൊണ്ടായിരുന്നല്ലോ. ഇവിടെ, ഈ കൊച്ചു കേരളത്തിൽ അതിന് സമാനമായൊരു ദുരന്തം നാം നെഞ്ചിലേറ്റാൻ പോകുന്നു. ഡോ. പി.കെ.അയ്യങ്കാരെ സംബന്ധിച്ചിടത്തോളം പ്രശ്നം വളരെ ലളിതമാണ്. ന്യൂക്ളിയർ പവർ പ്രോജക്ടിൻെറ അനന്തസാദ്ധ്യതകൾ, മനുഷ്യസമൂഹത്തിന് അത് നൽകുന്ന അളവറ്റ അനുഗ്രഹങ്ങൾ—അവയിലെല്ലാം അദ്ദേഹത്തിന് സുവ്യക്തമായ ധാരണകളും വിശ്വാസങ്ങളുമുണ്ട്. ആ വിശ്വാസമാണ്, അദ്ദേഹത്തെ നിക്ഷിപ്ത താൽപ്പര്യക്കാരനാക്കുന്നത്. അതുകൊണ്ടുണ്ടാകാവുന്ന ദ്രോഹത്തെപ്പറ്റി, ചിന്തിക്കാൻ പോലും അദ്ദേഹം അശക്തനുമാണ്.

എന്നാൽ കേരളത്തിന് തെക്ക് കൂടങ്കുളത്തും, വടക്ക് പയ്യന്നൂരിൽ പെരിങ്ങോത്തും രണ്ടു "ടൈം ബോംബു"കൾ സ്ഥാപിച്ച് ഈ നാട്ടിലുള്ളവരെ ഉൽക്കണ്ഠയുടെ വാൾത്തലയിൽ നിറുത്താൻ നമുക്ക് സമ്മതിക്കാൻ വയ്യ. പെരിങ്ങോത്തു ന്യൂക്ളിയർ പവർ പ്ളാൻറ് സ്ഥാപിക്കുകയും, അതു പ്രവർത്തനക്ഷമമാകുകയും ചെയ്യുന്നതോടെ മലബാറിൻെറ വൈദ്യുതിദാരിദ്ര്യം എക്കാലത്തേക്കുമായി അവസാനിക്കുമായിരിക്കാം. അതുവഴി ആ പ്രദേശം വ്യവസായ കേന്ദ്രവുമാകാം. എന്നാൽ അവിടെ ഒരു ത്രീമൈൽ ഐലൻറോ, ഒരു ചെർണോബിലോ ഉണ്ടാവുകയില്ലെന്ന് ആർക്ക് തീർത്തുപറയാൻ കഴിയും? ഡോ. അയ്യങ്കാർക്ക്, ഇതിൽ ഒരു ഉറപ്പുനൽകാനില്ലെന്നത് തീർച്ചയാണ്.

ഇവിടെ ഉയർന്നുവരുന്ന പ്രശ്നം, കേവലമായും മാനുഷികമാണ്. വികസനം വേണ്ട, ഞങ്ങൾ പട്ടിണികിടന്നു നരകിച്ചു ചത്തോളാം എന്ന് ആരും പറയുകയില്ല. പട്ടിണികിടക്കാതെ, സന്തോഷത്തോടെ ജീവിക്കാൻ ആവശ്യമായ സാഹചര്യങ്ങൾ സംസൃഷ്ടമാക്കാൻ വേറെ എത്രയോ വഴികളുള്ളപ്പോൾ ഭാവിതലമുറയെ ഒരു ദുരന്തത്തിൻെറ മുമ്പിലേക്ക് എടുത്തെറിയുന്ന യാതൊന്നും വേണ്ടെന്നേ പറയുന്നുള്ളു. അതു കേൾക്കാൻ, പക്ഷെ മനുഷ്യപ്പറ്റില്ലാത്ത ഭരണാധികാരികൾ കൂസാക്കുന്നില്ല. ഇന്ത്യയുടെ, കേരളത്തിൻെറ ദുഃഖം അതാണ്.

മാർക്സിസ്റ്റുകാർ ഭരിക്കുമ്പോഴാണ്, ന്യൂക്ളിയർ പവർ പ്രോജക്ട് ആശയം ഇവിടെ ഉദയം ചെയ്തത്. മുഖ്യമന്ത്രിയായിരുന്ന നായനാരും, വൈദ്യുതി മന്ത്രിയായിരുന്ന ശിവദാസമേനോനും ആയിരുന്നു അതിൻെറ പ്രണേതാക്കൾ. എതിർത്തവരെ അവർ കളിയാക്കുകമാത്രമല്ല, പുച്ഛരിക്കുകപോലും ചെയ്തു. അധികാരത്തിൽ നിന്നും അവർ പോയി. കരുണാകരൻ മുഖ്യമന്ത്രിയായി. പത്മരാജൻ വൈദ്യുതി മന്ത്രിയായി. അവർക്ക് പിന്നാലെ ഡോ. അയ്യങ്കാരും എത്തി; പെരിങ്ങോം പറ്റിയ സ്ഥലമെന്ന കണ്ടെത്തലുമായി.

ന്യൂക്ളിയർ എസ്റ്റാബ്ളിഷ്മെൻറിൻെറ ചൊൽപ്പടിക്കു നിൽക്കാതെ, സ്വതന്ത്രവും മാനുഷികവുമായ നിലപാടെടുക്കാൻ പത്മരാജന് കഴിയുമോ എന്ന് മാത്രമേ ഇനി അറിയേണ്ടതുള്ളു. അതല്ല, അദ്ദേഹം മാർക്സിസ്റ്റു ഭരണകർത്താക്കളെപ്പോലെ ഡോ. അയ്യങ്കാരുടെ പിയാനോവാദനത്തിൽ വീണുപോകുമോ?

വാൽക്കഷണം: പെരിങ്ങോം തൃക്കരിപ്പൂർ നിയോജകമണ്ഡലത്തിലാണ്. ശ്രീ. ഇ.കെ. നായനാർ ആ മണ്ഡലത്തിൽ നിന്നാണ് തിരഞ്ഞെടുക്കപ്പെട്ടത്. ന്യൂക്ളിയർ പവർ പ്ളാൻറിനെതിരെ അവിടെ രൂപപ്പെട്ടുവരുന്ന ജനകീയ മുന്നേറ്റത്തിൻെറ നേതൃസ്ഥാനം നായനാരല്ലേ ഏറ്റെടുക്കേണ്ടത്?

**എസ്. ജയചന്ദ്രൻനായർ**

ഞങ്ങളുടെ ചൈനാ ഡയറി



തിയാനെൻമെൻ സ്ക്വയർ

# പഴംകാലത്തോട് വിട

ഏതാണ്ട് പന്ത്രണ്ടു കൊല്ലത്തിനു ശേഷം വീണ്ടും ചൈന സന്ദർശിക്കുക— ആ സാദ്ധ്യത എന്നെ ആവേശഭരിതനാക്കി. ചൈനീസ് ഭരണകൂടത്തെ ഞെട്ടിച്ച 1989 ജൂൺ നാലാം തീയതി നടന്ന വിദ്യാർത്ഥി കലാപത്തിനുശേഷം ചൈനയിലുണ്ടായ മാറ്റങ്ങൾ നേരിൽ മനസ്സിലാക്കാൻ ഒരവസരമായല്ലോ എന്ന് വിചാരിക്കുകയും ചെയ്തു. ജൂൺ പതിനെട്ടാം തീയതി തുടങ്ങി പതിന്നാലു ദിവസത്തെ ഒരു പര്യടന പരിപാടികൾക്കായി എനിക്കും എൻെറ ഭാര്യയ്ക്കും ആൾ ചൈനാ ജേർണലിസ്റ്റ് അസോസിയേഷനിൽനിന്നും ക്ഷണം കിട്ടിയപ്പോൾ ഞാനൊന്നമ്പരന്നു. ഇതൊരു സ്ഥലം കാണാനുള്ള സന്ദർശനം മാത്രമായിത്തീർക്കണോ? അതോ കുറെ ചോദ്യങ്ങളുമായി അവിടെ പോകണോ? അവിടെ എത്തുംമുമ്പ്, ചൈനയിലെ നേതാക്കളുമായി കൂടിക്കാഴ്ച ഉറപ്പിക്കണോ? എൻെറ ഭാര്യാപിതാവ് യശശ്ശരീരനായ എം. ശിവറാം ബെയ്ജിംഗിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റിതര ലേഖകനായിരുന്നു. റോയിട്ടറിൻെറയും പി.ടി.ഐ.യുടെയും ലേഖകനായിരുന്ന അദ്ദേഹം, മാവോ ഭരണകൂടത്തെ നിശിതമായി വിർമശിച്ചിരുന്നു. ന്യൂഡൽഹിയിലെ ചൈനീസ് ഉദ്യോഗസ്ഥൻമാരിൽ നിന്നും ഞാനിക്കാര്യം മറച്ചുവച്ചില്ല. അവരത് കേട്ടപ്പോൾ ചിരിക്കുകയാണുണ്ടായത്. ''കാര്യങ്ങളൊക്കെ മാറിക്കഴിഞ്ഞു. ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്ക് ഞങ്ങൾ പ്രവേശിക്കുകയാണ്. നിങ്ങൾ, പത്രക്കാർക്ക് സർവ സ്വാതന്ത്ര്യവുമുണ്ട്. രാഷ്ട്രീയ നേതാക്കളിൽ ആരെയൊക്കെ താങ്കൾക്ക് കാണണം? വടക്കൻ അതിർത്തി പ്രദേശത്തോ ടിബറ്റിലോ സോവിയറ്റ് അതിർത്തിയിലേക്കോ താങ്കളെ കൊണ്ടുപോകാൻ ഞങ്ങൾക്ക് കഴിയില്ല. വേറെ എവിടെയൊക്കെ പോകണം?'' ചൈനീസ് തന്ത്രപ്രതിനിധി ചോദിച്ചു. 1979-ൽ കണ്ടസിയാനും, കാൻറനും, ഹോ ങ്കാങ് അതിർത്തിക്കടുത്തു പ്രത്യേക സാമ്പത്തിക മേഖല സ്ഥാപിച്ചിട്ടുള്ള ഷെൻസ്വാനും കാണാനുള്ള ആഗ്രഹം ഞാനവരെ അറിയിച്ചു.

ജനതാ ഭരണകാലത്ത് വിദേശകാര്യമന്ത്രിയായിരുന്ന വാജ്പേയിയുമൊത്ത് 1979-ൽ ചൈന സന്ദർശിച്ച പത്രപവർത്തക സംഘത്തിൽ അംഗമായിരുന്നു ഞാൻ. അതൊരു അവിസ്മരണീയമായ പര്യടനമായിരുന്നു. ദെങ് സിയാഓ പെങ്ങിനെ, അപ്പോൾ ഇൻറർവ്യൂ ചെയ്യാൻ ഞങ്ങൾക്ക് കഴിഞ്ഞു. വിദേശകാര്യ മന്ത്രിയായിരുന്ന ഹുവാങ് ഹുവയും ആ കൂടിക്കാഴ്ചാ വേളയിൽ സംബന്ധിച്ചിരുന്നു.

## നാടകീയമാറ്റങ്ങൾ

അതിനുശേഷം ചൈനയിൽ നടന്നത് നാടകീയമായ മാറ്റങ്ങളായിരുന്നു. അധികാരത്തിൽനിന്ന് പല നേതാക്കളും അപ്രത്യക്ഷരായി. 1979-ൽ ദെങ് ആസൂത്രണം ചെയ്ത് നടപ്പാക്കിയ പല പരിഷ്കാരങ്ങളും വേരോടിക്കഴിഞ്ഞിരിക്കുന്നു. കമ്മ്യൂൺ സമ്പ്രദായം ഉപേക്ഷിക്കപ്പെട്ടു. ''ഓപ്പൺ ഡോർ'' നയത്തിൻെറ ഫലമായി വൻതോതിൽ വിദേശ മൂലധനവും വിദേശ സാങ്കേതിക ജ്ഞാനവും ചൈനയിൽ ഒഴുകിയെത്തി. കമ്മ്യൂണിസ്റ്റ് ഭരണ സംവിധാനത്തിലും നേതൃനിരയിലും ഘടനാപരമായ മാറ്റങ്ങളും ഉണ്ടായി. അങ്ങനെ സമൂലമായൊരു മാറ്റമാണ് ചൈനയിൽ സംഭവിച്ചത്.

അങ്ങനെ പഴയതിൽ ഭിന്നമായ ഒരു ചൈന കാണാനുള്ള ആഗ്രഹവുമായാണ്, ബെയ്ജിങിലേക്ക് പോകാൻ ബാങ്കോക്കിൽ ഞങ്ങൾ എത്തിയത്. ബാങ്കോക്കിൽ ജനിച്ച എൻെറ ഭാര്യയ്ക്ക് അവരുടെ അച്ഛൻെറ ചില പഴയ സ്നേഹിതൻമാരെ പരിചയപ്പെടുത്താനും ബാങ്കോക്കിൽ ഇറങ്ങിയ എനിക്കുദ്ദേശ്യമുണ്ടായിരുന്നു. അവിടെ ആഭരണക്കച്ചവടം നടത്തിയിരുന്ന മലയാളിയായ മാർഷലിനെ കണ്ടുപിടിക്കയായിരുന്നു ആദ്യലക്ഷ്യം. മാർഷലും അദ്ദേഹത്തിൻെറ സഹോദരൻ അന്തരിച്ച അലക്സും ശിവറാമിൻെറ അടുത്ത സുഹൃത്തുക്കളായിരുന്നു. നേതാജിയുടെ ആനുയായിയായി ഐ.എൻ.എയിൽ ചേരും മുൻപ്,തായ്ലാൻറ് രാജാവിൻെറ ഉടമസ്ഥതയിലുള്ള ബാങ്കോക്ക് ക്രോണിക്കിലിൽ ശിവറാം ജോലി ചെയ്തിരുന്നു. ആദ്യകാലത്ത് വലിയ കഷ്ടപ്പാടിലായിരുന്നെങ്കിലും, പിന്നീട് അലക്സ് ഒരു ധനികനായി. ഞങ്ങളെ വീണ്ടും കണ്ടതിൽ വളരെയേറെ അദ്ദേഹം സന്തോഷിച്ചു. ഓറിയൻറൽ അവന്യൂവിലെ ഒരു ഇടനാഴിയിൽ ഞങ്ങളെ കൊണ്ടുപോയ അദ്ദേഹം, എൻെറ ഭാര്യ ആദ്യമായി സൂര്യവെളിച്ചം കണ്ട വീട് കാണിച്ചുതന്നു.

പരിചയം പുതുക്കലും നഗരം കാണലുമെല്ലാമായി അവിടെ ഒരു ദിവസം ചെലവിട്ട ശേഷം ബെയ്ജിങ് ഇൻറർനാഷണൽ എയർ പോർട്ടിലെത്തിയപ്പോൾ, ഞങ്ങളെ സ്വീകരിക്കാനെത്തിയത് എൻെറ പഴയ ഒരു സ്നേഹിതനായ ഷാവോ സിയോഷാവോ ആയിരുന്നു. ഏതാണ്ട് ഒൻപതുകൊല്ലം അദ്ദേഹം ഡൽഹിയിലുണ്ടായിരുന്നു.

''അത്ഭുതം തോന്നുന്നോ, എന്നെ കണ്ടിട്ട്?'' എൻെറ വിസ്മയം അറിഞ്ഞിട്ടെന്നവണ്ണം അദ്ദേഹം ചോദിച്ചു.

വിദേശകാര്യവകുപ്പിലാണപ്പോൾ അദ്ദേഹം. ഷാവോയുടെ സാന്നിദ്ധ്യംമൂലം എയർ പോർട്ടിൽ വലിയ പരിശോധനയൊന്നുമാണ്ടായില്ല. അവിടെനിന്നും ഞങ്ങൾ ബെയ്ജിംഗ് ഹോട്ടലിലേക്ക് തിരിച്ചു. വഴിയിൽവച്ച് ഞാൻ അദ്ദേഹത്തോട് പലതും ചോദിച്ചു. തിയാനെൻമെൻ സ്ക്വയർ കലാപത്തിൽ എത്ര വിദ്യാർത്ഥികൾ വെടിയേറ്റ് മരിച്ചു? രാഷ്ട്രീയ നേതൃത്വത്തിൻെറ പരാജയമായിരുന്നോ ആ സംഭവത്തിനു കാരണം? സി.ഐ.എ.യായിരുന്നോ അതു കുത്തിപ്പൊക്കിയത്? അങ്ങനെപോയി എൻെറ ചോദ്യശരങ്ങൾ. അതെല്ലാം ശാന്തമായി കേട്ടിരുന്നശേഷം ഒരു മന്ദഹാസത്തോടെ അദ്ദേഹം പറഞ്ഞു. ''നിങ്ങൾ, ഇന്ത്യാക്കാർക്ക് എപ്പോഴും രാഷ്ട്രീയം തന്നെ. എന്തു കാര്യത്തിലും രാഷ്ട്രീയം. ഞങ്ങൾ രാഷ്ട്രീയം പറയുന്നത് തന്നെ അപൂർവ്വം.'' അതു പറഞ്ഞ് അദ്ദേഹം ചോദിച്ചു: രാജീവ്ഗാന്ധിയെ കൊന്നതാരാണ്?

എനിക്ക് ഉത്തരം മുട്ടി. അന്വേഷണം നടക്കുകയാണെന്നും, അത് പൂർത്തിയായാലേ കുറ്റക്കാരെ തിരിച്ചറിയാനാവൂവെന്നുമൊക്കെ ഞാൻ തട്ടി മൂളിച്ചു. അതോടെ, രാഷ്ട്രീയത്തിൽനിന്നും സംഭാഷണം തെന്നിമാറി.

ഇതിനിടയിൽ. ചൈനയിലെ വിശിഷ്ട ഭോജ്യമായ പട്ടിയിറച്ചിയും പാമ്പിറച്ചിയും രുചിച്ചുനോക്കുന്നുണ്ടോയെന്ന് എൻെറ ഭാര്യയോട് അദ്ദേഹം ചോദിച്ചു. ''അയ്യോ, അതൊന്നും എനിക്കു വേണ്ട'' അതു കേട്ട് അദ്ദേഹം ഹൃദ്യമായി ചിരിച്ചു. നഗരത്തോട് അടുക്കുന്തോറും, 1979-നുശേഷം ഉണ്ടായിരുന്നു രാഷ്ട്രീയ മാറ്റങ്ങൾ എന്നെ വിസ്മയിപ്പിച്ചു. എങ്ങും അംബര ചുംബികൾ. നിരവധി കൂറ്റൻ ഹോട്ടലുകൾ. നിർമ്മാണ പ്രവർത്തനങ്ങളുടെ തകൃതി. തിയാനെൻമെൻ സ്ക്വയറിന് സമീപം എത്തിയപ്പോഴേക്കും, ആ പഴയ സൈക്കിൾ സവാരിക്കാർ. അകലെ നിന്നേ കാണാമായിരുന്നു—സ്ക്വയറിലെ മാവോ ചിത്രം.




മാവോ മ്യൂസിയത്തിനു മുമ്പിൽ

ഇരുപതാം
നൂറ്റാണ്ടിലേക്ക് കടന്നു
കയറാനുള്ള ത്വരയിൽ
ചൈന കൂടുതൽ
പാശ്ചാത്യ
വൽക്കരിക്കപ്പെട്ടിരിക്കുന്നു.
സാമൂഹ്യ
ജീവിതത്തിൻെറ എല്ലാ
മേഖലകളിലും
സ്വകാര്യവൽക്കരണം
നടന്നുകഴിഞ്ഞിരിക്കുന്നു

## പാശ്ചാത്യവൽക്കരിക്കപ്പെട്ട ജീവിതം

അക്ഷരാർത്ഥത്തിൽ ബെയ്ജിംഗ് പാശ്ചാത്യവൽക്കരിക്കപ്പെട്ടിരിക്കുന്നു. മാവോ സ്യൂട്ടിനോടും ജാക്കറ്റിനോടും വിടപറഞ്ഞ ചെറുപ്പക്കാർ ആകർഷകമായ പാശ്ചാത്യ വേഷങ്ങളെ പുൽകിയിരിക്കുന്നു. ഭയത്തിൻെറയും അവിശ്വാസത്തിൻെറയും അന്തരീക്ഷം അപ്രത്യക്ഷമായതോടെ എല്ലാവരും എല്ലാവരുമായി സ്വതന്ത്രമായി ഇടപഴകുന്നു. മുമ്പെങ്ങും കാണാതിരുന്ന ടൂറിസ്റ്റുകളുടെ പ്രവാഹം. ബെയ്ജിംഗ് ഹോട്ടലിൽ ഒരു ഡബിൾ റൂമിന് ഒരു ദിവസത്തെ വാടക രണ്ടായിരത്തി അഞ്ഞൂറു രൂപയാണ്. സൈക്കിളുകളുടെ നഗരമാണല്ലോ ബെയ്ജിംഗ്. അറുപതുലക്ഷം സൈക്കിളുകൾ ബെയ്ജിംഗിലുണ്ടെന്നാണ് ഒരു കണക്ക്. അവയ്ക്കു പുറമെ നാടൻ കാറുകൾ, ജപ്പാൻ നിർമ്മിത കാറുകൾ—പഴയതിനേക്കാൾ അവയുടെ എണ്ണം പെരുകിയിരിക്കുന്നു. പക്ഷേ വളരെ കുറച്ചു പേർക്കേ സ്വന്തം കാറുള്ളൂ. വമ്പിച്ച ധനശക്തിയുള്ള നിരവധി കോടീശ്വരൻമാർ ഉയർന്നുവന്നിട്ടുണ്ടെന്ന് സംഭാഷണത്തിനിടയിൽ ഷാവോ പറഞ്ഞു. വ്യാപാരം സ്വകാര്യവൽക്കരിക്കപ്പെട്ടതിൻെറ ഭാഗമായി കച്ചവടക്കാരും സ്വാധീനമുള്ളവരായിട്ടുണ്ട്. അവരിൽ കരിഞ്ചന്തക്കാരും പൂഴ്ത്തിവയ്പുകാരുമുണ്ട്. അഭിസാരികാവൃത്തിപോലും വേരുപിടിച്ചിരിക്കയാണ്. കൊച്ചുകൊച്ചു മോഷണങ്ങൾ പെരുകിക്കൊണ്ടിരിക്കുന്നു. മുമ്പൊക്കെ, ഹോട്ടലിലെ മുറി താഴിടാതെ പുറത്തുപോകാമായിരുന്നു. ആ നില മാറി. മുറിയിൽ വിലപിടിപ്പുള്ള ഒന്നും ഇട്ടേച്ചു പോകരുതെന്ന് ഹോട്ടൽ മാനേജ്മെൻറ് ഉപദേശിക്കും.

ബലഹീനതകളൊന്നും ചൈനക്കാർ മറച്ചുപിടിക്കുന്നില്ല. അമേരിക്കൻ എംബസി മന്ദിരത്തിലെ വിസാ സെക്ഷന് പിന്നിലുള്ള ഒരു തെരുവ് ചന്തയിലേക്ക്, ഗൈഡ് ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. നിരവധി വിദേശീയർ. ഭൂരിപക്ഷവും കിഴക്കൻയൂറോപ്പിൽ നിന്നുള്ളവർ. അവർ അവിടെ കൈമാറ്റക്കച്ചവടത്തിൽ വ്യാപൃതരായിരിക്കുന്നത് ഞങ്ങൾ കണ്ടു. നിരവധി സായിപ്പൻമാർ സാധനങ്ങൾ വിറ്റ് കാശാക്കുന്നുണ്ടായിരുന്നു. കിഴക്കേ യൂറോപ്പിൽ നിന്നുള്ളവർ ഇവിടെ വന്ന് ചൈനക്കാരത്തികളെ വിവാഹം കഴിക്കുന്നു. കച്ചവടത്തിന് അതൊരു സുരക്ഷിതത്വമാണ്. ഇത്തരം അറബി കല്യാണങ്ങളോട് അധികൃതർക്ക് എതിരുണ്ടെങ്കിലും അവർ നടപടികളെടുക്കുന്നില്ല. ഫ്രണ്ട്ഷിപ്പ് സ്റ്റോറുകൾ എന്ന് പേരിട്ടിരിക്കുന്ന ഗവൺമെൻറ് സ്റ്റോറുകൾക്ക് തൊട്ടടുത്തുതന്നെയാണ് സ്വകാര്യ കച്ചവട സ്ഥാപനങ്ങളും. എല്ലാത്തരം സാധനങ്ങളും അവിടെ ലഭ്യമാണ്. 1979-ൽ ഇതായിരുന്നില്ല സ്ഥിതി. സ്വകാര്യക്കച്ചവടത്തെ പ്രോത്സാഹിപ്പിക്കാൻ തുടങ്ങിയ

തോടെ, പ്രാന്തങ്ങളിൽനിന്നും തട്ടുമുട്ടു സാധനങ്ങൾ വിൽക്കാനായി നിരവധി പേർ ബെയ്ജിംഗിൽ എത്തുന്നു. ഒരു ഡിപ്പാർട്ടുമെൻറൽ സ്റ്റോറിൽ ഞാൻ പോയി. ഏതു സാധനത്തിൻെറയും വില ''പേശാം''. ലോകത്തിൻെറ എല്ലാ കോണിൽനിന്നുള്ള ഏതു സാധനവും അവിടെ ലഭ്യമാണ്. 1979-നെ അപേക്ഷിച്ച് സാധന വിലയിൽ 100-150 ശതമാനം വർദ്ധനവാണുണ്ടായിരിക്കുന്നത്. പന്ത്രണ്ടുകൊല്ലം മുമ്പ് 500 രൂപയ്ക്ക് ഞാൻ വാങ്ങിയ ഒരു സിൽക്ക് സാരിക്ക് ഇപ്പോൾ 1250 രൂപയാണ് വില. വിലക്കയറ്റം അനിവാര്യമാണെന്നും, ഉല്പാദനച്ചെലവ് വർദ്ധിച്ചി



നരേന്ദ്രനും പത്നിയും തിയാനെൻമെൻ സ്ക്വയറിൽ

രിക്കുകയാണെന്നും അധികൃതർ ഈ പ്രതിഭാസത്തെ വിശദീകരിക്കുന്നു. വിലയിൽ മിനിമം ഉറപ്പു നൽകി ഭക്ഷ്യസാധനങ്ങളുടെ വില ഉയരാതെ ഗവൺമെൻറ് ശ്രദ്ധിക്കുന്നുണ്ട്. കമ്പോളവില നിയന്ത്രിച്ചു നിറുത്തിയിരിക്കുന്നതിനാൽ ഉപഭോക്താക്കൾക്ക് വലിയ ക്ലേശങ്ങൾ നേരിടേണ്ടിവരുന്നില്ല. ഞങ്ങൾ ചെല്ലുമ്പോൾ കൊയ്ത്തു കാലമായിരുന്നു. അരിയുടെയും ഗോതമ്പിൻെറയും വില നിശ്ചയിക്കാൻ പ്രാദേശിക നേതാക്കളുമായി ബെയ്ജിംഗിലെ ഭരണാധികാരികൾ ആലോചന നടത്തിവരികയായിരുന്നു. സ്റ്റേറ്റിന് വിൽക്കുന്നതിനു പുറമേ, ഉല്പന്നങ്ങളിൽ ഒരോഹരി പൊതുവിപണിയിൽ വിൽക്കാനും കർഷകർക്ക് സ്വാതന്ത്ര്യമുണ്ട്.

1979-നുശേഷമാണ് കമ്മ്യൂൺ സമ്പ്രദായം നിറുത്തലാക്കിയത്. മാവോയുടെ വിപ്ളവ സംഭാവനയായ ഈ സമ്പ്രദായം ഇരുപതു കൊല്ലം സുശക്തമായി നിലനിന്നു. നേതൃശേഷിയുള്ളവരെ പ്രാദേശിക തലത്തിൽ വളർത്തിക്കൊണ്ടുവരാൻ സഹായിച്ച ഈ സമ്പ്രദായം ക്രമേണ സ്വജനപക്ഷപാതത്തിൻെറയും നിക്ഷിപ്ത താല്പര്യത്തിൻെറയും പ്രഭവകേന്ദ്രമായിത്തീർന്നു. കമ്മ്യൂണുകൾ തമ്മിൽ മത്സരമില്ലാതായതോടെ ഉല്പാദനവും കുറഞ്ഞു. ദെൻ സിയാവോ പെങ്ങായിരുന്നു കമ്മ്യൂണുകൾ ഉപേക്ഷിക്കാൻ തീരുമാനിച്ചത്. തുടർന്ന് കാർഷിക മേഖലയിൽ നിരവധി പരിഷ്കാരങ്ങൾ ഏർപ്പെടുത്തുകയും, കൃഷിക്കാർക്കും ഗ്രാമതലത്തിലുള്ള കരകൗശല പണിക്കാർക്കും കൂടുതൽ സ്വാതന്ത്ര്യം നൽകുകയും ചെയ്തു.

ബെയ്ജിംഗിന് പുറത്തുള്ള ചില കൃഷിവല കുടുംബങ്ങൾ ഞാൻ സന്ദർശിച്ചു. ഒരു കൃഷിവല കൂട്ടുകുടുംബത്തിൽ ഞാൻ പോയി. എഴുപതുകാരനായ താങ് ആയിരുന്നു കുടുംബത്തിലെ കാരണവർ. എട്ടുകുട്ടികളുണ്ട് അദ്ദേഹത്തിന്. എട്ടാമത്തെ മകൻ മാത്രമേ അവരോടൊപ്പമുള്ളൂ. മറ്റുള്ളവർ അടുത്തുള്ള വീടുകളിൽ. അഞ്ചു കിടക്ക മുറികളും വിശാലമായൊരങ്കണവുമുള്ള വലിയൊരു മന്ദിരമാണ് താങ്ങിൻേറത്. കളർ ടെലിവിഷനും, ഫ്രിഡ്ജുമെല്ലാം അവിടെയുണ്ട്. പട്ടാളക്കാരനാണ് അദ്ദേഹത്തിൻെറ ഒരു മകൻ. ടിബറ്റിൽ സേവനമനുഷ്ഠിക്കവെ പലവട്ടം ഇന്ത്യൻ പട്ടാളക്കാരുമായി സംസാരിച്ചിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. സ്വന്തമാവശ്യമായി കുറച്ചു അരി സൂക്ഷിച്ചിട്ട് ബാക്കിയെല്ലാം സ്റ്റേറ്റ് വക സ്റ്റോറിൽ വിൽക്കുമെന്നും, അതിൽനിന്നും കിട്ടുന്ന പണം അടുത്തൊരു ബാങ്കിൽ നിക്ഷേപിക്കുമെന്നും താങ് പറഞ്ഞു. അടുത്ത കൊല്ലം ബെയ്ജിംഗിൽ കാഴ്ച കാണാൻ പോകാൻ അദ്ദേഹം പരിപാടി ഇടുകയാണ്. ഗോതമ്പു വിറ്റുകിട്ടുന്ന പണം ആ ചെലവിന് മാറ്റിവച്ചിരിക്കുകയാണ്.

ചൈനയിൽ, ഗ്രാമങ്ങളിലും നഗരങ്ങളിലും പാർപ്പിടം വലിയൊരു പ്രശ്നമാണ്. സംസാരത്തിനിടയിൽ, വിവിധ നിരയിലുള്ളവരുടെ ശമ്പള സ്കെയിലിനെപ്പറ്റി ഷാവോ വിശദീകരിക്കുകയുണ്ടായി. ഉയർന്ന നേതാക്കൻമാർക്ക് പ്രതിമാസം നാലായിരം രൂപയ്ക്കും അയ്യായിരം രൂപയ്ക്കും ഇടയ്ക്കാണ് ശമ്പളം. വിദേശ വകുപ്പുദ്യോഗസ്ഥനായ ഷാവോയുടെ ശമ്പളം രണ്ടായിരം രൂപയാണ്. ഒരു ഫാക്ടറി തൊഴിലാളിക്ക് 1500 രൂപ മുതൽ 4000 രൂപവരെ കിട്ടുന്നു. മാനേജർമാർക്കാണ് കൂടുതൽ ശമ്പളം. എന്നാൽ സ്പെഷ്യൽ സാമ്പത്തിക മേഖലയായ ഷെൻസ്വനിലെ വേതനനിരക്ക് വളരെ കൂടുതലാണ്. സാധാരണ ഒരു തൊഴിലാളിക്ക് അവിടെ പ്രതിമാസം 4000 രൂപ കിട്ടുന്നു. പക്ഷേ മറ്റു സ്ഥലങ്ങളെ അപേക്ഷിച്ച് അവിടത്തെ ജീവിത നിലവാരം വളരെ ഉയർന്നതാണ്.

ഷാവോയ്ക്കു പ്രതിമാസം 2000 രൂപയാണ് ശമ്പളമെങ്കിലും, ബെയ്ജിംഗിലെ രണ്ടു മുറികളുള്ള വീടിന് ഇരുപതു രൂപ വാടക കൊടുത്താൽ മതി. ഷാവോയുടെ പത്നിയും ഉദ്യോഗസ്ഥയാണ്. ടൂറിസ്റ്റ് ഡിപ്പാർട്ടുമെൻറിൽ. അവർക്ക് കുട്ടികളൊന്നുമായില്ല. ഒന്നുരണ്ടു കൊല്ലം കഴിഞ്ഞുമതി കുട്ടി എന്നാണ് അവർ പറയുന്നത്. അതിനിടയിൽ അല്പം വല്ലതും മിച്ചം പിടിക്കാമല്ലോ. എല്ലാ ഞായറാഴ്ചയും വീട് കഴുകി വൃത്തിയാക്കുകയും, തുണി അലക്കുകയും ചെയ്ത് വിശ്രമിച്ചശേഷം, മാതാപിതാക്കളെ സന്ദർശിക്കാൻ പോകുന്നു. മഴക്കാലമായാലും വേനക്കാലമായാലും ജോലിസമയം രാവിലെ എട്ടുമുതൽ വൈകുന്നേരം അഞ്ചുവരെയാണ്.

## മാവോ മ്യൂസിയത്തിൽ

1949 ഒക്ടോബർ ഒന്നാം തീയതിയാണ് തിയാനെൻ മെൻ സ്ക്വയറിൽവച്ച് മാവോ ചൈനീസ് ജനകീയ റിപ്പബ്ളിക്കിൻെറ ഉദ്ഘാടനം പ്രഖ്യാപിച്ചത്. മിങ്, കിങ് രാജവംശങ്ങളുടേതായ രാജകീയ നഗരത്തിലേക്കുള്ള പ്രധാന പ്രവേശന കവാടമായിരുന്നു തിയാനെൻമെൻസ്ക്വയർ. പ്രസിദ്ധമായ ഗ്രേയ്റ്റ് ഹാൾ ഓഫ് ദ പീപ്പിൾ ഉൾപ്പെടെ പ്രധാനപ്പെട്ട എല്ലാ ഔദ്യോഗിക മന്ദിരങ്ങളും ഇവിടെയാണ്. മാവോ മെമ്മോറിയൽ ഹാൾ ഞാൻ പോയിക്കണ്ടു. മാവോയുടെ ശരീരം സൂക്ഷിച്ചിരിക്കുന്നിടം കാണാൻ ആയിരക്കണക്കിന് ടൂറിസ്റ്റുകൾ നിരനിരയായി നിൽക്കുന്നുണ്ടായിരുന്നു. ഇന്ത്യൻ പാസ്പോർട്ടുണ്ടായിരുന്നതു കൊണ്ട് ക്യൂവിലൊന്നും ഞങ്ങൾക്ക് നിൽക്കേണ്ടി വന്നില്ല. 1976-ലാണ് മാവോ നിര്യാതനായത്. അദ്ദേഹത്തിൻെറ ഭൗതിക ശരീരം സൂക്ഷിക്കണോ എന്ന പ്രശ്നത്തെച്ചൊല്ലി അന്ന് ആരംഭിച്ച വിവാദം ഇപ്പോഴും അവസാനിച്ചി

(ശേഷം 14 -ാം പേജിൽ)



# നവകൊളോണിയലിസം വരുന്ന വഴി

വിജു വി. നായർ



ഇന്ത്യൻ സമ്പദ്ഘടനയെ അതിൻെറ ഭൗതികവും ഔദ്യോഗികവുമായ സ്ട്രെയിറ്റ് ജാക്കററിൽ നിന്നൊക്കെ ഊരിയെടുത്ത് 'ലിബറലാ'ക്കാനുള്ള തന്ത്രപ്പാടിലാണു ഭരണാധികാരികൾ വിശേഷിച്ചും മൻമോഹൻ സിംഗ്. ഇവിടെ മററു മന്ത്രിമാരുടെ റോളുകൾ തിരെ അപ്രസക്തമാകുന്നു. എല്ലാ നയങ്ങളും ഇപ്പോൾ മൻമോഹൻസിംഗിൽ നിന്നുവരുന്നു. പ്രധാനമന്ത്രി വെറുമൊരു തുല്യം ചാർത്തുകാരൻ മാത്രം.

രാഷ്ട്രീയക്കാരനല്ലാത്ത ധനമന്ത്രിയായതുകൊണ്ട് തൻെറ പ്രവൃത്തിയുടെ രാഷ്ട്രീയ പ്രത്യാഘാതങ്ങൾ എന്താണെന്ന് സിംഗ് ആലോചിക്കുന്നില്ല. ആലോചിക്കുന്നു എന്നവകാശപ്പെടുന്ന കോൺഗ്രസ്സുകാരാകട്ടെ ഇലക്ഷൻ പ്രത്യാഘാതങ്ങളിലൊതുക്കുകയാണവരുടെ ചിന്ത. വാസ്തവത്തിൽ, സിംഗിൻെറ ചെയ്തികൾ ഇന്ത്യൻ രാഷ്ട്രീയവ്യവസ്ഥയിൽ സൃഷ്ടിക്കുന്ന ഭവിഷത്തുകൾ അതിലൊക്കെ വളരെ ദൂരവ്യാപകമാണ്.

കോൺഗ്രസ്സിനെ അതിൻെറ ജനകീയാടിത്തറയായ സാധാരണ വോട്ടർമാരിൽ നിന്നും അകററുന്നതാണ് സിംഗിൻെറ നടപടികൾ. എലീററിസ്ററ് പ്രകൃതമുള്ള ഒരു പാർട്ടി എന്ന ലേബൽ ഇതോടെ കോൺഗ്രസ്സിനു ലഭിക്കുന്നു. വാസ്തവത്തിൽ കഴിഞ്ഞ 11 മാസമായി ഉദ്യോഗസ്ഥ പ്രഭുക്കൾ തയാറാക്കിവച്ചിരുന്ന തീരുമാനങ്ങൾ എങ്ങനെയും നടപ്പാക്കുക എന്ന മുൻകൂർ തീരുമാനത്തോടെയാണ് സിംഗ് അധികാരത്തിലെത്തിയതെന്നു തോന്നുന്നു. വിശ്വാസവോട്ടുപോലും ലഭിക്കും മുൻപു തന്നെ ആ വഴിക്കുള്ള പ്രഖ്യാപനങ്ങൾ അദ്ദേഹം നടത്തിയല്ലോ.

കോൺഗ്രസ്സിൻെറ പ്രകടന പത്രിക പരസ്യമായി തള്ളിപ്പറഞ്ഞു. പ്രതിപക്ഷമായിരിക്കെ, സാമ്പത്തിക നിലയുടെ ഗുരുതരാവസ്ഥ അറിയില്ലായിരുന്നുവെന്നാണ് സിംഗിൻെറ ന്യായം. എന്നാൽ അധികാരം കിട്ടി ഒരൊററയാഴ്ചയ്ക്കുള്ളിൽ ഈ സ്ഥിതി മനസ്സിലാക്കുകയും ഒപ്പം തന്നെ പരിഹാരമായി ഉദാരവൽക്കരണം സ്വീകരിക്കുകയും ചെയ്ത ക്വിക്ക് തിങ്കിംഗ് ഏതായാലും അപാരം തന്നെ. ലോകചരിത്രത്തിൽ ഇങ്ങനെ ക്ഷിപ്രമായ ഒരു 'തിരിച്ചറിവ്' മറെറങ്ങും ഇല്ല.

വടക്കും തെക്കുമുള്ള സാമ്പത്തിക ഘടനകൾ ഉടച്ചുമാറ്റി, ഒരു ഏകീകൃത ആഗോളക്കമ്പോളം സൃഷ്ടിക്കാൻ ഉന്നമിട്ടിറങ്ങിയ ലോകബാങ്കുമായി ബന്ധമുള്ള ഉദ്യോഗസ്ഥമേധാവികളാണ് നമ്മുടെ മുകളിലാണെന്നതിൻെറ തെളിവാണ് ഈ ഇൻസ്ററൻറ് തിരിച്ചറിവ്. തിരഞ്ഞെടുപ്പു ചൂടിൽ കോൺഗ്രസ് നേതാക്കൾ തലപുകയ്ക്കുമ്പോൾ, ഈ വൈററ് കോളർ കുട്ടപ്പൻമാരും തലപുകഞ്ഞ് രൂപപ്പെടുത്തുകയായിരുന്നു ലോകബാങ്കിൻെറ ചിററ്. മുൻകാല ലോകബാങ്ക് റിപ്പോർട്ടുകളിൽ നിന്നു വള്ളിപുള്ളി വ്യത്യാസമില്ലാതെ പല പാരഗ്രാഫും പകർത്തിയെടുത്താണ് പുതിയ വ്യവസായ നയരേഖ ചമച്ചിരിക്കുന്നതെന്ന ഞെട്ടിക്കുന്ന യാഥാർത്ഥ്യം റാവുവിന് അറിവില്ല. അറിയാനാശയുമില്ല. കാരണം, ഇതല്ലാതെ മറെറാരു പോംവഴിയുമില്ലെന്ന് ഗവൺമെൻറിനെ പറഞ്ഞു ധരിപ്പിക്കാൻ ഉദ്യോഗസ്ഥർക്കു സാധിച്ചിരിക്കുന്നു. കൊറിയയുടെയും തയ്‌വാൻെറയും ഉദാഹരണങ്ങൾ ചൂണ്ടിക്കാട്ടി, ഇത് ഒരു വഴി മാത്രമേയുള്ളൂ സാമ്പത്തിക വളർച്ചയ്ക്കെന്ന് അവർ സമർത്ഥിക്കുന്നു. എന്നാൽ ഇപ്പറഞ്ഞവ രണ്ടും തീരെ ചെറിയ രാജ്യങ്ങളാണെന്നും 84 കോടി ജനങ്ങളും ഒരു ഉപഭൂഖണ്ഡം നിറഞ്ഞ മണ്ണുമാണു ഈ രാജ്യമെന്ന് അവർക്കറിയില്ല. തായ്‌വാനും കൊറിയയ്ക്കും ഇപ്പറഞ്ഞ സാമ്പത്തികനയംമാററം നടപ്പിലാക്കാനായത് അവിടങ്ങളിൽ ഏകരൂപമാർന്ന സംസ്കാരവും നിയമം അടിച്ചേൽപ്പിക്കുന്ന ഏകാധിപത്യഭരണകൂടങ്ങളും ഓട്ടോക്രാററിക്കായ തൊഴിൽ സംസ്കാരവുമുള്ളതുകൊണ്ടാണ്. ഇന്ത്യയുടെ വലിപ്പമോ വൈവിദ്ധ്യതയോ ഉദാരമായ ഒരു രാഷ്ട്രീയ വ്യവസ്ഥയോ അവിടങ്ങളിലില്ല.

അടിസ്ഥാപനമായ ഈ വ്യത്യാസമുണ്ടായിട്ടും, ഒരിന്ത്യൻ പെരിസ്ട്രോയിക്ക നടത്തുന്നു എന്ന മട്ടിലാണ് റാവു ഗവൺമെൻറിൻെറ പോക്ക്. ഇവിടെ ശ്രദ്ധിക്കേണ്ട ആദ്യഘടകം ബഹുരാഷ്ട്ര കുത്തകകളുടെ കടന്നുകയററമാണ്. 51 ശതമാനമാക്കി വിദേശ ഇക്വിററി വർദ്ധിപ്പിച്ചതോടെ ധനമന്ത്രി അതിനു കളമൊരുക്കി കഴിഞ്ഞു. ഇന്ത്യക്കിനി ബഹുരാഷ്ട്ര കുത്തകകളുടെ സഹായമില്ലാതെ ഒന്നും ചെയ്യാനാവില്ലെന്ന് ധനമന്ത്രി പറയുന്നു.

മൻമോഹൻസിംഗിൻെറ ലക്ഷ്യം, ഉദാരവൽക്കരണം വഴി, ബഹുരാഷ്ട്ര കമ്പനികളെ ഇവിടെ കൊണ്ടുവരികയും ഉപഭോഗവസ്തുക്കളുടെ മറ്റൊരു സാമ്രാജ്യത്തെ സൃഷ്ടിക്കാൻ അവരെ കൊണ്ട് യഥേഷ്ടം യൂണിററുകൾ തുറപ്പിക്കുകയുമാണ്. അങ്ങനെ നൂതന സാങ്കേതികത്വത്തിൻെറ വരവിൽ പൊതുമേഖല സ്വയം ഇല്ലാതായിക്കൊള്ളുമല്ലോ. പൊതുമേഖലയുടെ തിരോഭാവമോ ബലക്ഷയമോ ഉളവാക്കുന്ന ആദ്യഫലം ഇവിടത്തെ സംഘടിത തൊഴിലാളി വർഗ്ഗത്തിൻെറ തിരോധാനമാണ്. സ്വകാര്യമേഖലയിൽ ഇതേവരെ വർഗ്ഗാടിസ്ഥാനത്തിലുള്ള ഒരു സംഘടന ഇവിടെ പിറന്നിട്ടില്ലല്ലോ. അതു അസംഭാവ്യമാണ്. അവകാശങ്ങൾ നേടാനാണു സംഘടന. ആവശ്യത്തിനു വേതനവും മററു ജീവിതസൗകര്യങ്ങളും ലഭിക്കുമ്പോൾ പിന്നെയെന്തിനു സംഘടന? പല സ്വകാര്യമൂലകളിൽ നിന്നും കേട്ടിരുന്ന ഈ ചോദ്യം ഇനി സാർവത്രികമായി മാറും. കച്ചിയും കാടിയും യഥേഷ്ടം കിട്ടുന്ന കാലി തൊഴുത്തിൽ തന്നെ കഴിഞ്ഞാൽ മതി എന്ന അർത്ഥമേ ഈ ചോദ്യത്തിനുള്ളുവെന്നും, വർഗ്ഗാടിസ്ഥാനത്തിലുള്ള സംഘാടനത്തിൻെറ ഏകലക്ഷ്യം സമരം ചെയ്യലല്ലെന്നും അതിനപ്പുറം മാനവികതയുടെയും മൗലികസ്വാതന്ത്ര്യത്തിൻെറയും

ഇവിടത്തെ പൊതുമേഖല അവയോട സഹകരിക്കുകയേ നിവൃത്തിയുള്ളൂവെന്നും. ബഹുരാഷ്ട്ര കമ്പനികളുടെ സാങ്കേതികത്തികവിനോടു കിടപിടിക്കാൻ ഇന്ത്യയിലെ സ്വകാര്യകമ്പനികൾക്കുപോലും സാധ്യമല്ലെന്നിരിക്കെ; പിന്നെ പൊതുമേഖലാ സ്ഥാപനങ്ങളുടെ ആവശ്യമെന്തെന്ന ചോദ്യമുയരും.



ഡോ: മൻമോഹൻ സിംഗ്

അനിവാര്യമായ ശാക്തിക തലങ്ങളുണ്ടെന്നും ഇനി ഈ നാട്ടിലെ തൊഴിലാളിക്കു മനസ്സിലാക്കാനാവാതെ പോകും. മാനവിക പ്രസ്ഥാനങ്ങളെ അവരിനി പാടെ ചൂഷണം ചെയ്തുതുടങ്ങും. ബന്ധനസ്ഥനായ കന്നാലി, സ്വതന്ത്രനായ ചാവാലിപ്പട്ടിയെ എന്നവണ്ണം.

തികച്ചും സാങ്കേതികമായവശം തന്നെ നോക്കാം. നൂതന സാങ്കേതികത്വം കൊണ്ടുവരുമെന്ന പ്രതീക്ഷയിലാണ് മൻമോഹൻ സിംഗ് ഉദാരവൽക്കരണം നടത്തിയത്. എന്നാൽ ഏതൊക്കെ മേഖലകളിലെ സാങ്കേതികത്വമാണ് പുതുതാക്കേണ്ടതെന്നോ ഇന്ത്യയ്ക്ക് ആവശ്യമായതെന്തെന്നോ നിഷ്കർഷിക്കാൻ നമുക്കാവില്ല. ബഹുരാഷ്ട്ര കമ്പനികളുടെ ഇതേവരെയുള്ള ചരിത്രം പഠിച്ചാൽ കുറേക്കൂടി ഭീതിദമായ ഒരു ചിത്രമാണു ലഭിക്കുക.

ബഹുരാഷ്ട്ര കമ്പനികളോട് എന്തെങ്കിലും നിഷ്കർഷിക്കാൻ ഇന്ത്യയ്ക്കു അവകാശമില്ല. സാങ്കേതികത്വവും, മുതൽമുടക്കും, സ്ഥലമുൾപ്പെടെയുള്ള വ്യവസായരീതികളും അവർക്കിഷ്ടമുള്ള തരത്തിലായിരിക്കും. അതുകൊണ്ട് സ്വാഭാവികമായും ഒരു കമേഴ്സ്യൽ

'കിൽ' തന്നെയാവും കമ്പനികളുടെ ലക്ഷ്യമെന്നുറപ്പാണല്ലോ. നമ്മുടെ നാട്ടിലെ വില കുറഞ്ഞ അസംസ്കൃതവസ്തുക്കളെയും അതേപോലെ 'ചീപ്പായ' തൊഴിലാളികളെയും ഉപയോഗിച്ച് ഏററവും കൂടുതൽ ലാഭം കൊയ്യാവുന്ന ഉപഭോഗ ഉൽപ്പന്നങ്ങൾ ചുളുവിൽ നിർമ്മിക്കാനേ അവർ ശ്രമിക്കൂ. ഈ പ്ലവർബിസിനസ്സിൽ, ഏതായാലും സാമൂഹ്യപ്രതിബദ്ധതയുടെ പ്രശ്നമൊന്നും അബദ്ധവശാൽപോലും ഉദിക്കാൻ പോകുന്നില്ല. മാത്രമല്ല, ലാഭേച്ഛമാത്രം ലാക്കാക്കി നീങ്ങുമ്പോൾ ഈ നാടിൻെറ സമ്പദ്ഘടനയെ അവരെത്രമാത്രം ജീർണ്ണിപ്പിക്കുമെന്നോ അതിൻെറ സോഷ്യോ-പൊളിററിക്കൽ ദുരന്തങ്ങൾ എത്ര ഗൗരവതരായിരിക്കുമെന്നോ ഈ കമ്പനികൾ കണക്കാക്കുകയുമില്ല. അതാണ് ഇന്നുവരെയുള്ള ചരിത്രം.

കഴിഞ്ഞ നാലു ദശകങ്ങളിലെ ഇന്ത്യയുടെ സാമ്പത്തിക വളർച്ചയുടെ പ്രധാനഘടകവും ആഭ്യന്തര മൊത്ത ഉത്പാദനത്തിൻെറ മുഖ്യദാതാവും ഇവിടത്തെ കാർഷിക-തൊഴിൽ മേഖലകളായിരുന്നു. വ്യവസായ മേഖലയിൽപ്പോലും 50 ശതമാനത്തിലധികം ഉൽപ്പാദനവും പഴകി പതം പറ്റിയ ഈ സാങ്കേതികത്വത്തിൻെറ സംഭാവനയായിരുന്നു. പൂർണ്ണാരോഗ്യമില്ലാതിരുന്നിട്ടും ഈ വൃദ്ധസാങ്കേതികത്വം ഉപേക്ഷിക്കാതിരുന്നത്, ഈ രാജ്യത്തെ ബഹുഭൂരിപക്ഷം പേരുടെയും ഉപഭോഗാവശ്യങ്ങൾക്ക് അതുമതിയായതുകൊണ്ടാണ്. മാത്രമല്ല, പുതിയ ഉദാരവൽക്കരണം മൊത്ത ഉല്പാദനത്തിൻെറ കേവലം 10 ശതമാനത്തെ മാത്രമേ ബാധിക്കുകയുള്ളൂ എന്നു കാണാം. എന്നുവച്ചാൽ, 'ഇക്കണോമിക് എലീറ്റ്' എന്നു വിളിക്കുന്ന ഉപരിവർഗ്ഗക്കാരായ വെറും 12 ശതമാനം ജനതയുടെ ഉപഭോഗാവശ്യങ്ങൾക്കു മാത്രമേ ഈ ഉദാരവൽക്കരണം കൊണ്ട് അടിസ്ഥാന പ്രയോജനമുള്ളൂ എന്നർത്ഥം.

വാസ്തവമിതായിട്ടും, രൂപയുടെ മൂല്യം കുറച്ചതിനു ധനമന്ത്രി പറഞ്ഞന്യായം നോക്കുക-ഇറക്കുമതിയെ ആശ്രയിച്ചു നിൽക്കുന്ന ഉപരിവർഗ്ഗങ്ങളുടെ അമിത ഉപഭോഗത്തിനു കൂട്ടുനില്ക്കാൻ തനിക്കാവില്ലെന്ന്. ഗവൺമെൻറിൻെറ നിലപാടിൻെറ വൈരുദ്ധ്യം മറനീക്കി പുറത്തുവരുന്നത് ഇവിടെയാണ്.

ഇതേ ഉപരിവർഗ്ഗമാണ് ബഹുരാഷ്ട്ര കുത്തകകളുടെ വരവിനെ സ്വാഗതം ചെയ്യുന്ന ഏകജനവിഭാഗവും. നമ്മുടെ സാങ്കേതികത്വത്തിൻെറ അടിത്തറയിളക്കി, ഒരു ആഗോള കമ്പോളവ്യവസ്ഥയുടെ ഭാഗമായി ഇന്ത്യയെ മാററുകയാണ് ഇവരുടെ ലക്ഷ്യമെന്ന് തിരച്ചറിയേണ്ടിയിരിക്കുന്നു. പുനഃസംഘടനയെന്നപേരിൽ, പാശ്ചാത്യർ അവരുടെ കാലഹരണപ്പെട്ട സാങ്കേതികത്വവും വിഷലിപ്തമായ രാസവസ്തുക്കളും ഇന്ത്യയിലേക്കു തള്ളും. അവരെ സംബന്ധിച്ചിടത്തോളം ഈ നാട് വിശാലമായ ഒരു ഹണ്ടിംഗ് ഗ്രൗണ്ടു മാത്രം.

ശാസ്ത്രസാങ്കേതികരംഗത്ത് തങ്ങൾക്കുള്ള മേൽക്കൈ വിടാൻ ഒരിക്കലും പാശ്ചാത്യർ തയാറാവുന്ന പ്രശ്നവുമില്ല. അതുകൊണ്ടു തന്നെ നൂതനസാങ്കേതികത്വം അവർ ഇന്ത്യയ്ക്കു നല്കില്ല. ഇതാണ് 21-ാം നൂററാണ്ടിലെ നവകൊളോണിയലിസം. മൻമോഹൻസിംഗിൻെറ ഉദാരവൽക്കരണം ഈ പോയിൻറിൽവച്ച് കറൻസി മൂല്യശോഷണത്തിൻെറയും, വ്യവസായ പരിഷ്കരണത്തിൻെറയും മററും സാമാന്യ തലങ്ങൾക്കപ്പുറത്തേക്കു നീങ്ങുന്നു. 84 കോടി ജനങ്ങളെ വീണ്ടും വെള്ളക്കാർക്ക് അടിയറവയ്ക്കുന്ന നൃശംസതയുടെ തലത്തിലേക്ക്.

കാരണമുണ്ട്, ഉദാരവൽക്കരണം ഒരു പുതിയ നയപ്രഖ്യാപനത്തോടെ അവസാനിക്കുകയില്ല.

സബ്സിഡി കുറച്ചതിനെതിരെ ശബ്ദമുയർത്തുന്ന രാഷ്ട്രീയ കക്ഷികൾ ഇതൊരു താല്ക്കാലിക നീക്കുപോക്കാണെന്നും പാശ്ചാത്യമോഡലിലുള്ള വ്യാവസായിക-ഉദാരവൽക്കരണത്തിൽ അന്തര്യാമിയായ ഘടകമാണ് സബ്സിഡി റദ്ദാക്കലെന്നുമുള്ള യാഥാർത്ഥ്യം മനസ്സിലാക്കുന്നില്ല. സബ്സിഡി കുറച്ചതിനെ എതിർക്കുന്നവർ തന്നെ അതിൻെറ മൂലകാരണമായ ഉദാരവൽക്കരണത്തെ നെഞ്ചേററുന്നു. രണ്ടാമത്തെ വൈരുദ്ധ്യം ഇവിടെയാണ്.

കഴിഞ്ഞ രണ്ടു തിരഞ്ഞെടുപ്പുകളിലൂടെ ഇന്ത്യയിലെ പിന്നോക്ക ജനതയ്ക്ക് രഷ്ട്രീയമായ ഒരു പുത്തനുണർവ്വ് കൈവന്നിട്ടുണ്ട്. കാർഷികമേഖലക്കാരായ ഇവർക്ക് രാഷ്ട്രീയാധികാരം വേണമെന്നതിനെക്കുറിച്ച് തിരിച്ചറിവുകൾ ബലപ്പെട്ടുവരികയുമാണ്. ഈ ഘട്ടത്തിൽ സംബ്സിഡി കുറച്ചത് തങ്ങൾക്കെതിരായ ഗൂഢാലോചനയായിട്ടാണ് ഗ്രാമീണ കർഷകരും അധഃകൃതവർഗ്ഗങ്ങളും കണക്കാക്കുക. ഈ തിരിച്ചറിവ് രാഷ്ട്രീയ ബോധമായി രൂപാന്തരപ്പെട്ടാൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ അടിത്തറയാവും ആദ്യമിളകുക. അത്തരമൊരു പ്രതിസന്ധിയെ നേരിടാനുള്ള നേതൃത്വമോ നയപരമായ കരുത്തോ ഇന്ന് കോൺഗ്രസ്സിനില്ലതാനും.

ഇനി മറുവശം കൂടിനോക്കാം. ഇന്ത്യയിലെ സംഘടിതമേഖല (വിശേഷിച്ചും പൊതുമേഖലയിലും ഗവൺമെൻറ് സർവ്വീസിലുമുള്ള) വർഷങ്ങളായി രക്തം രുചിച്ചുവരികയായിരുന്നു. ബഹുഭൂരിപക്ഷം വരുന്ന മററുള്ളവരുടെ ജീവിതം ദുരിതമാക്കി, ഈ വൈററ് കോളർ വിഭാഗം രാജ്യത്തിൻെറ സമ്പദ്ഘടനയെ സ്വന്തം വരുതിയിൽ നിർത്തി. മൊത്തം വരുമാനത്തിൻെറ 85 ശതമാനവും ശമ്പളവും പ്രവർത്തനച്ചെലവുമായി ഈ വിഭാഗം തിന്നുതീർക്കുന്നുവെന്ന് എത്രയോ കണക്കെടുപ്പുകളിൽ വ്യക്തമായിരുന്നു. ഈ സുഭിക്ഷിതയ്ക്കു കടിഞ്ഞാണിടാൻ നടത്തുന്ന ഏതു

(ശേഷം 43 -ാം പേജിൽ)












എം.പി. നാരായണപിള്ള



# ജയലളിതയും ഉണ്ണിമേരിയും പറയുന്നതു കേട്ടു രാജ്യം ഭരിച്ചാൽ

**ത**മിഴ് പുലികളുമായി ബന്ധമുള്ള അഭയാർത്ഥികളെശ്രീലങ്കയിലേക്കു തിരിച്ചുവിടാനാണത്രെ കേന്ദ്രഗവൺമെൻറിൻെറ തീരുമാനം. ദൂരദർശനത്തിൽ കേട്ടവാർത്തയാണ്.

പരിഷ്കൃത സമൂഹങ്ങളെല്ലാം അംഗീകരിച്ചിരിക്കുന്ന ഒരു തത്വമുണ്ട്. രാഷ്ട്രീയമായപീഢനങ്ങളാൽ നാടുവിട്ടോടുന്നവർക്ക് ശരണം കൊടുക്കുക.

ഈ തത്വമനുസരിച്ചാണ് ആയത്തുള്ളഖൊമേനിക്ക് ഫ്രാൻസ് അഭയം കൊടുത്തത്. ചൈനാക്കാരുടെ കയ്യേററത്തെ തുടർന്ന് നാടുവിടാൻ നിർബന്ധിതരായതുകൊണ്ടാണ് ദലൈലാമയ്ക്കും പതിനായിരക്കണക്കിനു ടിബററൻ റഫ്യൂജികൾക്കും ഇന്ത്യ അഭയം കൊടുത്തത്. കംബോഡിയായിൽ നിന്നുള്ള ശരണാർത്ഥികൾക്ക് തായ്ലാൻറിൽ അഭയം കൊടുത്തതിനും കാരണമിതാണ്. ഇത്തരത്തിലുള്ള എത്രയോ അഭയാർത്ഥിപ്രവാഹങ്ങൾ ആഫ്രിക്കയിലെ പല രാജ്യങ്ങളിലും നടക്കുന്നുണ്ട്.

ഇന്ത്യാ ഗവൺമെൻറ് ഇപ്പോൾ പറയുന്ന നയം മറെറല്ലാ രാജ്യങ്ങളും സ്വീകരിച്ചാൽ ലോകത്ത് റഫ്യൂജിപ്രശ്നം എന്നൊന്ന് ഇല്ലാതാകും. വിയററ്നാമിൽ നിന്ന് ബോട്ടുകയറി വന്നവരെ സ്രാവുകൾക്ക് തിന്നാനിട്ടുകൊടുക്കാം. കുറച്ചു നേരത്തെയാണ് ഈ നയം നടപ്പിലാക്കിയിരുന്നതെങ്കിൽ ഇറാനിൽ ഇസ്ളാമിക് റവല്യൂഷൻ നടപ്പിൽ വരില്ലായിരുന്നു. അമേരിക്കക്കാരുടെ പാവയായ പഹൽഷാ ഇപ്പോഴും ഇറാൻ ഭരിച്ചുകൊണ്ടിരിക്കുമായിരുന്നു. ഇറാക്കും ഇറാനുമായിട്ട് യുദ്ധം ഉണ്ടാകില്ലായിരുന്നു. ഇറാക്ക് കുവൈററിനെ ആക്രമിക്കില്ലായിരുന്നു.

ഇതിനൊക്കെ ഇടയാക്കിയ വികാരം ഓരോ രാജ്യങ്ങളും അനുവർത്തിച്ചുപോരുന്നത് കേവലമായ മനുഷ്യത്വത്തിൻെറ ചില മാനദണ്ഡങ്ങളാണ്. ഐക്യരാഷ്ട്രസഭയുടെ റഫ്യൂജി വിഭാഗം പോലും അംഗീകരിച്ചിരിക്കുന്നതത്വം സാമ്പത്തികോന്നമനത്തിന് വേണ്ടിവരുന്ന ശരാണർ ത്ഥികളെ തിരിച്ചയക്കാമെന്നാണ്. എന്നാൽ രാഷ്ട്രീയപീഢനം കൊണ്ട് നാടുവിടുന്നവർക്ക് ആ പീഢനം തീരുന്നതു വരെ അഭയം കൊടുക്കണമെന്നും.

ശ്രീലങ്കയിൽ ഇന്നൊരു യുദ്ധം നടന്നുകൊണ്ടിരിക്കയാണ്. ഒരുവശത്തു തമിഴ് പുലികളും മറുവശത്ത് ശ്രീലങ്കൻ പട്ടാളവുമാണ്. ഇതിൻെറ ഫലമായി ഇന്ത്യയിലേക്കു വന്നിരിക്കുന്ന രണ്ടരലക്ഷത്തിലധികം അഭയാർത്ഥികളിൽ രണ്ടു തരക്കാരുണ്ട്. അവിടെ കഴിഞ്ഞുകൂടാൻ ബുദ്ധിമുട്ടായതുകൊണ്ട് ജീവിതനിലവാരം മെച്ചപ്പെടുത്താനായി രാമേശ്വരത്തേക്കു ബോട്ടുകയറിയ ബഹുഭരിപക്ഷം. തമിഴ് പുലികളുമായി ബന്ധമുള്ളതുകൊണ്ട് ലങ്കൻ ഗവൺമെൻറ് തിരഞ്ഞു പിടിച്ച് കൊലചെയ്യാൻ സാദ്ധ്യതയുള്ള രണ്ടാമത്തെ വകുപ്പ്.

ഫ്രാൻസിലേക്കു പോയ ഖൊമേനിയെപ്പോലെയും ഇന്ത്യയിലേക്കുവന്ന ദലൈലാമയെപ്പോലെയുമുള്ള രാഷ്ട്രീയാഭയാർത്ഥികളാണ് തമിഴ്പുലികളെന്ന സത്യം ഒരുനിമിഷം പോലും നമുക്ക് മറക്കാൻ പററില്ല. കഴിഞ്ഞ നാല്പത് വർഷക്കാലമായി തമിഴന്മാരെ രണ്ടാംതരം പൗരന്മാരാക്കാനും അവരുടെ ഭാഷയെയും സംസ്കാരത്തെയും നശിപ്പിക്കാനുമായിരുന്നു ശ്രീലങ്കയിലെ അധികാരികൾ ശ്രമിച്ചിരുന്നത്.ഇതിനെതിരെ തമിഴരല്ല നമ്മളാണെങ്കിലും സമരം ചെയ്യില്ലേ? നെഹ്രുവിൻെറയും ശാസ്ത്രിയുടെയും കാലത്ത് സമാധാനപരമായിട്ടിതു പരിഹരിക്കാൻ നടത്തിയ ശ്രമങ്ങൾ ഭാഗികമായി വിജയിച്ചതാണ്. എന്നാൽ ഇന്ദിരാഗാന്ധിയും എം.ജി.ആറും ഇതിനെ സായുധവിപ്ളവമാക്കി മാറ്റി. അതേ എം.ജി.ആറിൻെറ ലേബലിൽ വോട്ടുവാങ്ങി അധികാരത്തിൽ വന്ന ജയലളിതയാണ് ശ്രീലങ്കൻ അഭയാർത്ഥികളെ തിരിച്ചയയ്ക്കണമെന്ന് ആദ്യം പറഞ്ഞത്. ഇന്ദിരാഗാന്ധിയുടെ കുടുംബത്തോടാണ് ജനങ്ങളോടുള്ളതിനേക്കാൾ ലോയൽററി ആഭ്യന്തരമന്ത്രി ചവാനേപ്പോലുള്ളവർ കാട്ടുന്നത്.

എം.ജി.ആറും ഇന്ദിരാമ്മയും കൂടി ജന്മം കൊടുത്ത നിരവധി തീവ്രവാദിസംഘടനകളിൽ ഒന്നിനു മാത്രമേ നിലനില്ക്കാൻ പററിയുള്ളു.പ്രഭാകരൻെറ തമിഴ് പുലികൾ. ബാക്കി ഗ്രൂപ്പെല്ലാം ഇന്ത്യാ ഗവൺമെൻറിൻെറ ഫയലിലെ കടലാസുപുലികൾ മാത്രമായി. ഇപ്പോൾ പുലികളെ കയ്യൊഴിയുന്നത് രാജ്യത്തിൻെറ മൊത്തം താത്പര്യങ്ങൾക്കെതിരാണ്. ശ്രീലങ്കൻ പട്ടാളം പുലികളെ ഇല്ലായ്മ ചെയ്യുമെന്നു കരുതണമെങ്കിൽ അസാമാന്യമായ ഭാവനാ ശക്തി വേണം. പുലികളുടെ പുറത്ത് എന്തെങ്കിലും സ്വാധീനം ഇന്ത്യാഗവൺമെൻറിനുണ്ടായാൽ മാത്രമേ ശ്രീലങ്ക ഒന്നായി തുടരുകയുള്ളു. ജാഫ്ന തമിഴന്മാരുടെ മാത്രമൊരു രാജ്യമായി മാറിക്കഴി ഞ്ഞാൽ, തമിഴന്മാർക്കൊരു സ്വതന്ത്ര മാതൃഭൂമി എന്ന ആശയം രാമേശ്വരത്തുടെയും വേദാരണ്യത്തു ടെയും മദ്രാസിലും കോയമ്പത്തൂരിലുമെത്തിക്കൂടെന്നില്ല. അപ്പോൾ കേരളത്തിലെ സ്വൈരജീവിതംപോലും ആപത്തിലാ യിക്കൂടെന്നില്ല. ഇത് പഞ്ചാബിനേക്കാളും കാശ്മീരി നേക്കാളും ആസ്സാമിനേക്കാളും തലവേദനയുണ്ടാക്കുന്ന ഒരു പ്രശ്നമായിക്കൂടെന്നില്ല. സയനൈഡു കഴിച്ചു ചാകാനുള്ള തമിഴൻെറ ധൈര്യം ഖാലിസ്ഥാനികൾക്കോ കാശ്മീരികൾക്കോ ഇല്ലെന്നോർക്കണം. പണ്ട്, ഹിന്ദി അടിച്ചേൽപ്പിക്കാൻ ശ്രമിച്ചപ്പോൾ തമിഴന്മാർ മണ്ണെണ്ണയൊഴിച്ച് ആത്മഹത്യ ചെയ്ത വികാരത്തിൻെറ തീവ്രത മറക്കാൻ പാടില്ല.

ബുദ്ധിപൂർവ്വം ചെയ്യേണ്ടതും രാജ്യതന്ത്രജ്ഞത കാണിക്കേണ്ടതുമായ മേഖലകളിൽ ജയലളിതയുടെയും ഉണ്ണിമേരിയുടെയും സിൽക്ക്സ്മിതയുടെയുമൊക്കെ വിദഗ്ദ്ധോപദേശം കേൾക്കാൻ കേന്ദ്രം ഭരിക്കുന്നവർ തയ്യാറായാൽ വരുന്ന ആപത്തുകൾ ചില്ലറയല്ല.



**സത്യസങ്കല്പങ്ങളുള്ള യോഗീന്ദ്രന്മാരുടേയും ദാർശനികന്മാരുടേയും ലോകത്തിന്റെ എത്രയോ മടങ്ങു വലുതാണ് ഉന്മാദിയുടെ ലോകം. അതിന് അറുതിയില്ല. അതിസങ്കീർണ്ണമായ ആ പ്രപഞ്ച സ്പന്ദനങ്ങളെ തൊട്ടറിയുക വിജ്ഞാനപ്രദം മാത്രമല്ല, സ്വന്തം മനസ്സ് അറിയാനും പ്രയോജനകരമാകും**

# ഉന്മാദത്തെപ്പറ്റി

ചോദ്യം: ഉന്മാദം എന്നാൽ എന്ത്?

ഉത്തരം: അത് നിഷേധാത്മകമായ ഒരു ചോദ്യമാണ്. ഉന്മാദം എന്ത് എന്ന ചോദ്യത്തിന് മുൻപ് ചോദിക്കേണ്ടത് സമ്യക്കായ ഒരു സമാധാന ജീവിതം എന്തെന്നാണ്.

ചോദ്യം: എന്നാൽ ആദ്യമായി എനിക്ക് സമ്യക്കായ സമാധാനജീവിതം എന്തെന്ന് പറഞ്ഞുതന്നാലും.

ഉത്തരം: ഭഗവാൻ ബുദ്ധൻ നാലു ആര്യസത്യങ്ങളും എട്ടു സമ്യക്കായ മാർഗ്ഗങ്ങളും പഠിപ്പിച്ചിട്ടുണ്ട്. പിൽക്കാലത്ത് ഈ അഷ്ടാംഗമാർഗ്ഗം ഇൻഡ്യയിൽ പൊതുവേ എല്ലാവർക്കും സമ്മതമായതുകൊണ്ട് സന്മാർഗ്ഗത്തിൽക്കൂടി പോകാനാഗ്രഹിക്കുന്നവരെല്ലാം അതു സ്വീകരിച്ചു. എട്ടു മാർഗ്ഗങ്ങൾ–സമ്യക്കായ ദൃഷ്ടി, സമ്യക്കായ സങ്കല്പം, സമ്യക്കായ വചനം, സമ്യക്കായ ഉപരതി, സമ്യക്കായ ജീവിതചര്യ, സമ്യക്കായ ധ്യാനം, സമ്യക്കായ ശ്രദ്ധ, സമ്യക്കായ സമാധി എന്നിവയാണ്. ഇതിനെല്ലാററിനും സാദ്ധ്യത നൽകുന്നത് സമ്യക്കായ ധർമ്മബോധമാണ്. അതിനെയാണ് പ്രജ്ഞയെന്ന് വിളിക്കുന്നത്. സമ്യക്കായ ശ്രദ്ധയെന്ന് പറഞ്ഞിരിക്കുന്നത് ശ്രദ്ധാപൂർവ്വം ചെയ്യുന്ന പ്രയത്നത്തെപ്പററിയാണ്. ഇപ്രകാരം ചെയ്യുന്ന ഒരാളുടെ മനസ്സിനേയും ബുദ്ധിയേയും ഭീപരുമാററത്തെ യും ഭരിക്കുന്നത് അയാളിൽ നിറഞ്ഞുനിൽക്കുന്ന സ്നേഹവും സന്തോഷവുമാണ്. സ്നേഹത്തിൽ രണ്ടിഴകൾ കൂട്ടിച്ചേർത്ത് പിരിച്ചതുപോലെയാണ്–മൈത്രിയും കരുണയും. അയാളുടെ മനസ്സിന്റെ സഹജമായ സ്വരൂപം മുദിതമാണ്. അതായത് മോദവും പ്രമോദവും സുഖവും ആനന്ദാധിഷ്ഠിതമായിരിക്കുക എന്നത്. അസംഗന്, ശരീരത്തിലും മനസ്സിലും രോഗമില്ലാതെ സന്തുഷ്ടനായി മനുഷ്യന് വിധിച്ചിട്ടുള്ള പൂർണ്ണമായ ആയു ഷ്കാലം ജീവിക്കുവാൻ കഴിയും എന്നുള്ള വിശ്വാസത്തോടുകൂടിയാണ് ഈ ശാവാ സ്യോപനിഷത്തിൽ താഴെക്കൊടുത്തിരിക്കുന്നമന്ത്രം നൽകിയിരിക്കുന്നത്.

കുർവ്വന്നേവേഹ കർമ്മാണി<br>
ജിജീവിഷേച്ഛതം സമാഃ<br>
ഏവം ത്വയി നാന്യഥേതോ സ്തി<br>
ന കർമ്മ ലിപ്യതേ നരേ

(മന്ത്രം 2)

(ഈ ലോകത്തിൽ കർമ്മം ചെയ്തുകൊണ്ടു തന്നെ നൂറുവർഷം ജീവിക്കാനാഗ്രഹിക്കണം. ഇപ്രകാരം ഒരു മനുഷ്യനായി നീ ജീവിച്ചാൽ ഇതിൽനിന്നും പ്രകാരഭേദമുണ്ടാവുന്നില്ല. കർമ്മം ബാധിക്കുകയുമില്ല.)

മാണ്ഡൂക്യോപനിഷത്തിന്റെ ശാന്തിപാഠത്തിലും സ്വസ്ഥനായി ജീവിക്കുന്നവന്റെ പ്രാർത്ഥന നമുക്ക് കാണാം.

ഓം ഭദ്രം കർണേഭിഃ ശൃണുയാമദേവാഃ<br>
ഭദ്രം പശ്യേമാക്ഷഭിർ യജത്രാഃ<br>
സ്ഥിരൈ രംഗൈസ്തുഷ്ടുവാംസ<br>
വ്യശേമ ദേവഹിതം യദായുഃ സ്തനൂഭിഃ<br>
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ<br>
സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ<br>
സ്വസ്തി നഃ പൂഷാ വിശ്വവേദാഃ<br>
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ<br>
സ്വസ്തി നോ ബൃഹസ്പതിർ ദധാതു<br>
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(അല്ലയോ ദേവന്മാരെ ഞങ്ങൾ അതുകൊണ്ട് ശുഭമായതിനെ മാത്രം കേൾക്കുമറാകട്ടെ, അഗ്നിഹോത്രത്തിൽ സമർത്ഥരായ നാം ശുഭമായതിനെ മാത്രം കണ്ണുകൾകൊണ്ട് കാണുമാറാകട്ടെ! സ്ഥിരമായ അവയവങ്ങളെക്കൊണ്ടും ശരീരംകൊണ്ടും സ്തുതി ചെയ്യുന്ന ഞങ്ങൾ ദേവഹിതം ചെയ്തു ആയുസ്സ് മുഴുവൻ ആനന്ദമനുഭവിക്കുമാറാകട്ടെ. മൂന്നു വിധത്തിലുള്ള ദുഃഖങ്ങൾക്കും ശാന്തിയുണ്ടാകുമാറാകട്ടെ:

ശ്രുതികീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളം ഭവിപ്പിക്കുമാറാകട്ടെ! സർവ്വജ്ഞനായ പൂഷാവ് ഞങ്ങൾക്ക് മംഗളം ഭവിപ്പിക്കുമാറാകട്ടെ! ആപത്തുകൾക്ക് ചക്രായുധംപോലുള്ള ഗരുഡൻ ഞങ്ങൾക്ക് മംഗളം ഭവിപ്പിക്കുമാറാകട്ടെ! ബൃഹസ്പതിയും ഞങ്ങൾക്ക് മംഗളം ഭവിപ്പിക്കുമാറാകട്ടെ. (മൂന്നുവിധം ദുഃഖങ്ങൾക്കും ശാന്തി ഭവിക്കുമാറാകട്ടെ.)

ചോദ്യം: ബുദ്ധ ധർമ്മത്തിൽ പറഞ്ഞിരിക്കുന്ന ഈ സമ്യക്കായ മദ്ധ്യമാർഗ്ഗം മററു ഭാരതീയ ശാസ്ത്രങ്ങളിലില്ലേ?

ഉത്തരം: തീർച്ചയായും ഉണ്ട്. അതുകൊണ്ടാണല്ലോ ഇവിടെ ഈശാവാസ്യവും മാണ്ഡൂക്യത്തിലെ ശാന്തിമന്ത്രവും ഉദ്ധരിച്ചത്. പോരെങ്കിൽ നമ്മുടെ ആയുർവേദത്തിന്റെ മൂന്ന് പ്രാമാണിക ഗ്രന്ഥങ്ങളാണ് ചരകസംഹിതയും സുശ്രുത സംഹിതയും അഷ്ടാംഗഹൃദയവും. ചരകസംഹിതയിലെ സൂത്രസ്ഥാനത്തിൽ ദീർഘഞ്ജീവിതീയം എന്ന അദ്ധ്യായം പറഞ്ഞതിനു ശേഷമാണ് രോഗത്തെപ്പററിയും ചികിത്സയെപ്പററിയും പറയുന്നത്. അതുപോലെതന്നെ സുശ്രുതസംഹിത സൂത്രസ്ഥാനത്തിൽ വേദോല്പത്തി പറഞ്ഞുകഴിഞ്ഞാലുടൻതന്നെ ശിഷ്യോപനനീയം, അദ്ധ്യയന സംപ്രദായനീയം, പ്രഭാഷണീയം, അഗ്രോപഹരണീയം എന്നിവ പറയുന്നു. അങ്ങനെതന്നെ അഷ്ടാംഗഹൃദയത്തിൽ ഒന്നാം അദ്ധ്യായമായി ആതുഷ്കാമീയം പറയുന്നു. തുടർന്ന് ദിനചര്യയും ഋതുചര്യയും വരുന്നു. പിന്നീടേ രോഗാനുത്പാദനീയം പറയുന്നുള്ളൂ. അതുപോലെ ഭഗവദ്ഗീതയിൽ ഗുണത്രയ വിഭാഗയോഗം എന്ന 14-ാം അദ്ധ്യായത്തിലും ശ്രദ്ധാത്രയ വിഭാഗയോഗം എന്ന 17-ാം അദ്ധ്യായത്തിലും സത്ത്വസംശുദ്ധിയുള്ള ആരോഗ്യവാനായ കുശലന്റെ സത്ത്വസംശുദ്ധി സ്ഥിരമായിരിക്കുമ്പോൾ അവൻ എപ്രകാരമുള്ള മനസ്സോടുകൂടിയവനാണ്, എപ്രകാരം പെരുമാറുന്നു എന്നെല്ലാം കൃത്യമായി പറഞ്ഞിട്ടുണ്ട്. ഇങ്ങനെ അദ്ധ്യാത്മ ഗ്രന്ഥങ്ങളിലാണെങ്കിലും ചികിത്സാഗ്രന്ഥങ്ങളിലാണെങ്കിലും ആദ്യം കുശലമായിട്ടുള്ളത് പറഞ്ഞതിനു ശേഷമേ അകുശലമായതെന്തെന്നും അതിന്റെ പ്രതിവിധി എന്തെന്നും പറഞ്ഞിട്ടുള്ളൂ.

ചോദ്യം: കുശലമായതിന്റേയും അകുശലമായതിന്റേയും മുഖ്യമായ ലക്ഷണമെന്താണ്?

ഉത്തരം: കുശലനായവൻ സംതൃപ്തനും സന്തോഷിയും ലോകസംഗ്രഹത്തിനുവേണ്ടി തന്റെ ജീവിതത്തെ ഉഴിഞ്ഞുവെച്ചവനുമായിരിക്കും. അവൻ തനിക്കുതന്നെയും തന്റെ വീട്ടിനും നാട്ടിനും എപ്പോഴും ഒരു വെളിച്ചമായിരിക്കും. അവൻ ലോകത്തെ ഭയപ്പെടുന്നില്ല. ആരേയും ഭയപ്പെടുത്തുന്നുമില്ല. അവനെയാണ് ഭഗവദ്ഗീത യോഗി എന്നു വിശേഷിപ്പിക്കുന്നത്.

ചോദ്യം: എന്തുകൊണ്ടാണ് പാശ്ചാത്യ വൈദ്യശാസ്ത്രങ്ങളിൽ അരോഗദൃഢഗാത്രനായ യോഗിയെ ഒരു മാതൃകയായി സ്വീകരിച്ചുകൊണ്ട് രോഗനിർണ്ണയം ചെയ്യുന്നതിനും ചികിത്സ നിശ്ചയിക്കുന്നതിനും സംഗതിയാകാതെ പോയത്?

ഉത്തരം: പാശ്ചാത്യ ഭിഷഗ്വരന് അരോഗാവസ്ഥ നിശ്ചയമില്ലെന്ന് വിചാരിക്കരുത്. എന്നാൽ ശാസ്ത്രത്തിന്റെ അന്വേഷണമാർഗ്ഗത്തിൽ പാശ്ചാത്യർ ബാഹ്യത്തിൽ നിന്നും ആന്തരീയതയിലേക്കും കാര്യത്തിൽനിന്ന് കാരണത്തിലേക്കും ചിന്തിച്ചുപോവുകയാണ് ചെയ്യുന്നത്. മറിച്ച് ഭാരതീയർ ആദ്യമായി





ആത്മാവിനെ ശുദ്ധസങ്കാശമായ സ്വയം പ്രകാശമായും അതിനാൽ ചൈതന്യവത്താക്കിവെച്ചിരിക്കുന്ന ജീവശരീരത്തിലെ ബോധ പ്രക്രിയയായ മനസ്സിനേയും ആനന്ദാധിഷ്ഠിതമായിക്കാണുന്നു. ആ മനസ്സിനാൽ പ്രേരിതവും നിയന്ത്രിതവുമായിരിക്കുന്ന കരണേന്ദ്രിയ കളേബരങ്ങളെ അനുക്രമമായി കണ്ടാണ് കുശലതയേയും അകുശലതയേയും ആദ്യംതന്നെ വകതിരിച്ചു വച്ചിട്ടുള്ളത്. അതുകൊണ്ട് അവർ എപ്പോഴും കാരണത്തിൽ നിന്നും കാര്യത്തിലേക്ക് ചിന്തിച്ചുപോകുന്നു. ആത്മാവ് കാരണാന്തരമായിരിക്കുമ്പോൾ സൂക്ഷ്മശരീരത്തോട് ബന്ധപ്പെട്ടിരിക്കുന്ന മനസ്സ് എത്രകണ്ട് കാരണശരീരത്തോടും അതായത് വിജ്ഞാനമയത്തോടും മനോമയത്തോടും ബന്ധപ്പെട്ടിരിക്കുന്നുവോ അത്രയും തന്നെ ശരീരത്തിൽ മുഖ്യമായിരിക്കുന്ന പ്രാണമയത്തോടും അന്നമയത്തോടും ബന്ധപ്പെട്ടു പെരുമാറുന്നു. അതുകൊണ്ടാണ് ആത്മപ്രകാശത്തിന്റെ നിരോധം കൊണ്ടും അന്നം, പ്രാണൻ എന്നിവയുടെ ശോഷംകൊണ്ടും മനസ്സ് അസ്വസ്ഥമായിത്തീരുന്നത്. അങ്ങനെ മനസ്സിന്റെ സ്വാസ്ഥ്യം നശിക്കുന്നതിന് അനുലോമമായും പ്രതിലോമമായും വരുന്ന രണ്ടു കാരണങ്ങളുണ്ട്. മനസ്സിന് സഹജമായി ലഭിക്കേണ്ടുന്നതായ ചിന്മയശോഭ കുറഞ്ഞുപോയാലും പ്രാണന്റെ ഉദ്ദീപനം വികലമായിപ്പോയാലും ജീവൻ രോഗിയായി ഭവിക്കും. ഇത് പാശ്ചാത്യർക്കും അറിയാവുന്ന കാര്യമാണ്. മനസ്സിൽനിന്നും ശരീരത്തിലേക്ക് വ്യാപിച്ചുവരുന്ന രോഗത്തെ അവർ മനോജന്യം എന്ന അർത്ഥത്തിൽ സൈക്കോ സോമാററിക് (Psycho somtic) എന്നും ശരീരത്തിൽ നിന്നും മനസ്സിലേക്ക് വ്യാപിച്ചുചെല്ലുന്ന രോഗത്തെ സോമറേറാ സൈക്കിക് (Somato psychic) എന്നും വിശേഷിപ്പിക്കാറുണ്ട്.

ചോദ്യം: അതുകൊണ്ടാണോ മനോരോഗവിചക്ഷണന്മാർ ചിലർക്കുണ്ടാവുന്ന ഉന്മാദാവസ്ഥയെ ന്യൂറോട്ടിക് (Neurotic) എന്നും മററുചില രോഗങ്ങളെ സൈക്കോട്ടിക് (Psychotic) എന്നും വിളിക്കുന്നത്?

ഉത്തരം: ഈ ചോദ്യത്തിന് മറുപടി പറയുന്നതിന് മുമ്പായി ആദ്യം ചോ[illegible] ഉന്മാദം എന്ന ചോദ്യത്തിന് [illegible]പടി പറഞ്ഞിട്ട് നമുക്കിതിലേക്ക് മടങ്ങിവരാം.



സംസ്കൃതത്തിൽ 'ഉന്മാദഃ' എന്നു പറഞ്ഞാൽ വർദ്ധിച്ച മദം അഥവാ ഹർഷം ഉള്ളവർ എന്നാണർത്ഥം. വ്യുല്പത്തി പറയുന്നത് 'ഉൽഗതോ മദോ ഹർഷോ സ്യ' എന്നാണ്. അമിതമായി മദിക്കുന്നതും സന്തോഷിക്കുന്നതും അമിതമായി മരവിക്കുന്നതും ഉന്മാദശബ്ദം കൊണ്ട് അഭിവ്യഞ്ജിപ്പിക്കപ്പെടുന്നു. മനസ്സിന്റെ അസ്വസ്ഥതയെ ഉളവാക്കുന്ന സന്തോഷം, ദുഃഖം, ഗർ[illegible]ം, രതി, സ്ത്രീകാമം, ഉദ്യം, രോമാഞ്ചം, മദന[illegible]തിഥി, കുയിൽ, കാമോദ്ദീപനപരമായ ഔ[illegible]ധം, യോനി, ലിംഗം, ഉപസ്ഥം, കസ്തൂരി, മുല്ല, മേഘം, മദിര എന്നിങ്ങനെ ഒട്ടേ[illegible] വാക്കുകൾ മദം, മധു എന്നിവയോട് ബന്[illegible]പ്പെട്ടതാകയാൽ ഉന്മാദത്തിന്റെ മുഖ്യമാ[illegible] ഹേതു മനുഷ്യന്റെ ഏററവും ഉയർന്ന പു[illegible]ർത്ഥങ്ങളിലൊന്നായ കാ[illegible]ത്തോട് ബന്ധപ്പെട്ടിരിക്കുന്നു എന്നുവേണം

പറയാൻ. കാമത്തിന്റെ ഉപലബ്ധികൊണ്ടും നിരാകരണംകൊണ്ടും ഉന്മാദം ഉണ്ടാകുന്നു. ഇംഗ്ലീഷിൽ ഉന്മാദത്തിന് പൊതുവേയുള്ള പേര് അബ്നോർമൽ (Abnormal) എന്നാണ്. എന്നുപറഞ്ഞാൽ ചിന്തയിലോ വിശ്വാസത്തിലോ ആഗ്രഹത്തിലോ പ്രതീക്ഷയിലോ വസ്തുനിർണ്ണയത്തിലോ സത്യനിർണ്ണയത്തിലോ മൂല്യനിർണ്ണയത്തിലോ ലോകമര്യാദയിൽനിന്നും അപാകതയുണ്ടായി ഏതെങ്കിലും ഒരു രസോൽക്കർഷം കണക്കിലധികം പെരുകി സമൂഹത്തിന് മാതൃകയാക്കാൻ കൊള്ളാത്ത അവസ്ഥയെ പ്രാപിച്ചിരിക്കുന്നു എന്നാണ്.

ഉന്മാദത്തിലെ മദ് എന്ന ശബ്ദവും ഇംഗ്ലീഷിലെ 'mad' എന്ന ശബ്ദവും തമ്മിലുള്ള ശബ്ദസാമ്യം നോക്കുക. ഈ അവസരത്തിൽ നേരത്തേ ചോദിച്ച ഒരു ചോദ്യത്തിനും കൂടി മറുപടി പറഞ്ഞേക്കാം. മാനസികമായി ഉണ്ടാകുന്ന ഏതെങ്കിലും വ്യഥയെ നിരന്തരമായ മാനസിക ക്ഷോഭത്തിനും തദ്വാരാ മനോവൈകല്യത്തിനും ഇടയാക്കാതിരിക്കുന്നതിനായി അതിനെ താല്ക്കാലികമായ ഒരു ശാരീരികാസ്വസ്ഥതയാക്കി മാററുന്നത് ജീവന്റെ ഒരു പ്രതിരോധവിധിയാണ്. അപ്രകാരം രോഗം വരുമ്പോൾ അതിനെ ന്യൂറോസിസ് എന്നു വിളിക്കുന്നു. എന്നാൽ തന്റെ വ്യക്തിത്വത്തിന്റെ പ്രതിച്ഛായയ്ക്ക് സാരമായ കോട്ടമുണ്ടാകും എന്ന ഭീതി അതിശയോക്തി കലർന്ന് വലുതായിത്തീരുമ്പോൾ അത് മനസ്സിന്റെ സഹജമായ പെരുമാററച്ചിട്ടയെ താറുമാറാക്കാനിടയുണ്ട്. അങ്ങനെ ആയാൽ അതിനെ സൈക്കോസിസ് എന്നു വിളിക്കും. ന്യൂറോസിസിന്റേയും സൈക്കോസിസിന്റേയും സാമാന്യമായ വിവരണം പിന്നീട് നൽകുന്നതാണ്. നാമിപ്പോൾ ആയുർവേദത്തിൽ ഉന്മാദവിഭാഗം പരിശോധിക്കുകയാണ്. അതുപോലെ ഹോമിയോപ്പതിയും ആധുനിക പാശ്ചാത്യവൈദ്യശാസ്ത്രത്തിലെ സൈക്കോപതോളജിയും കുറച്ചു വിശദമായി ചർച്ച ചെയ്യേണ്ടിവരും. അപ്പോൾ നമുക്ക് വീണ്ടും സൈക്കോസിസും ന്യൂറോസിസും കുറേക്കൂടി അടുത്തുപോയി നോക്കാം.

### ഉന്മാദം ആയുർവേദത്തിൽ

ചോദ്യം: എന്താണ് ആയുർവേദത്തിൽ പ്രതിപാദിക്കുന്നത്?

ഉത്തരം: ഹിതം-അഹിതം, സുഖം-ദുഃഖം എന്നിങ്ങനെയുള്ള ആയുസ്സ്, ആ ആയുസ്സിന് ഹിതവും അഹിതവുമായത്, ആയുസ്സിന്റെ അളവ് എന്നിവ എവിടെ പറയുന്നുവോ അതിനെ ആയുർവേദമെന്ന് പറയുന്നു.

ജീവിക്ക് ശൈശവം മുതൽ വാർദ്ധക്യംവരെ ഇഷ്ടാനിഷ്ടങ്ങളുണ്ട്. അതുകൊണ്ട് സുഖദുഃഖങ്ങളനുഭവപ്പെടുന്നു. ജനിക്കുന്നതൊക്കെ വളരുന്നതും വർദ്ധിക്കുന്നതും ജീവന്റെ സഹജാവസ്ഥയാണെന്ന് കരുതിപ്പോരുന്നു. എന്നാലത് ക്ഷയിക്കുന്നത് വിശേഷവിധിയായുള്ള കാരണങ്ങളാലാണെന്നുള്ള സങ്കല്പത്താലാണ് ഹോമിയോപ്പതിയും അലോപ്പതിയും, ആ വിശേഷകാരണത്തിന്റെ നിവാരണത്തിനായി ഔഷധങ്ങളെ തേടുകയോ ശസ്ത്രക്രിയ നടത്തുകയോ ചെയ്യുന്നത്. എന്നാൽ ക്ഷയിക്കുന്നത് വിശേഷവിധിയാലല്ലന്നാണത്രേ ആയുർവേദപക്ഷം.

ചോദ്യം: എപ്പോഴും വർദ്ധനവ് നല്ലതാണോ?

ഉത്തരം: ശരീരത്തിലെ ദോഷധാതുമലങ്ങൾ വർദ്ധിച്ചാലും ക്ഷയിച്ചാലും രോഗമാണ്.

ചോദ്യം: മനസ്സ് ആത്മാവിലിരിക്കുന്നോ ശരീരത്തിലിരിക്കുന്നോ?

ഉത്തരം: അതേപ്പററി നാം നേരത്തേ സൂചിപ്പിച്ചല്ലോ? സ്ഥൂലം, സൂക്ഷ്മം, കാരണം എന്നു നാം ശരീരത്തെ മൂന്നായി പിരിച്ചുവെച്ചാൽ ആത്മാവിലുണ്ടാകുന്ന ഉപാധി സമ്പർക്കത്തിൽ കാരണ-ശരീരം അല്ലെങ്കിൽ ലിംഗശരീരമിരിക്കുമ്പോൾ സൂക്ഷ്മശരീരം മനോമയത്തിലും വിജ്ഞാനമയത്തിലും സംസ്കാരസംബന്ധിയായും പ്രാണൻ, അന്നം എന്നിവയിൽ സ്ഥൂല ശരീരസംബന്ധിയായുമിരിക്കുന്നു.

ചോദ്യം: മനസ്സ് എന്തിനോടൊക്കെ ബന്ധപ്പെട്ടിരിക്കുന്നു?

ഉത്തരം: ഡോ: അഗ്നിവേശ് ഈ ചോദ്യത്തിന് ഇങ്ങനെ മറുപടി പറയുന്നു:

ആയുർവേദപ്രകാരം മനസ്സ് ഔപപാദുകമാണ്. ഒരു പാദം ആത്മാവുമായി ബന്ധപ്പെടുന്നു. ഇതരപദം ശരീരവുമായി ബന്ധപ്പെടുന്നു.

ജീവശരീരത്തെ പഠനാർത്ഥം നാം ചേതന എന്നും പഞ്ചഭൂതങ്ങൾ എന്നും രണ്ടായി തിരിച്ചാൽ പാഞ്ചഭൗതികമായ ശരീരത്തെ വീണ്ടും പഠന സൗകര്യത്തിനായി ശരീരമെന്നും ഇന്ദ്രിയമെന്നും വിഭാഗിക്കാം. ചേതനയേയും പഠനാർത്ഥം രണ്ടായി തിരിക്കുന്നു—ആത്മാവെന്നും, മനസ്സെന്നും. ചേതന എന്നിവിടെ അർത്ഥമാക്കുന്നത് ജീവൻ എന്നു വ്യവഹരിച്ചുവരുന്നതേതോ അതിനെയാണ്. ശരീരത്തിലെ ജീവോന്മുഖമായ ഭാവങ്ങളാണ് ഇന്ദ്രിയങ്ങൾ. ജീവനിൽ ശരീരോന്മുഖമായിരിക്കുന്ന ഭാഗമാണ് മനസ്സ്. മനസ്സിനെ ചേതനാഭിന്നമായി ഗണിക്കുമ്പോൾ (പഠനാർത്ഥം) മനസ്സ് ദ്വിപാദിയാകുന്നു. അല്ലെങ്കിൽ ദ്വിമുഖമാകുന്നു. ഒരു മുഖം ആത്മാവിനോടും ഒരു മുഖം ശരീര (ഇന്ദ്രിയം) ത്തോടും ചേരുന്നു. ആകയാൽ ആത്മശരീരങ്ങളെ ബന്ധിപ്പിക്കുന്ന കണ്ണിയാണ് മനസ്സ് എന്നേ പറയേണ്ടതുള്ളൂ. അല്ലെങ്കിൽ മനസ്സ് ആത്മാവുമായും ശരീരമായും ബന്ധപ്പെടുന്നു എന്നു പറയാം.

ശരീരേന്ദ്രിയ സത്വാത്മ സംയോഗമാണ് ജീവിതം (ആയുസ്സ്) എന്നു പറഞ്ഞ ആചാര്യൻ ശരീരേന്ദ്രിയങ്ങളെ ഒന്നിച്ചു ശരീരം എന്നും വ്യവഹരിക്കുന്നുണ്ട്.

''സത്വമാത്മാശരീരഞ്ച ത്രയമേതത് ത്രിദണ്ഡവത്''

ച:സൂ.അ.1-44.

സത്വം, ആത്മാവ്, ശരീരം ഇവ മൂന്നും ഒരു മുക്കാലിയുടെ മൂന്ന് കാലുകൾപോലെ പരസ്പരം ബന്ധപ്പെട്ടുനിൽക്കുന്നു എന്നാണ് വിവക്ഷ. സത്വം മനഃ എന്ന് വ്യാഖ്യാനം. സത്വം എന്ന് ആത്മയുക്തമായ മനസ്സിനേയും പറയും; ജീവശരീരത്തിൽ ആത്മാവ് മനോയുക്തമായല്ലാതെ നിലനിൽക്കുന്നില്ല എന്നതിനാൽ. പുനർജന്മവാദികൾ ആത്മമനോസംയോഗം മരണാനന്തരവും തുടരുന്നതായി കരുതുന്നു. ഗർഭോല്പത്തിക്ക് ബീജസങ്കലനത്തോടൊപ്പം സത്ത്വാനുപ്രവേശവും വേണമെന്ന് ആയുർവേദ ഗ്രന്ഥങ്ങളിൽ കാണുന്നു. അവിടെ സത്ത്വം ആത്മയുക്തമായ മനസ്സാണ്. (ശുദ്ധേ ശുക്ളാർത്തവേ സത്ത്വഃ സ്വകർമക്ളേശ ചോദിത:; ഗർഭസമ്പദ്യതേ....)

(അ.ഹൃ.ശാ.1 അ.1)

ആകയാൽ മനസ്സ് ശരീരവുമായും ആത്മാവുമായും ബന്ധപ്പെടുന്നു എന്നു പറഞ്ഞാൽ ധാരാളം. ശരീരത്തിലൂടെ ഇന്ദ്രിയത്തിലൂടെ ബാഹ്യപ്രപഞ്ചവുമായി മനസ്സ് ബന്ധപ്പെടുന്നു എന്നും അങ്ങനെ ആത്മാവിന് ഭോഗത്തിനുള്ള കാരണമായി, ഉപകരണമായി മനസ്സ് വർത്തിക്കുന്നു എന്നും പറയാം.

(തുടരും)

8-ാം പേജിൽ നിന്നും തുടർച്ച

ട്ടില്ല. മാവോ അന്തരിക്കുമ്പോൾ റഷ്യയുമായി ചൈന നല്ല ബന്ധത്തിലായിരുന്നില്ല. അതുകൊണ്ട് മൃതദേഹം കേടുകൂടാതെ സൂക്ഷിക്കുന്നതിന് സോവിയറ്റ് യൂണിയന്റെ സഹായം ചൈന തേടിയില്ല. അവർ അതിന് വിയറ്റ്നാമിനെയാണ് ആശ്രയിച്ചത്. പക്ഷേ വിയറ്റ്നാമിൽനിന്നും വിദഗ്ദ്ധൻമാർ എത്തിയപ്പോഴേക്കും രണ്ടുദിവസം വൈകിയിരുന്നു. മൃതദേഹത്തിൽ കേടുപാടുകൾ കാണാമായിരുന്നു. എങ്കിലും വിയറ്റ്നാം വിദഗ്ദ്ധൻമാർ പ്രശംസനീയമായി അതെല്ലാം മാറ്റി. 1979-ൽ മൃതദേഹത്തിൽ വീണ്ടും കേടുപാടുകൾ പ്രത്യക്ഷപ്പെട്ടു തുടർന്ന് ആറുമാസത്തേക്ക് മാവോ മുസോളിയം അടച്ചിടുകയുണ്ടായി. അതിനിടയിൽ കേടുപാടുകളെല്ലാം നീക്കി. മാവോയുടെ മൃതദേഹം സൂക്ഷിക്കേണ്ടതില്ലെന്ന് നേതൃനിരയിൽ ഒരു വിഭാഗത്തിന് അഭിപ്രായമുണ്ടെങ്കിലും, സോവിയറ്റ് യൂണിയൻ ലെനിന്റെ മൃതദേഹം സൂക്ഷിച്ചിരിക്കുന്നത് ചൂണ്ടിക്കാട്ടി ആ അഭിപ്രായത്തെ എതിർവിഭാഗം തള്ളിക്കളഞ്ഞിരിക്കുന്നു. 1989 ജൂണിലെ വിദ്യാർത്ഥി കലാപത്തെത്തുടർന്ന് തിയാനെൻമെൻ സ്ക്വയറിൽ സുശക്തമായ ബന്തവസ്സ് ഏർപ്പെടുത്തിയിരിക്കയാണ്. ഇപ്പോഴും ഇവിടെ ആയിരക്കണക്കിന് ടൂറിസ്റ്റുകൾ എത്തുന്നു. സാംസ്കാരിക വിപ്ളവകാലത്ത് ചരിത്ര സ്മാരകങ്ങൾക്ക് നാശനഷ്ടങ്ങളുണ്ടാക്കിയെങ്കിലും അതെല്ലാം ഇപ്പോൾ വളരെ ശ്രദ്ധയോടെയാണ് സൂക്ഷിച്ചിരിക്കുന്നത്. ചക്രവർത്തിമാരുടെയും ചക്രവർത്തിനിമാരുടെയും കഥകൾ വിവരിക്കുന്ന ലഘുലേഖകൾ പോലും ഇപ്പോൾ അവിടെ അച്ചടിച്ചു വിതരണം ചെയ്യുന്നുണ്ട്. പഴംകാലത്തോട് വിട പറഞ്ഞുവെങ്കിലും സമ്പന്നമായ പാരമ്പര്യത്തെപ്പറ്റി ചൈനയിലെ ഭരണാധികാരികൾക്ക് അഭിമാനമാണുള്ളത്.

(തുടരും)



എൻ.ആർ.എസ്.ബാബു



ദാരിദ്ര്യംപിടിച്ച ഉടലും ഉടുപ്പുമുള്ള, അമ്പതും അറുപതുമൊക്കെ പ്രായം ചെന്ന അമ്മമാർ സ്ളേററും പെൻസിലും കൊച്ചു പാഠപുസ്തകവുമായി പഠിക്കാൻ പോകുന്നത് അടുത്തകാലത്ത് കേരളം കണ്ടിരുന്നു. പാടക്കരയിലോ റോഡുവക്കിലോ ഉള്ള മരത്തണലിൽ, അല്ലെങ്കിൽ ഒരു വായനശാലയുടെ കൂരക്കീഴിൽ ചെന്നിരുന്ന് ഒന്നാംപാഠവും രണ്ടാംപാഠവുമൊക്കെ വായിച്ചും എഴുതിയും ചോദ്യം ചോദിച്ചും ഉത്തരം തേടിയും പഠിക്കുന്നതു കണ്ടിരുന്നു. ഒന്നും രണ്ടുമൊന്നുമല്ല. ഇതുപോലുള്ള ആയിരക്കണക്കിനു തള്ളമാർ, തന്തമാർ, അവരുടെ മക്കൾ, കുട്ടിക്കാലത്ത് പള്ളിക്കൂടത്തിൽ പോയി കണ്ണുതെളിച്ചെടുക്കാനുള്ള വിധിയില്ലാതെ പോയവർ, ഇന്നും പകൽ മുഴുവൻ പണിചെയ്താലും പാതി വയർപോലും നിറയ്ക്കാൻ കഴിയാത്തവർ, ഇന്നും കറുത്തുതന്നെയുള്ള പാവം മണ്ണിന്റെ പാവപ്പെട്ട മക്കൾ— അവരൊക്കെയാണ് വൈകിവന്ന വെളിച്ചം തേടി കഴിഞ്ഞ ഒരു കൊല്ലക്കാലം മുഴുവൻ ക്ളാസ്സുകളിൽ പോയത്. അക്ഷരവും അക്കവും പഠിക്കാനും ജീവിതത്തിന്റെതന്നെ അർത്ഥം മററു മനുഷ്യരെപ്പോലെ മനസ്സിലാക്കിയെടുക്കാനും അവർ കാണിച്ച ആർത്തിയും ആവേശവും കാണേണ്ടതുതന്നെ ആയിരുന്നു. കട്ടുതിന്നുശീലിച്ചവർക്ക് ഭണ്ഡാരപ്പുരയുടെ താക്കോൽ കൈയിൽ കിട്ടിയാൽ തോന്നുന്ന ആർത്തിയായിരുന്നില്ല അത്. കള്ളച്ചൂതിൽ രാജ്യം പിടിക്കാൻ പുറപ്പെടുന്നവരുടെ ആവേശവുമായിരുന്നില്ല. നേരമേറിച്ച്, കഞ്ഞിവെള്ളംപോലും കാണാതെ പലനാൾ കഴിഞ്ഞവർക്കു മുന്നിൽ രണ്ടുപിടിച്ചോറു കിട്ടിയാലുള്ള ആർത്തിയായിരുന്നു; ഇത്രകാലവും കിട്ടാതിരുന്ന അവകാശം സ്വയം പിടിച്ചുപററുന്നതിലുള്ള ആവേശവും അതിന്റെ അഭിമാനവുമായിരുന്നു.

അവർക്കു പഠിക്കാനായി നഗരങ്ങളിലും ഗ്രാമങ്ങളിലും കാട്ടുപ്രദേശങ്ങളിലുമൊക്കെയായി ആയിരക്കണക്കിനു ക്ളാസ്സുകളാണ് നിരന്നത്. അവരെ പഠിപ്പിക്കാനായി നാലു കാശുപോലും പ്രതിഫലം ഇച്ഛരിക്കാതെയും വാങ്ങാതെയും പതിനായിരക്കണക്കിനു ചെറുപ്പക്കാരാണു ചെന്നത്. അവരെ സഹായിക്കാനായി ഈ നാടിന്റെ നല്ല മനസ്സുകളൊക്കെയാണ് ഉണ്ടായിരുന്നത്. പതിനഞ്ചു ലക്ഷത്തിലേറെ പാവങ്ങൾക്ക് ഒരുകൊല്ലംകൊണ്ടു കണ്ണുതെളിഞ്ഞ ആ നാളുകൾ അതുമായി ബന്ധപ്പെട്ടവർക്കെല്ലാം ലക്ഷ്യബോധത്തിന്റെയും സ്വയം സമർപ്പണത്തിന്റെയും നാളുകളായിരുന്നു. നാല്പത്തിനാലുകൊല്ലം മുമ്പുകിട്ടിയ രാഷ്ട്രീയ സ്വാതന്ത്ര്യത്തിനു ശേഷം ഈ കേരളത്തിൽ നടന്ന ഏററവും വലിയ സാമൂഹിക-സാംസ്കാരിക വിപ്ളവത്തിന്റെ നാളുകളായിരുന്നു. ഒരുകൊല്ലംകൊണ്ട് ഇങ്ങനെയൊരു വിപ്ളവം ഇന്ത്യയിലെന്നല്ല, ഈ ലോകത്തുതന്നെ ആദ്യമായിരുന്നു. ആ ക്ളാസ്സുകളെങ്ങനെയാണെന്ന് ഒന്നു ചെന്നുനോക്കാൻപോലും മനസ്സു കാണിക്കാതെ കഴിഞ്ഞ എത്രയോ പ്രമാണിമാർ ഇവിടത്തെ വിവിധ രാഷ്ട്രീയപാർട്ടികളിലും ഭരണതലങ്ങളിലുംപോലും ഉണ്ടായിരുന്നു എന്ന അപമാനകരമായ വസ്തുത നമുക്ക് മറന്നുകളയാം. കാരണം യഥാർത്ഥ ജനപങ്കാളിത്തത്തോടെ നടത്തിയ ഏററവും വലുതും ഏററവും അർത്ഥവത്തുമായ പദ്ധതിയായിരുന്നു അത്.

സമ്പൂർണ്ണ സാക്ഷരതായജ്ഞം എന്ന പേരിൽ പ്രസിദ്ധമായ ആ പദ്ധതി നമ്മുടെ നാട്ടിൻപുറങ്ങളിലും നഗരചേരികളിലും വരുത്തിക്കൊണ്ടിരുന്ന വിസ്മയകരമായ ചലനത്തെയും മാററത്തെയുംപററി ഇതെഴുതുന്ന ആളോട് ആദ്യം പറഞ്ഞത് തിരുവനന്തപുരം ജില്ലയിലെ ഒരു പ്രമുഖ കോൺഗ്രസ്സുകാരനാണ്. അദ്ദേഹമിപ്പോൾ നിയമസഭാംഗവുമാണ്. അദ്ദേഹത്തെപ്പോലുള്ള എത്രയോ കോൺഗ്രസ്സുകാർതന്നെയും മറെറല്ലാം മറന്ന് ആ യത്നവുമായി സഹകരിച്ചിരുന്നു. ഈ പ്രസ്ഥാനത്തെ അവഗണിക്കുന്ന ഒരാൾക്കും ഈ നാട്ടിലിനി ജനങ്ങളുടെ പേരിൽ സംസാരിക്കാൻ അവകാശമില്ല എന്നുപോലും അന്നദ്ദേഹം പറയുകയുണ്ടായി.

ഈ പ്രസ്ഥാനമാണ് ഏതാനും മാസംമുമ്പ് കേരളത്തെ സമ്പൂർണ്ണ സാക്ഷരമാക്കിത്തീർത്തത്. കോഴിക്കോട്ടെ മാനാഞ്ചിറ മൈതാനത്തുവച്ച്, മലപ്പുറത്തെ ഏതോ നാട്ടിൻപുറത്തുനിന്നുവന്ന നവസാക്ഷരയായ ഒരു മുസ്ലിം സ്ത്രീ, രാജ്യത്തിന്റെ നാനാഭാഗങ്ങളിലും നിന്നുവന്ന അതിപ്രമുഖവ്യക്തികളടങ്ങിയ മഹാസദസ്സിനുമുന്നിൽ നിന്നുകൊണ്ട് കേരളം ഇതാ സമ്പൂർണ്ണസാക്ഷരമായിരിക്കുന്നു

**സാക്ഷരതാ യത്നത്തിന്റെ തുടർ പരിപാടി നിറുത്തിവയ്ക്കാനുള്ള തീരുമാനം നിർഭാഗ്യകരമെന്നല്ല, കേരളത്തിന് അപമാനകരം എന്നുവേണം പറയാൻ. മുസ്ലീം ലീഗ് നേതാവും മന്ത്രിയുമായ പി.കെ. കുഞ്ഞാലിക്കുട്ടിയെങ്കിലും അരുത് എന്നുപറഞ്ഞ് അതു തടയണമായിരുന്നു.**

# കുഞ്ഞാലിക്കുട്ടിയെങ്കിലും അതു തടയണമായിരുന്നു



അക്ഷരം കൊണ്ട് കണ്ണു തെളിയാൻ

എന്നു നടത്തിയ പ്രഖ്യാപനം കേൾക്കാതിരുന്നത് രാഷ്ട്രീയ ബധിരന്മാർ മാത്രമായിരുന്നു. എന്നാൽ ലോകമെങ്ങും അതു മാറെറാലിക്കൊണ്ടു.

രാജീവ്ഗാന്ധി പ്രധാനമന്ത്രി ആയിരുന്ന കാലത്ത് അദ്ദേഹം കൊണ്ടുവന്ന ഏതാനും 'ദേശീയദൗത്യ'ങ്ങളിൽ ഒന്നാണ് സാക്ഷരതാമിഷൻ. എട്ടുകൊല്ലം കൊണ്ട് പൂർണ്ണമായും നടപ്പാക്കുകയും ഫലമുണ്ടാക്കുകയും ചെയ്യണം എന്നതായിരുന്നു ലക്ഷ്യം. നാട്ടിലെല്ലാവർക്കും കുടിവെള്ളമെത്തിക്കുവാനുള്ളതായിരുന്നു മറെറാരു മിഷൻ. കമ്മ്യൂണിക്കേഷൻ സൗകര്യങ്ങൾ നവീനവും പൂർണ്ണവുമാക്കുവാനുള്ളതായിരുന്നു ഇനിയൊരു മിഷൻ. അങ്ങനെ എട്ടെണ്ണം. ആറുകൊല്ലമായിട്ടും ഇതിൽ ഒന്നുപോലും മറെറാരു സംസ്ഥാനത്തും ഒരിടത്തുമെത്തിയിട്ടില്ല എന്ന ദയനീയത ഈ നാട്ടിന്നൊരു പുതുമയൊന്നുമല്ലല്ലോ. എന്നാൽ ആ സാക്ഷരതാമിഷൻ കേരളം ഏറെറടുത്തു. എട്ടുകൊല്ലം കൊണ്ടല്ല, ഒററക്കൊല്ലം കൊണ്ടുതന്നെ സംസ്ഥാനമാകെ നടപ്പാക്കുകയും ചെയ്തു. ഇന്ന് പ്രധാനമന്ത്രി ആയിരിക്കുന്ന നരസിംഹറാവു കേന്ദ്രത്തിൽ വിദ്യാഭ്യാസമന്ത്രി ആയിരുന്ന കാലത്താണ്, അദ്ദേഹത്തിൻെറ കൂടി സഹായത്തോടെ സാക്ഷരതാമിഷൻ കൊണ്ടുവന്നതെന്ന കാര്യംകൂടി ഇവിടെ ഓർമ്മിക്കാം. 15 വയസ്സിനും 30 വയസ്സിനുമിടയ്ക്കുള്ളവരെ മാത്രം സാക്ഷരരാക്കാനുള്ളതായിരുന്നു കേന്ദ്രസർക്കാരിൻെറ പദ്ധതിയെങ്കിൽ, കേരളം അതിനെയൊന്നു ഭേദഗതി ചെയ്ത് 6 വയസ്സുമുതൽ 60 വയസ്സുവരെയുള്ളവരെച്ചേർത്താണ് നടപ്പാക്കിയത്. ഓരോ ഘട്ടവും കേന്ദ്രസർക്കാർ ഏജൻസി പരിശോധിച്ച് തൃപ്തിപ്പെട്ടതിനുശേഷം മാത്രമാണ് അതിവിടെ പ്രയോഗത്തിൽ വരുത്തിയത്. അതിൻെറ മേൽനോട്ടം തന്നെയും അവർ നടത്തിയിരുന്നു. ഈ മഹാദൗത്യം കേരളം ഏറെറടുത്തു നടത്തുന്നതിൻെറ ശുഷ്കാന്തി കണ്ട് ഉള്ളുനിറഞ്ഞ് ഒരു തമിഴ്നാട്ടുസംഘം തിരുവനന്തപുരത്തുവച്ച് പറഞ്ഞത് പലരും ഓർക്കുന്നുണ്ടാവും. ഞങ്ങൾ തമിഴന്മാർ സിനിമാതരങ്ങൾക്കുവേണ്ടി മൺറങ്ങൾ ഉണ്ടാക്കിനടക്കുമ്പോൾ, നിങ്ങൾ മലയാളികൾ നിരക്ഷരർക്കുവേണ്ടി അക്ഷരമന്ത്രങ്ങൾ ഉരുക്കഴിക്കുന്നു എന്നല്ലേ അവർ പറഞ്ഞത്?

കേരളം ഈ അക്ഷരവിപ്ളവം നടത്തുന്നതു കണ്ടുപഠിച്ചു പകർത്താൻ ഗോദാവരിയുടെയും മഹാനദിയുടെയും ഗംഗയുടെയും തടങ്ങളിലുള്ള സംസ്ഥാനങ്ങളിൽ നിന്നുപോലും സംഘങ്ങൾ വന്നിരുന്നു. ഇന്ത്യയിൽ മറ്റൊരിടത്തും ഒരുകാലത്തും ഇതുപോലെ ജനപങ്കാളിത്തമുള്ള ഒരുവികസന യത്നവും നടന്നിട്ടേയില്ലെന്നു പ്രശംസിച്ചതു മുൽക്ക് രാജ് ആനന്ദോ ഭീഷ്മസാഹ്നിയോ മാത്രമല്ല; യുനെസ്കോ പോലുള്ള ആഗോള പ്രസ്ഥാനങ്ങളും 'ന്യൂയോർക്ക് ടൈംസ്' പോലുള്ള പത്രങ്ങളുമൊക്കെ കേരളത്തിൻെറ ആ നേട്ടത്തിനുമുന്നിൽ പൂക്കൂടകളുമായിനിന്നു.

ആ നേട്ടം ഇവിടെ ഉണ്ടായത് ഇടതുപക്ഷ മുന്നണിസർക്കാരിൻെറ കാലത്താവാം. അതിനുവേണ്ടി യത്നിച്ചവരിൽ കമ്മ്യൂണിസ്ററുകാരും സോഷ്യലിസ്ററുകാരുമായിരുന്നിരിക്കാം കൂടുതൽ. അതിനു മുൻനിന്നവരിൽ പ്രധാനം ശാസ്ത്രസാഹിത്യ പരിഷത്തുകാരാവാം; ആ പ്രസ്ഥാനം ഇടതുപക്ഷ ചായ്വുള്ളതുമാവാം. പക്ഷേ, ഈ നാട്ടിലെ നല്ലവരെല്ലാം അതിനു സഹായമായിനിന്നിരുന്നു. യുവജനസംഘടനകളും കലാസമിതിക്കാരും ഗ്രന്ഥശാലക്കാരും പൊതുക്കാര്യ പ്രസക്തർ എന്നറിയപ്പെടുന്നവരും മാത്രമല്ല, ക്രൈസ്തവ ഇടവകകളും മുസ്ലിം ജമാഅത്തുകളുംപോലും സഹകരിച്ചിരുന്നു. കോൺഗ്രസ്സുകാരും കേരള കോൺഗ്രസ്സുകാരുമൊക്കെ കൂട്ടുണ്ടായിരുന്നു. മലപ്പുറം ജില്ലയിലും മററും മുസ്ലിംലീഗ് മുൻനിന്നാണ് അതു നടത്തിയത്.



ഒരു സാക്ഷരതാ ക്ളാസ്

അങ്ങനെയെല്ലാമാണ് രാജീവ്ഗാന്ധിയുടെ സാക്ഷരതാമിഷൻ കേരളം നടപ്പാക്കിയത്. കുറേ ധൃതികാണിച്ചിട്ടുണ്ടാവാം. കുറേ വൈകല്യങ്ങൾ വന്നിട്ടുണ്ടാവാം. കുറേ രാഷ്ട്രീയവും കടന്നുകയറിയിട്ടുണ്ടാവാം. പക്ഷേ, ആ സാക്ഷരതായജ്ഞം വെറും എൽ.ഡി.എഫ് പ്രചരണാഭ്യാസമായിരുന്നു എന്ന് ഏതെങ്കിലും രാഷ്ട്രീയ ഹരിശ്ചന്ദ്രൻ പറഞ്ഞാൽ അത് കുറഞ്ഞപക്ഷം ആ ക്ളാസ്സുകളിൽ പ്രതിഫലചിന്തയില്ലാതെചെന്നു പഠിപ്പിച്ച മൂന്നു ലക്ഷത്തിൽപ്പരം സന്നദ്ധപ്രവർത്തകരെയും, അവർക്കു മന്നിലിരുന്നു പഠിച്ച ലക്ഷക്കണക്കായ ആ പാവങ്ങളെയും അവഹേളിക്കലായിരിക്കും.

എന്നാലിപ്പോൾ അവരെ അവഹേളിക്കുകമാത്രമല്ല, അവർ പഠിച്ച അക്ഷരങ്ങളെ തട്ടിത്തെറിപ്പിക്കുകകൂടി ചെയ്തിരിക്കുന്നു. തിരഞ്ഞെടുപ്പിനുശേഷം ഇവിടെ അധികാരമേറ്റ കരുണാകരൻ സർക്കാർ ആദ്യമായി ചെയ്ത കാര്യങ്ങളിലൊന്ന് ആ സാക്ഷരതായത്നത്തിൻെറ 'തുടർവിദ്യാഭ്യാസപരിപാടി' നിറുത്തിക്കളഞ്ഞതാണ്. ചെടിനട്ടശേഷം അതിനുള്ള വളർച്ചയ്ക്കുവേണ്ട വളം നൽകുന്നതുപോലെയുള്ള ഒന്നാണ് ഈ തുടർവിദ്യാഭ്യാസം. തുടർച്ചയായി ഇതു നടന്നില്ലെങ്കിൽ കഴിഞ്ഞ ഒരു വർഷത്തെ അദ്ധ്വാനവും ബലവും സമയവുമൊക്കെ പാഴാവുകയേ ഉള്ളൂ എന്ന് വിവരമുള്ളവർക്കൊക്കെ അറിയാം. വളമിടുന്നതിനുപകരം ഇപ്പോൾ ചെടിതന്നെ വലിച്ചുപിഴുതിട്ടിരിക്കുന്നു. ഏതോ വലിയ, അട്ടിമറിക്കാരോടോ, ഭീകരപ്രവർത്തകരോടോ കാണിക്കേണ്ട വിദ്വേഷത്തോടും പ്രതികാരബുദ്ധിയോടും കൂടിയാണ് പുതിയ അധികാരികൾ പ്രവർത്തിച്ചിട്ടുള്ളത് എന്നേ കാണാൻ കഴിയുന്നുള്ളൂ.

സാക്ഷരതായജ്ഞത്തിൻെറ പേരിൽ ആരെങ്കിലും തെറ്റുവല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അവരെ പിടിച്ച് ശിക്ഷിക്കട്ടെ. പക്ഷേ, വയസ്സുകാലത്തെങ്കിലും രണ്ടക്ഷരം പഠിക്കാൻ മോഹിച്ചതിന്, ലക്ഷക്കണക്കായ ആ നവസാക്ഷരരുടെ കൈയിൽനിന്ന് സ്ളേറ്റും പെൻസിലും ഇങ്ങനെ പിടിച്ചുവാങ്ങരുതായിരുന്നു.

പ്രാഥമിക വിദ്യാഭ്യാസമെങ്കിലും നേടുന്നത് ഈ രാജ്യത്തെ ഓരോ ആളിൻെറയും ഭരണഘടനാദത്തമായ അവകാശമാണ്. 1950–ലാണല്ലോ ഭരണഘടന എന്ന പവിത്രരേഖ നിലവിൽവന്നത്. അതിലെ 45–ാം വകുപ്പുപ്രകാരം സാർവ്വത്രികമായ പ്രാഥമികവിദ്യാഭ്യാസാവകാശം പൗരന്മാർക്ക് ഉറപ്പുചെ

(ശേഷം 38 –ാം പേജിൽ)

# തൊഴിലാളി വർഗ വിപ്ലവത്തിന്റെ അർത്ഥശാസ്ത്രം

ഇ.എം.എസ്. നമ്പൂതിരിപ്പാട്





മാർക്സ്

1867-ലാണ് മാർക്സിൻെറ പ്രധാന കൃതിയായ മൂലധനത്തിൻെറ ഒന്നാംവാല്യം പുറത്തുവന്നത്. അത് പ്രസ്സിൽ കൊടുക്കുന്നതിനുവേണ്ട എല്ലാ ജോലിയും മാർക്സ്തന്നെ നിറവേററി. അതുകൊണ്ട് അദ്ദേഹത്തിൻെറ സമ്പൂർണ്ണകൃതിയെന്ന പദവി ആ വാല്യത്തിനു കിട്ടി.

ജർമ്മൻഭാഷയിലാണ് ആ ഗ്രന്ഥം രചിച്ചതും പ്രസിദ്ധീകരിച്ചതും. എന്നാൽ, അധികം ചെല്ലുന്നതിനുമുമ്പ് ഒരു റഷ്യൻ പതിപ്പും ഫ്രഞ്ച് പതിപ്പും പുറത്തുവന്നു. രണ്ടിനുമിടയ്ക്ക് ജർമ്മൻഭാഷയിൽത്തന്നെ രണ്ടാം പതിപ്പ് പുറത്തുവന്നു. അങ്ങനെ മാർക്സ് ജീവിച്ചിരുന്ന കാലത്തുതന്നെ ഒന്നിലേറെ ഭാഷകളിൽ ആ ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെട്ടു. പിന്നീടുള്ള ഒരു പതിപ്പിനുള്ള മുഖവുരയിൽ എംഗൽസ് ഇങ്ങനെ പറഞ്ഞു: ''തൊഴിലാളിവർഗ്ഗത്തിൻെറ ബൈബിളായിത്തീർന്നിരിക്കുന്നു ഈ ഗ്രന്ഥം.''

ഇതിനെത്തുടർന്ന് മൂന്നു വാല്യങ്ങൾകൂടി പുറത്തിറക്കാൻ മാർക്സ് ഉദ്ദേശിച്ചിരുന്നു. അതിനുവേണ്ട കുറിപ്പുകൾ തയ്യാറാക്കി ഗ്രന്ഥരചനയ്ക്കുവേണ്ട എല്ലാ ഏർപ്പാടുകളും അദ്ദേഹം ചെയ്തുവച്ചിരുന്നു. എന്നാൽ, ഒന്നാംവാല്യമെന്നപോലെ സമ്പൂർണ്ണ കൃതിയാക്കി രചിക്കാനും പ്രസിദ്ധീകരണത്തിന് പ്രസ്സിലേക്ക് അയയ്ക്കാനും മരിക്കുന്നതിനുമുമ്പ് മാർക്സിനു കഴിഞ്ഞില്ല.

രണ്ടും മൂന്നും വാല്യങ്ങളുടെ കാര്യത്തിൽ ആ ജോലി ഏറെറടുത്തത് എംഗൽസാണ്. മാർക്സ് എഴുതിവച്ചിരുന്ന കുറിപ്പുകൾ അങ്ങനെതന്നെ പ്രസ്സിൽ കൊടുക്കുവാനല്ല എംഗൽസ് തയ്യാറായത്. കുറിപ്പുകളിൽ അവ്യക്തതയുള്ളേടത്ത് വ്യക്തത വരുത്തുകയും ഗ്രന്ഥം പൊതുവിൽ പാനയോഗ്യമാക്കിത്തീർക്കുകയും ചെയ്യുന്ന ജോലി എംഗൽസ് നിർവ്വഹിച്ചു. അതുകൊണ്ടാണ് ലെനിൻ രണ്ടും മൂന്നും വാല്യങ്ങൾ മാർക്സിൻെറയും എംഗൽസിൻെറയും സംയുക്ത കൃതിയാണെന്നു വിശേഷിപ്പിച്ചത്.

എംഗൽസിനുപോലും നാലാം വാല്യത്തിൻെറ ജോലി പൂർത്തിയാക്കാൻ കഴിഞ്ഞില്ല. മിച്ചമൂല്യം സംബന്ധിച്ച മുൻകാല അർത്ഥശാസ്ത്രകാരന്മാരുടെ രചനകളിൽ നിന്നുള്ള ഉദ്ധരണികൾ ചേർത്തു സ്വന്തം



ഏംഗൽസ്

**ആഗോളമായി മുതലാളിത്തത്തിൽ നിന്ന് കമ്മ്യൂണിസത്തിലേക്ക് പരിവർത്തനത്തിൻെറ പൊതുചിത്രം വരച്ച് കാട്ടാനല്ലാതെ, ഓരോ രാജ്യത്തും വിപ്ലവം നടത്തുകയും സോഷ്യലിസ്റ്റ് സമൂഹം കെട്ടിപ്പടുക്കുകയും ചെയ്യേണ്ടതെങ്ങനെയെന്നതിനെ ക്കുറിച്ച് വ്യക്തമായ യാതൊരു ധാരണയും മൂലധനത്തിലോ മറ്റ് മാർക്സ്-എംഗൽസ് കൃതികളിലോ കാണാൻ കഴിയുകയില്ല.**

*ചിന്താ പബ്ലിഷേഴ്സ് പ്രസിദ്ധീകരിക്കുന്ന ഇ.എം.എസ്. എഴുതിയ മാർക്സ്, ഏംഗൽസ്, മാർക്സിസം എന്ന കൃതിയിൽനിന്ന്.*

അഭിപ്രായപ്രകടനം നടത്താനാണ് ആ വാല്യത്തിൽ മാർക്സ് ശ്രമിച്ചത്. അതിൻെറ ജോലി ഏറെറടുത്ത് പൂർത്തിയാക്കാൻ എംഗൽസിനുപോലും കഴിഞ്ഞില്ല. അതുകൊണ്ട് എംഗൽസിൻെറ കാലശേഷം മറെറാരു സമുന്നത ജർമ്മൻ മാർക്സിസ്ററ് പണ്ഡിതനായിരുന്ന കൗത്സ്കിയാണ് ആ ജോലി നിർവ്വഹിച്ചത്. ഇതാകട്ടെ, മൂന്നു വാല്യങ്ങളിലുള്ളതും മാർക്സും എംഗൽസും കൂടി രചിച്ചതുമായ മൂലധനത്തിൻെറ അനുബന്ധമെന്ന നിലയ്ക്കാണ് പിന്നീട് പുറത്തുവന്നത്.

ബൂർഷ്വാ അർത്ഥശാസ്ത്രകാരന്മാർ അതേവരെ രചിച്ച എല്ലാ ഗ്രന്ഥങ്ങളിൽനിന്നും വ്യത്യസ്തത പുലർത്തുന്നുവെങ്കിലും, അനന്തരകാല ബൂർഷ്വാ അർത്ഥശാസ്ത്രകാരന്മാർ പാനാർഹമായി കാണുന്ന ഒരു ഗ്രന്ഥമാണ് മൂലധനം. അവരുടെ വീക്ഷണത്തിൽനിന്നു വ്യത്യസ്തമാണ് മാർക്സിൻെറ വീക്ഷണമെങ്കിലും, അവർ നടത്തുന്ന പാനഗവേഷണങ്ങളുടെ മാതൃകയിൽ രചിച്ച മാർക്സിൻെറ ഗ്രന്ഥം ബൂർഷ്വാ അർത്ഥശാസ്ത്രകാരന്മാരുടെ ശ്രദ്ധയും ആദരവും പിടിച്ചുപററി. അവരിൽ പലരും താന്താങ്ങളുടെ കാഴ്ചപ്പാടനുസരിച്ച് മൂലധനത്തെ നിശിതമായി വിമർശിക്കുകയുണ്ടായി. അവർ ഉയർത്തിയ വാദമുഖങ്ങൾക്ക് ചുട്ട മറുപടി നല്കാൻ എംഗൽസും കൗത്സ്കിയുമടക്കം മാർക്സിസ്ററ് പണ്ഡിതന്മാർ നിർബ്ബന്ധിക്കപ്പെട്ടു.

''ഇതേവരെ ഉണ്ടായിട്ടുള്ള ദാർശനിക ചിന്തകന്മാരെല്ലാം പ്രപഞ്ചത്തെ വിവിധതരത്തിൽ വ്യാഖ്യാനിക്കുകയാണു ചെയ്തിട്ടുള്ളത്; നമ്മുടെ മുമ്പിലുള്ള യഥാർത്ഥ പ്രശ്നം പ്രപഞ്ചത്തെ മാററിമറിക്കലാണ്'' എന്ന് മാർക്സ് തൻെറ ആദ്യകാല കൃതികളിൽ ഒന്നിൽ പ്രസ്താവിച്ചിരുന്നുവല്ലോ. അതിൻെറ ഒരു രൂപമാണ് ബൂർഷ്വാ പണ്ഡിതന്മാരുടെ അർത്ഥശാസ്ത്ര കൃതികളും മാർക്സിൻെറ മൂലധനവും തമ്മിലുള്ള വ്യത്യാസം. മുതലാളിത്തം എങ്ങനെ പ്രവർത്തിക്കുന്നു, അതിൻെറ ചലനനിയമങ്ങൾ ഏവ എന്ന് ശാസ്ത്രീയമായി വിവരിക്കുകയാണ് ബൂർഷ്വാ അർത്ഥശാസ്ത്രകാരന്മാർ, തങ്ങളുടെ കൃതികളിലൂടെ ചെയ്തത്. മാർക്സിൻെറ മൂലധനമാകട്ടെ, മുതലാളിത്തം എങ്ങനെ പ്രവർത്തിക്കുന്നു, അതിൻെറ ചലനനിയമങ്ങൾ ഏവ എന്നു വിശദീകരിക്കുന്നതിൻെറ ഭാഗമായി മുതലാളിത്തം അനിവാര്യമായി തകരുമെന്ന് ശാസ്ത്രീയമായി സ്ഥാപിക്കുന്നു. അതുകൊണ്ടാണ് മാർക്സിൻെറ മൂലധനം ''തൊഴിലാളിവർഗ്ഗത്തിൻെറ ബൈബി''ളായിത്തീർന്നത്.

മൂന്നു വാല്യങ്ങളായിട്ടാണല്ലോ മൂലധനം പുറത്തുവന്നത്. അതിൽ ഓരോന്നിൻെറയും വിഷയം ഓരോന്നാണ്. മുതലാളിത്ത വ്യവസ്ഥയിലെ ഉല്പാദനക്രമമാണ് ഒന്നാം വാല്യത്തിൽ. രണ്ടാം വാല്യത്തിലാകട്ടെ, ഉല്പാദനപ്രക്രിയ ഒരുവട്ടം പൂർത്തിയായിക്കഴിഞ്ഞ് അടുത്തവട്ടം തുടങ്ങാറാകുന്നതുവരെയുള്ള കാലത്തെ വിതരണത്തിൻെറയും വിനിമയത്തിൻെറയും വിശദാംശങ്ങൾ സംബന്ധിച്ച വസ്തുതകൾ പരിശോധിക്കുന്നു. ഈ രണ്ട് വാല്യങ്ങളിലും കൂടി ഉല്പാദനത്തിൻെറയും വിതരണ വിനിമയങ്ങളുടെയും പ്രക്രിയ വിശദീകരിച്ച തിനുശേഷം മുതലാളിത്തവ്യവസ്ഥയെ ആകെ പരിശോധിക്കുകയാണ് മൂന്നാം വാല്യത്തിൽ.

ഒന്നും രണ്ടും വാല്യങ്ങൾക്ക് അതാതിൻേറതായ സവിശേഷപ്രാധാന്യമുണ്ട്. അവയുടെ അടിസ്ഥാനത്തിൽ മാത്രമേ മൂന്നാം വാല്യത്തിൻെറ അർത്ഥവ്യാപ്തിയും ആഴവും മനസ്സിലാക്കാൻ കഴിയുകയുള്ളൂ. പക്ഷേ, മുതലാളിത്തവ്യവസ്ഥ ഉദ്ഭവിച്ചു വളർന്നു അനിവാര്യമായ നാശത്തിലേക്ക് എത്തുന്ന പ്രക്രിയ വിവരിക്കുന്നത് മൂന്നാം വാല്യത്തിലാണ്. അതിലാണ് ആനുകാലിക കുഴപ്പങ്ങളിലൂടെ ഒരിക്കൽ പൊട്ടിപ്പുറപ്പെടുകയും, പിന്നെ താല്ക്കാലികമായി പരിഹരിക്കപ്പെടുകയും, വീണ്ടും പൊട്ടിപ്പുറപ്പെടുകയും ചെയ്യുന്ന പ്രക്രിയയിലൂടെ—മുതലാളിത്ത സാമൂഹ്യ വ്യവസ്ഥ അനിവാര്യമായി തകരുമെന്നു ശാസ്ത്രീയമായി മാർക്സ് സ്ഥാപിച്ചെടുത്തത്. അതിൽത്തന്നെയാണ് തൊഴിലാളിവർഗ്ഗത്തിനെതിരെ ഒന്നിച്ചുനില്ക്കുന്ന ബൂർഷ്വാവർഗ്ഗങ്ങൾക്കകത്തെ വ്യവസായികൾ. വ്യാപാരികൾ, ഭൂവുടമകൾ മുതലായ ഉൾപ്പിരിവുകളും അവർ തമ്മിൽ വൈരുദ്ധ്യം വളർന്നുവരുന്ന പ്രക്രിയയും മാർക്സ് വിശദീകരിക്കുന്നത്. ഭൂവുടമകളടക്കമുള്ള ബൂർഷ്വാവർഗ്ഗം തൊഴിലാളികളിൽനിന്നും മററ് അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളിൽനിന്നും പിഴിഞ്ഞെടുക്കുന്ന മിച്ചമൂല്യം വ്യാവസായിക ലാഭം, വ്യാപാര ലാഭം, പലിശ, ഭൂവുടമകളുടെ തറപ്പാട്ടം മുതലായവയായി വിഭജിക്കപ്പെടുന്നതിൻെറ അത്യന്തം വിജ്ഞാനപ്രദമായ വിവരണം ഈ വാല്യത്തിൽ കാണാം.

ഭരണവർഗ്ഗ വിഭാഗങ്ങൾ തമ്മിൽത്തമ്മിലും അവയ്ക്ക് ആകെ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളോടുമുള്ള വൈരുദ്ധ്യങ്ങൾ കൂടുതൽ കൂടുതൽ മൂർച്ഛിക്കുമ്പോഴാണ് ആനുകാലിക സാമ്പത്തികക്കുഴപ്പം സമഗ്രമായ രാഷ്ട്രീയ പ്രതിസന്ധിയായി രൂപപ്പെടുന്നത്. ആ പ്രക്രിയയുടെ വിശദമായ ശാസ്ത്രീയാപഗ്രഥനമാണ് മൂന്നാം വാല്യത്തിൻെറ കാതലായ ഭാഗം.

മാർക്സും എംഗൽസും കൂടി നേരത്തേ രചിച്ചു വച്ചിരുന്ന കമ്മ്യൂണിസ്ററ് മാനിഫെസ്റേറാവിൽത്തന്നെ മുതലാളിത്ത വ്യവസ്ഥയിൽ അനുപേക്ഷണീയമായി പൊട്ടിപ്പുറപ്പെടുന്ന ആനുകാലിക കുഴപ്പങ്ങളിലൂടെ മുതലാളിത്തം അനിവാര്യമായി തകർച്ചയിൽ എത്തുമെന്ന് ചൂണ്ടിക്കാണിച്ചിരുന്നു. അതേ നിഗമനത്തിലാണ് ഉല്പാദന-വിതരണ-വിനിമയാദിപ്രക്രിയകളുടെ ചിത്രീകരണത്തിലൂടെ മാർക്സ് മൂലധനത്തിൽ എത്തിച്ചേരുന്നത്.

ഈ വിശകലനത്തിൽനിന്ന് സ്വാഭാവികമായി ഉയർന്നുവരുന്ന ചില ചോദ്യങ്ങളുണ്ട്.

ഒന്നാമത്, മുതലാളിത്തത്തിൽനിന്ന് കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനം സമാധാനപരമായി നടക്കുമോ, അതോ വിപ്ളവം അനിവാര്യമാണോ?

രണ്ടാമത്, മുതലാളിത്തത്തിൽനിന്ന് കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനം ഏതെങ്കിലും ഒരുരാജ്യത്ത് ഒററയ്ക്കു നടക്കുമോ, അതോ ഒരു ആഗോളവിപ്ളവത്തിൽക്കൂടി മാത്രമേ നടക്കുകയുള്ളുവോ?

മൂന്നാമത്, വിപ്ളവം നടന്നേടങ്ങളിൽ വിപ്ളവത്തെ തുടർന്നുണ്ടാകുന്ന സാമൂഹ്യവ്യവസ്ഥയുടെയും സാമ്പത്തികസ്ഥിതിഗതികളുടെയും രാഷ്ട്രീയ സംവിധാനങ്ങളുടെയും രൂപമെന്തായിരിക്കും?

നാലാമത്, ലോകത്തിൽ ഒരുഭാഗത്ത് സോഷ്യലിസ്ററ് വിപ്ളവം വിജയകരമാവുകയും മററിടങ്ങളിൽ മുതലാളിത്തവ്യവസ്ഥ തുടരുകയും ചെയ്യുകയാണെങ്കിൽ ഈ രണ്ടു വിഭാഗങ്ങളിലുംപെട്ട രാജ്യങ്ങൾ തമ്മിലുള്ള ബന്ധം എന്തായിരിക്കും?

ഇന്ന് നമുക്കു കാണാൻ കഴിയുന്നതുപോലെ വ്യക്തമായി ഈ ചോദ്യങ്ങൾ മാർക്സിൻെറയും എംഗൽസിൻെറയും കാലത്ത് ഉയർന്നുവന്നിരുന്നില്ല. അതുകൊണ്ട് അവയ്ക്ക് മറുപടി കാണുന്നതിൽ മാർക്സിൻെറയും എംഗൽസിൻെറയും കൃതികളിൽനിന്ന് സഹായം തേടാൻ നോക്കുന്നത് അർത്ഥശൂന്യമായിരിക്കും.

പക്ഷേ, ഒരു ചോദ്യത്തിന് അവർതന്നെ വ്യക്തമായ മറുപടി നല്കി: തൊഴിലാളിവർഗ്ഗനേതൃത്വത്തിൽ സോഷ്യലിസ്ററ് വിപ്ളവം നടന്നെങ്കിൽ മാത്രമേ മുതലാളിത്തത്തിൽ നിന്ന് കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനം നടക്കുകയുള്ളൂ. എന്നാൽ, ചില സവിശേഷ



1918 നവംബർ 17. റഷ്യയിലെ റെഡ് സ്ക്വയർ. ലെനിൻ പ്രസംഗിക്കുന്നു.

സാഹചര്യങ്ങൾ ഒത്തുവരുന്നപക്ഷം സോഷ്യലിസ്ററ് തൊഴിലാളിവർഗ്ഗ വിപ്ളവം സമാധാനപരമായി നടന്നുകൂടായ്കയില്ലെന്ന് മാർക്സും എംഗൽസും ചൂണ്ടിക്കാട്ടി.

ഉദാഹരണത്തിന്, വ്യാവസായിക തൊഴിലാളിവർഗ്ഗത്തിനു ഭൂരിപക്ഷമുള്ള ബ്രിട്ടനിൽ "തികച്ചും സമാധാനപരവും നിയമവിധേയവുമായ മാർഗ്ഗങ്ങളി"ലൂടെ വിപ്ളവം നടന്നുകൂടായ്കയില്ല. എന്നാൽ, സമാധാനപരവും നിയമവിധേയവുമായി നടക്കുന്ന ഈ വിപ്ളവത്തിനെതിരെ ഭരണവർഗ്ഗങ്ങളുടെ ഭാഗത്തുനിന്ന് കലാപം പൊട്ടിപ്പുറപ്പെടാനിടയുണ്ടെന്നു കാണണമെന്ന് അവർ കൂട്ടിച്ചേർത്തു.

ഇവിടെ മാർക്സും എംഗൽസും മുന്നോട്ടുവച്ച കാഴ്ചപ്പാട് കാലഹരണപ്പെട്ടതായി പിന്നീട് ലെനിൻ ചൂണ്ടിക്കാണിച്ചു. മാർക്സിൻെറയും എംഗൽസിൻെറയും കാലത്തെ സ്വതന്ത്ര മുതലാളിത്തം സാമ്രാജ്യാധിപത്യമായി മാറിയ ഇരുപതാം നൂററാണ്ടിൻെറ ആദ്യവർഷങ്ങൾ തൊട്ട് മുതലാളിത്ത രാജ്യങ്ങളിൽ ഒരിടത്തും സമാധാനപരമായി സോഷ്യലിസ്ററ് വിപ്ളവം നടക്കുകയില്ലെന്ന വ്യക്തമായ നിഗമനത്തിൽ അദ്ദേഹം ചെന്നെത്തി. അതിൻെറ അടിസ്ഥാനത്തിലാണ് രണ്ടാം ഇൻെറർനാഷനലിനകത്ത് ലെനിൻ രൂക്ഷമായ സമരം നടത്തിയതും, മൂന്നാം ഇൻെറർ നാഷനലിന് രൂപം നല്കിയതും.

എന്നാൽ, ഈ ലെനിനിസ്ററ് സിദ്ധാന്തവും പിന്നീട് കാലഹരണപ്പെട്ടതായി ലോക കമ്മ്യൂണിസ്ററ് പ്രസ്ഥാനം വിലയിരുത്തി. രണ്ടാം ലോക മഹായുദ്ധത്തിൽ സോവിയററ് യൂണിയനുണ്ടായ ഉജ്ജ്വല വിജയത്തിൻെറയും തുടർന്നുണ്ടായ ആഗോള സംഭവവികാസങ്ങളുടെയും ഫലമായി യുദ്ധം അനിവാര്യമല്ലെന്നും സമാധാനപരമായ മാർഗ്ഗങ്ങളിലൂടെ വിപ്ളവം വിജയിക്കുന്നതിനുള്ള വഴി തുറന്നുകിട്ടിയെന്നും ലോക കമ്മ്യൂണിസ്ററ് പ്രസ്ഥാനം ചൂണ്ടിക്കാണിച്ചു. അതേയവസരത്തിൽ, സമാധാനപരവും നിയമവിധേയവുമായി വിപ്ളവങ്ങൾ വിജയിപ്പിക്കാൻ നടക്കുന്ന ശ്രമങ്ങളെ ബലപ്രയോഗത്തിലൂടെ അടിച്ചമർത്താനുള്ള നീക്കങ്ങൾ ഭരണവർഗ്ഗങ്ങളുടെ ഭാഗത്തുനിന്നു വരുമെന്ന് ലോക കമ്മ്യൂണിസ്ററ് പ്രസ്ഥാനം താക്കീതു നല്കി.

ഈ കാഴ്ചപ്പാടോടെയാണ് ഇന്ത്യയിൽ സ്വാതന്ത്ര്യലബ്ധിയെത്തുടർന്നുള്ള പുതിയ രാഷ്ട്രീയ സാഹചര്യത്തിൽ, തൊഴിലാളിവർഗ്ഗ നേതൃത്വത്തിൽ വിപ്ളവ ബഹുജന പ്രസ്ഥാനം വളർത്തിയെടുക്കുന്നതിനുള്ള കാഴ്ചപ്പാട് ഇവിടത്തെ മാർക്സിസ്ററുകാർ ആവിഷ്കരിച്ചത്. വിപ്ളവകരമായ മാർഗ്ഗങ്ങളിലൂടെ അധികാരക്കൈമാററം സാധ[illegible] മുന്നൊരുക്കങ്ങൾ നിർത്തിവയ്ക്കാതെതന്നെ, അതിനുള്ള തയ്യാറെടുപ്പിൻെറ ഭാഗമായി, പാർലമെൻററി പ്രവർത്തനത്തിൻെറ വഴിയിലേക്ക് ഇന്ത്യൻ മാർക്സിസ്ററുകാർ നീങ്ങി. 1952-ലെ ഒന്നാം പൊതുതിരഞ്ഞെടുപ്പിൽ തന്നെ എണ്ണപ്പെട്ട ഒരു രാഷ്ട്രീയശക്തിയായി ഉയർന്നുവന്ന ഇടതുപക്ഷ പാർട്ടികൾ ഇന്നത്തെ ഇന്ത്യൻ പാർലമെൻററി പ്രവർത്തനത്തിൽ ഗണ്യമായ ഒരു രാഷ്ട്രീയശക്തിയാണ്.

ഇന്ത്യയുടെ അയൽരാജ്യമായ നേപ്പാൾ തുടങ്ങി ഒട്ടനവധി മൂന്നാംലോക രാജ്യങ്ങളിലും ഫ്രാൻസും ജപ്പാനുമടക്കം അനവധി മുതലാളിത്ത രാജ്യങ്ങളിലും ഈ തന്ത്രം അതാതിടത്തെ മാർക്സിസ്ററുകാർ പ്രയോഗത്തിൽ വരുത്തിവരികയാണ്.

ഏതെങ്കിലും ഒരുരാജ്യത്തോ ഏതാനും രാജ്യങ്ങളിലോ വിപ്ളവം പൊട്ടിപ്പുറപ്പെടുമോ, അതോ ആഗോളമായി മാത്രമേ വിപ്ളവം നടക്കുകയുള്ളുവോ എന്ന ചോദ്യത്തിനാകട്ടെ, മാർക്സിനും എംഗൽസിനും ശേഷമുള്ള ചരിത്രം മറുപടി നല്കിയിരിക്കുന്നു. ഒന്നാം ലോക മഹായുദ്ധത്തിൻെറ അവസാനത്തിൽ ഒററ രാജ്യത്ത് (റഷ്യയിൽ) മാത്രമായി വിപ്ളവം വിജയിച്ചു. ആ രാജ്യത്ത് നടന്ന വിജയകരമായ സോഷ്യലിസ്ററ് നിർമ്മാണത്തെത്തുടർന്ന് മുതലാളിത്തത്തോട് തുല്യശക്തിയുള്ള ഒരു പ്രസ്ഥാനമായി ലോക സോഷ്യലിസം ഉയർന്നു.

പക്ഷേ, മുതലാളിത്തവും സോഷ്യലിസവും തമ്മിലുള്ള ആഗോളമത്സരത്തിൽ മുതലാളിത്ത ലോകത്തോടൊപ്പമെത്താൻ കഴിയാതെ വന്ന സോഷ്യലിസ്ററ് ലോകത്തിന് കനത്ത തിരിച്ചടി ഏല്ക്കുകയുണ്ടായി. സോഷ്യലിസം വിജയിച്ച ചില രാജ്യങ്ങളിൽ മുതലാളിത്തത്തിലേക്കുള്ള തിരിച്ചുപോക്കുതന്നെ നടന്നു.

സോഷ്യലിസ്ററ് വിപ്ളവത്തിൻെറ ആഗോളസ്വഭാവം സംബന്ധിച്ച ലെനിൻെറ ഒരു അഭിപ്രായപ്രകടനം ഈ സന്ദർഭത്തിൽ പരാമർശിക്കേണ്ടിയിരിക്കുന്നു. ഒരു രാജ്യത്ത് മാത്രമായി വിപ്ളവം തുടങ്ങാൻ കഴിയും; തുടർന്ന് സോഷ്യലിസ്ററ് നിർമ്മാണവും തുടങ്ങാൻ കഴിയും. (റഷ്യയെപ്പോലെ സാമ്പത്തികമായും സാംസ്കാരികമായും പിന്നണിയിൽ കിടക്കുന്ന ഒരു രാജ്യത്തുപോലും സോഷ്യലിസ്ററ് വിപ്ളവം വിജയിക്കുകയും സോഷ്യലിസ്ററ് സമൂഹനിർമ്മാണം തുടങ്ങിവയ്ക്കാൻ കഴിയുകയും ചെയ്യും.) എന്നാൽ സോഷ്യലിസ്ററ് നിർമ്മാണപ്രക്രിയ പൂർത്തിയാകണമെങ്കിൽ, വികസിത മുതലാളിത്ത രാജ്യങ്ങളിലെങ്കിലും സോഷ്യലിസ്ററ് വിപ്ളവം നടക്കുകയെന്ന അർത്ഥത്തിൽ ആഗോള പരിവർത്തനംതന്നെ നടക്കണം.

ലെനിൻെറ ഈ കാഴ്ചപ്പാട് തികച്ചും ശരിയായിരുന്നുവെന്ന് അദ്ദേഹം അന്തരിച്ചതിനുശേഷമുള്ള അരനൂററാണ്ടുകാലത്തെ അനുഭവം തെളിയിച്ചിരിക്കുന്നു. ലെനിൻ ചൂണ്ടിക്കാണിച്ചതുപോലെ, ഒററ രാജ്യത്ത് മാത്രമല്ല, ഏതാനും രാജ്യങ്ങളിൽത്തന്നെ സോഷ്യലിസ്ററ് വിപ്ളവം നടക്കുകയും സോഷ്യലിസ്ററ് സമൂഹനിർമ്മാണം തുടങ്ങുകയും ചെയ്തു. പക്ഷേ, ഈ അരനൂററാണ്ടിലേറെക്കാലത്ത് ഒരൊററ വികസിത മുതലാളിത്തരാജ്യവും സോഷ്യലിസത്തിൻെറ പാതയിലേക്കു നീങ്ങിയില്ല. സോവിയററ് യൂണിയൻ തൊട്ടുള്ള സോഷ്യലിസ്ററ് രാജ്യങ്ങളാകട്ടെ, വികസിത മുതലാളിത്ത രാജ്യങ്ങളെ കവച്ചുവയ്ക്കുന്ന കാര്യം പോകട്ടെ, അവയോടൊപ്പം നില്ക്കുകപോലും ചെയ്തില്ല. സമീപകാലത്തു നടന്ന ശാസ്ത്ര-സാങ്കേതിക വിപ്ളവത്തിൻെറ സാഹചര്യത്തിൽ സോഷ്യലിസ്ററ് ലോകം പിറകോട്ടു പോവുകതന്നെ ചെയ്തു. ഇതാണ് സോഷ്യലിസ്ററ് ലോകത്തിന് ഇപ്പോൾ നേരിടേണ്ടി വന്ന കനത്ത തിരിച്ചടിയുടെ രാഷ്ട്രീയ പശ്ചാത്തലം.

ഈ പുതിയ സാഹചര്യം ലോക കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ അണികളിൽ അഭിപ്രായവ്യത്യാസവും ആശയക്കുഴപ്പവും സൃഷ്ടിച്ചു. ഗോർബച്ചേവിൻെറ നേതൃത്വത്തിൽ സോവിയററ് കമ്മ്യൂണിസ്ററ് പാർട്ടി തുടർന്നുപോന്ന നയങ്ങളിൽ പലതിനോടും പൊതുവെ യോജിച്ചുകൊണ്ടുതന്നെ മററു പലതിനോടും വിയോജിപ്പ് പ്രകടിപ്പിക്കുന്ന പല സഹോദരപ്പാർട്ടികളും ഉണ്ടെന്നതാണു സത്യം. ചൈന, വിയററ്നാം, ക്യൂബ എന്നീ സോഷ്യലിസ്ററ് രാജ്യങ്ങൾ, ഇന്ത്യയെപ്പോലുള്ള പിന്നണിരാജ്യങ്ങൾ എന്നിവയിൽ പലതിലുമുള്ള സഹോദരപ്പാർട്ടികൾക്ക് ഇന്നത്തെ സോവിയററ് വിദേശനയത്തോടും ആഭ്യന്തര രംഗത്തെ സാമ്പത്തിക രാഷ്ട്രീയ നയങ്ങളോടും വിയോജിപ്പുണ്ടെന്നു വ്യക്തമായി. ഇന്ത്യയിലെ സി.പി.ഐ (എം) ആ വിയോജിപ്പ് വെട്ടിത്തുറന്നു പറഞ്ഞിട്ടുതന്നെയുണ്ട്. എന്നാൽ ഈ വിയോജിപ്പുകാരുടെ നിലപാട് യാഥാർത്ഥ്യബോധമില്ലാത്ത കടുംപിടിത്തമാണെന്ന ആരോപണം മറുവശത്തുനിന്ന് വരുന്നുമുണ്ട്.

ഇതിൽ ഏതു ശരി, ഏതു തെററ് എന്ന് ആധികാരികമായി വിധിയെഴുതാൻ കെല്പുള്ള ഒരു ആഗോള കമ്മ്യൂണിസ്ററ് പ്രസ്ഥാനം നിലവിലില്ലതാനും. ആ സ്ഥിതിക്ക് ഓരോ രാജ്യത്തെയും മാർക്സിസ്ററുകാർ താന്താങ്ങളുടെ കാഴ്ചപ്പാടിനൊത്ത് നയസമീപനങ്ങൾ രൂപപ്പെടുത്തുകയെന്നതാണ് പ്രായോഗിക മാർഗ്ഗം. അതാണ് ഇന്ന് നടക്കുന്നത്.

ഇവിടെ ഒരു കാര്യം മാത്രമേ വ്യക്തമാക്കേണ്ടതുള്ളു. ആഗോളമായി മുതലാളിത്തത്തിൽനിന്ന് കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനത്തിൻെറ പൊതുചിത്രം വരച്ചുകാട്ടാനല്ലാതെ, ഓരോ രാജ്യത്തും വിപ്ളവം നടത്തുകയും സോഷ്യലിസ്ററ് സമൂഹം കെട്ടിപ്പടുക്കുകയും ചെയ്യേണ്ടതെങ്ങനെയെന്നതിനെക്കുറിച്ച് വ്യക്തമായ യാതൊരു ധാരണയും മൂലധനത്തിലോ മററ് മാർക്സ്-എംഗൽസ് കൃതികളിലോ കാണാൻ കഴിയുകയില്ല. അതിൻെറ അടിസ്ഥാനത്തിൽ ഇന്ന പാർട്ടി ചെയ്യുന്ന ഇന്ന കാര്യം മാർക്സിസത്തിനനുകൂലമാണ്, ഇന്നിന്ന കാര്യങ്ങൾ മാർക്സിസത്തിനെതിരാണ് എന്ന് വിധിയെഴുതുന്നതിലർത്ഥമില്ല. സോഷ്യലിസ്ററ് വിപ്ളവം സംഘടിപ്പിക്കുന്നതിൻെറയും വിപ്ളവത്തെത്തുടർന്ന് സോഷ്യലിസ്ററ് സമൂഹം കെട്ടിപ്പടുക്കുന്നതിൻെറയും അനുഭവം വിവിധ സഹോദരപ്പാർട്ടികൾക്കുണ്ട്. അവയെ വിമർശനത്തിൻെറയും സ്വയം വിമർശനത്തിൻെറയും അടിസ്ഥാനത്തിൽ പരിശോധിച്ച് തെററ് തിരുത്തി മുന്നോട്ടു പോവുക മാത്രമേ മാർഗ്ഗമുള്ളു.



വി. വിനയകുമാർ, എസ്.എ. ഷുജാദ്

**മാർത്താണ്ഡവർമ്മ എന്ന ഇതിഹാസ കൃതിയുടെ വേരുകൾ തേടി നടത്തിയ ഒരു യാത്ര. ഈ യാത്രയിൽ തിരുവിതാംകൂറിൻെറ ചരിത്രത്തിലെ സ്പന്ദിക്കുന്ന ഒരു അദ്ധ്യായമായി ഈ നോവൽ മാറിയതെങ്ങനെയെന്നും പരിശോധിക്കുന്നു.**



കള്ളിയങ്കാട്—സഹ്യപർവ്വതത്തിൻെറ താഴ്വാര ഭൂമി

# മാർത്താണ്ഡവർമ്മയുടെ ഭൂമിശാസ്ത്രം

ഭൂമിശാസ്ത്രം ഭൂമിയുടെ മാത്രമല്ല, ചരിത്രത്തിൻെറയും ജനതയുടെയും സംസ്ക്കാരത്തിൻെറയും തുടിപ്പുകളെ സ്വാധീനിക്കുന്ന പ്രതിഭാസമാണ് എന്ന ബോധം ശക്തമായിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലൂടെയാണ് നാം നടന്നുനീങ്ങുന്നത്. ഐതിഹ്യങ്ങളുടെയും കടംകഥകളുടെയും കെട്ടുപിണഞ്ഞുകിടക്കുന്ന ചിലന്തിവലയിൽ നിന്നാണ് പലപ്പോഴും നമ്മുടെ ചരിത്രത്തിൻെറ നിർണ്ണായകമായ മുഹൂർത്തങ്ങൾപോലും രൂപമെടുത്തിട്ടുള്ളത്. അപ്പോഴും അവയുടെ പിന്നിലുള്ള ഭൂമിശാസ്ത്രരഹസ്യങ്ങളെ, അതിർത്തിനിർണ്ണയിക്കുക എന്ന ഭാവനാത്മക പ്രവൃത്തിക്കപ്പുറം, ചരിത്രത്തിൻെറ അടിവേരുതന്നെയായി കാണാൻ ഒരിക്കലും നാം ശ്രമിച്ചിരുന്നില്ല.

ചരിത്രത്തെ രൂപപ്പെടുത്തിയിട്ടുള്ള ഭൂമിശാസ്ത്രപശ്ചാത്തലത്തെക്കുറിച്ച്. പഠിക്കുന്നതുപോലെ കൗതുകകരവും രസാവഹവുമാണ്, ചരിത്രനോവലുകളുടെ ഭൂപ്രദേശസ്ഥിതിയെക്കുറിച്ച് അറിയുന്നത്. സി.വി. രാമൻപിള്ള 'മാർത്താണ്ഡവർമ്മ' എന്ന നോവൽ പ്രസിദ്ധീകരിച്ചിട്ട് (1891) ഒരു നൂറ്റാണ്ട് തികയുന്നു. സി.വിയെ സംബന്ധിച്ചിടത്തോളം അതിനും ഒന്നേകാൽ നൂറ്റാണ്ടിലേറെ പഴക്കമുള്ള ഒരു ചരിത്രപുരുഷൻെറ കാലമായിരുന്നു അനാവരണം ചെയ്യേണ്ടിയിരുന്നത്. ഇന്ന് നമ്മുടെ മുന്നിൽ ഒരു നൂറ്റാണ്ടിനപ്പുറമുള്ള നോവലും രണ്ടു നൂറ്റാണ്ടിലേറെ പഴക്കമുള്ള ചരിത്രമുഹൂർത്തങ്ങളും, ഭാവനയും ചരിത്രവും വേർതിരിച്ചറിയാൻ കഴിയാത്തവിധം കെട്ടുപിണഞ്ഞു കിടക്കുന്ന സമസ്യയാണ്. ഇത്തരമൊരു മൂടൽ മഞ്ഞിൽ നിന്നുകൊണ്ടാണ് 'മാർത്താണ്ഡവർമ്മ'യുടെ ഭൂമിശാസ്ത്രത്തെ കണ്ടറിയാൻ നാം യാത്ര തിരിക്കേണ്ടിവരുന്നത്.

○

ഒരു വനപ്രദേശത്തിൻെറ വിവരണത്തോടെയാണ് നോവൽ ആരംഭിക്കുന്നത്. "വനപ്രദേശം എന്നു പറഞ്ഞതുകൊണ്ട് 'ത്ധില്ലിത്ധങ്കാരനാദ മണ്ഡിതം' ആയും 'സിംഹവ്യാഘ്രശല്യാദിമൃഗഗണനിഷേവിതം' ആയും ഉള്ള ഒരു ഘോരവിപിനം എന്നു വായനക്കാർ വിചാരിച്ചു പോകരുത്. ചെറുതായ വൃക്ഷങ്ങളും മുൾച്ചെടികളും നിറഞ്ഞ്, ജനസഞ്ചാരം അപൂർവ്വമായി മാത്രം ഉള്ളതായ ഒരു ചെറുപ്രദേശമെന്നേ ഗ്രഹിക്കാനുള്ളു..... അന്യവൃക്ഷങ്ങളെയും ചെടികളെയും ആ വനത്തിൽ വാഴിച്ചുകൂടെന്നുള്ള മാത്സര്യം കൊണ്ടെന്നു തോന്നിക്കുംവണ്ണം കള്ളിയെന്നുള്ള ഒരുവക മുൾച്ചെടി ഉന്മാദത്തോടുകൂടി കരിമ്പന മുതലായ ഓരോ തരുക്കളെയും വളഞ്ഞ് തിക്കിത്തിരക്കിനിരോധിച്ചുനിന്നിരുന്നു.... ചെറിയ പാറകളെയും കൂർത്തുള്ള ചരൽക്കല്ലുകളേയും ഒഴികെ ആ കാട്ടിൻെറ മദ്ധ്യേയുള്ള ഒറ്റയടിപ്പാതയിൽക്കൂടി സഞ്ചരിച്ചിട്ടുള്ള ജനങ്ങളുടെ പാദങ്ങൾ വേറൊന്നിനേയും സ്പർശിച്ചിട്ടില്ല...."

കള്ളിയങ്കാട് അഥവാ പഞ്ചവൻകാട് എന്ന് ഐതിഹ്യകഥകളിലൂടെ കീർത്തിനേടിയ ഒരു പ്രദേശത്തെയാണ് സി.വി. വിശദമായി വർണ്ണിച്ചിരിക്കുന്നത്. നോവലിൻെറ കഥാഘടനയിൽ കള്ളിയങ്കാട് എന്ന ഭൂപ്രദേശം നേരിട്ടും അല്ലാതെയും പലവട്ടം കടന്നുവരുന്നുണ്ട്. കള്ളിയങ്കാട് ക്ഷേത്രത്തിൽവച്ച് യുവരാജാവായ മാർത്താണ്ഡവർമ്മയെ വധിച്ചുവെന്നും, അടുത്തദിവസം ആ കാട്ടിൽവച്ച് അനന്തപത്മനാഭനെ നീലി അടിച്ചുകൊന്നുവെന്നും ഉള്ള കഥ നോവലിൻെറ അന്ത്യംവരെ ആകാംക്ഷ നിലനിർത്തിക്കൊണ്ട് കെട്ടഴിയാതെ നിൽക്കുന്നുണ്ട്.

## കള്ളിയങ്കാടിൻെറ കഥകൾ

കഥകളും വ്യക്തികളും മാത്രമല്ല, ഒരു

ഭൂപ്രദേശം തന്നെ ജനഹൃദയങ്ങളിൽ 'മിത്തായി'മാറാമെന്നതിന് ഉദാഹരണമാണ് കള്ളിയങ്കാട്. തിരുവിതാംകൂറിലെ ജനങ്ങൾക്ക് കള്ളിയങ്കാട് എന്നാൽ കള്ളിയങ്കാട് നീലി അഥവാ പഞ്ചവൻകാട്ട് യക്ഷിയാണ്. പലപ്പോഴും ഇങ്ങനെയൊരു സ്ഥലം തന്നെ നിലവിലുണ്ടോ എന്ന് സംശയം ജനിക്കത്തക്കവിധമാണ് ഭാവനയുടെ വ്യാപാരം. 'നീലിക്കഥ' എന്ന പഴയ തെക്കൻപാട്ടും, പിന്നീട് സി.വിയുടെ കഥാവിവരണവും ഈ ഭൂപ്രദേശത്തെ ഒരു മിത്താക്കിമാറ്റുകയായിരുന്നു.

ഗർഭിണിയായ സ്ത്രീയെ കള്ളിയങ്കാട്ടുവച്ച് സംബന്ധക്കാരനായ പട്ടർ കല്ലുകൊണ്ട് ഇടിച്ചുകൊന്നുവെന്നും, പ്രതികാരദുർഗ്ഗയായി മാറിയ അവൾ 'നീലി'യായി ആ കാടുകളിൽ അലഞ്ഞ് വഴിപോക്കരെ രണ്ടായികീറി ചോര കുടിച്ച് ഭക്ഷണം കഴിച്ചുപോരുന്നുവെന്നും ഉള്ള കഥ മുത്തശ്ശിക്കഥയായി ഇന്നും നിലനിൽക്കുന്നുണ്ട്. രണ്ടാമത്തെ കഥ മാർത്താണ്ഡവർമ്മയുടെ ഒളിവുകാലജീവിതവും കള്ളിയങ്കാട് ക്ഷേത്രവുമായി ബന്ധപ്പെട്ടതാണ്.

മാടമ്പിമാരെയും ഇടപ്രഭുക്കന്മാരെയും നിലയ്ക്കുനിർത്തുന്നതിന് തന്നെ അനുവദിക്കണമെന്ന് അമ്മാവനായ മഹാരാജാവിനോട് മാർത്താണ്ഡവർമ്മ ആവശ്യപ്പെടുമ്പോൾ 14 വയസ്സ് മാത്രമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. രാജശാസനത്തിന്റെ പിൻബലത്തോടുകൂടി മാടമ്പിമാർക്കെതിരെ കരുനീക്കങ്ങൾ നടത്തിയതിന്റെ ഫലമായി യോഗക്കാരും എട്ടുവീട്ടിൽപിള്ളമാരും മാടമ്പികളും രാജകുമാരന്റെ ബദ്ധശത്രുക്കളായി. അവർ അദ്ദേഹത്തെ വധിക്കാനുള്ള ഗൂഢാലോചനകൾ നടത്തി. ഈ അവസ്ഥയിലാണ് മാർത്താണ്ഡവർമ്മയ്ക്ക് പലപ്പോഴും പലസ്ഥലങ്ങളിലായി മാറിമാറിതാമസിക്കേണ്ടിവന്നത്. വേഷപ്രച്ഛന്നനായി ശ്രീവാഴുംകോട്, മാവേലിക്കര, ആറ്റിങ്ങൽ തുടങ്ങിയ സ്ഥലങ്ങളിൽ അദ്ദേഹം കഴിച്ചുകൂട്ടിയിട്ടുണ്ടെന്നും പല സന്ദർഭങ്ങളിലും അദ്ഭുതകരമായിരുന്നു അദ്ദേഹത്തിന്റെ രക്ഷപ്പെടലുകളെന്നും 'തിരുവിതാംകൂർ ചരിത്ര'മെഴുതിയ പി. ശങ്കുണ്ണിമേനോൻ പറയുന്നുണ്ട്.

നോവലിലെ കഥാപാത്രമായ വേലുക്കുറുപ്പിന്റെ ഭാഷയിൽ ആ രക്ഷപ്പെടലുകൾ ഇങ്ങനെയായിരുന്നു: ''കള്ളിയങ്കാടുവച്ച് പട്ടരുടെ വേഷമായി; പട്ടരേ അദ്യം എന്ന് തോന്നിച്ചില്ലയോ? പനത്തറപ്പൊഴിയിൽ കുറ്റാക്കുറ്റിരുട്ടത്ത് കടലും ആറും ഒന്നായിക്കിടക്കണെ ഇടവപ്പാതിയിൽ പാതിരാത്രി, ആറ്റിൽ വെള്ളത്തിന്റെ മീതേക്കൂടി അല്ലയോ ഓടിക്കളഞ്ഞത്? പെരുങ്കടവിള വച്ച് ഈഴക്കുടിയിൽ കയറിയ ആളിനെപ്പിന്നെ കാണാനേ ഇല്ല. നെടുമങ്ങാട് കോട്ടയ്ക്കകത്തു വീട്ടിൽവച്ചാണ് ആകായത്തുകൂടി പറന്നുകളഞ്ഞത്.''

ശത്രുക്കളിൽ നിന്ന് ഓടിയെത്തിയ മാർത്താണ്ഡവർമ്മ കള്ളിയങ്കാട്ടുള്ള ശിവക്ഷേത്രത്തിനകത്തു കയറി ഒളിച്ചിരുന്നു. പക്ഷെ മാടമ്പികൾ ക്ഷേത്രം വളഞ്ഞു. ക്ഷേത്രപുരോഹിതൻ അവസാനം സഹായത്തിനു തയ്യാറായി. അയാൾ രാജാവിന്റെ വസ്ത്രാഭരണങ്ങൾ വാങ്ങി സ്വയം അണിഞ്ഞിട്ട്, തന്റെ വേഷം തിരിച്ചുനൽകി. വേവിച്ച അരി ഒരു ഓട്ടുപാത്രത്തിൽ നിറച്ച് തലയിൽവച്ച് യുവരാജാവിനെ പുറത്തേക്കുവിട്ടു. ജനങ്ങളുടെ ഇടയിലൂടെ പോകുമ്പോൾ മന്ത്രം ജപിക്കാനും ആരെങ്കിലും ചോദിച്ചാൽ രാജകുമാരൻ ക്ഷേത്രത്തിനകത്ത് ഒളിച്ചിരിക്കുന്നുവെന്ന് പറയാനും ക്ഷേത്രപുരോഹിതനായ പട്ടർ ഉപദേശവും നൽകി. അങ്ങനെ മാർത്താണ്ഡവർമ്മ രക്ഷപ്പെട്ടു. രാജകുമാരന്റെ വസ്ത്രാഭരണങ്ങളണിഞ്ഞ ക്ഷേത്രപുരോഹിതനെ മാടമ്പിമാർ തെറ്റിദ്ധരിച്ച് കൊല്ലുകയും ചെയ്തു.... കള്ളിയങ്കാട്ടിലെ അറിയപ്പെടുന്ന രണ്ടാം കൊലപാതകം.

നീലിയെപ്പോലെ ക്ഷേത്രപുരോഹിതനും പ്രതികാരദാഹത്തോടെ അലഞ്ഞോ എന്നറിയില്ല. പക്ഷെ കള്ളിയങ്കാട് മാറുകയായിരുന്നു. മാർത്താണ്ഡവർമ്മ ഒളിച്ചിരുന്നു എന്നത് ഇന്നത്തെ ഭൂമിശാസ്ത്രം വച്ചുനോക്കുമ്പോൾ വിശ്വസിക്കാൻ പ്രയാസമാണ്. എന്നാൽ ഇരുന്നൂറ്റിയമ്പത് വർഷം പഴക്കമുള്ള ചരിത്രത്തിലെ ഭൂമിശാസ്ത്രത്തിൽ കഥ സംഭവ്യമാണ്. നൂറുവർഷം മുമ്പ് സി.വി. നോവലെഴുതുമ്പോഴും ആ ഭൂമിശാസ്ത്രത്തിന് വലിയ മാറ്റമൊന്നും സംഭവിച്ചിരുന്നില്ല.

## കാടുകളുടെ തിരുവിതാംകൂർ

**1880**ലെ തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ വി. നാഗം അയ്യ രേഖപ്പെടുത്തിയിട്ടുണ്ട്: ''തിരുവിതാംകൂറിന്റെ വിസ്തീർണ്ണം 6730 ചതുരശ്രമൈലാണ്. ഇതിൽ മൂന്നിലൊന്നിലധികം ഭാഗം മനുഷ്യൻ കടന്നുപ്രവേശിക്കാനാവാത്ത കനത്ത കൊടുംകാടുകളാണ്. മനുഷ്യവാസത്തിനുപറ്റാത്ത കാലാവസ്ഥയും ഭൂപ്രകൃതിയുമാണിവിടെയുള്ളത്. ശേഷിക്കുന്നതിൽ ഏതാണ്ട് മൂന്നിലൊന്നു ഭാഗം അത്ര ഉന്നതങ്ങളല്ലാത്ത കാടുകൾ നിറഞ്ഞ പ്രദേശങ്ങളാണ്.''



പത്മനാഭപുരത്തെ തായ് കൊട്ടാരത്തിൽനിന്ന് ചാരോട്ട് കൊട്ടാരത്തിലേക്കുണ്ടായിരുന്ന ഗുഹയുടെ കവാടം. ഗുഹ ഇന്ന് അടഞ്ഞു പോയി. കവാടം മാത്രം ബാക്കി.



പത്മനാഭപുരം



ഇതിൽ രണ്ടാമതു പറഞ്ഞ വിഭാഗത്തിലായിരിക്കണം കള്ളിയങ്കാട് പ്രദേശം ഉൾപ്പെട്ടിരുന്നത്. ചരിത്രവും ഐതിഹ്യവുമൊക്കെ ഈ ഭൂപ്രകൃതിയെ സമർത്ഥിക്കുന്നുണ്ട്.

തിരുവനന്തപുരം—കന്യാകുമാരി നാഷണൽ ഹൈവേയിൽ, നാഗർകോവലിന് രണ്ടു കിലോമീറ്റർ മുൻപ് പാർവ്വതീപുരത്തിനും ചുങ്കാൻകടയ്ക്കും ഇടയ്ക്കാണ് സി.വി. വിവരിക്കുന്ന കളിയങ്കാട് പ്രദേശം. ഇന്നും കള്ളിയങ്കാട് എന്നുതന്നെ അറിയപ്പെടുന്ന ഈ വേളിമലയുടെ താഴ്‌വാരഭൂമിക്ക് പക്ഷെ, ഒരുപാടു മാറ്റങ്ങൾ വന്നുകഴിഞ്ഞു. ഇത് മാറ്റമല്ല, പണ്ടുമുതലേ ഇങ്ങനെയായിരുന്നു ഈ പ്രദേശം. ബാക്കിയൊക്കെ സി.വിയുടെ ഭാവനയായിരുന്നു എന്നു കരുതാൻ ഒരു ന്യായവുമില്ല. കള്ളിയങ്കാടിനെ നേരിട്ടുപരാമർശിക്കുന്നില്ലെങ്കിലും നെയ്യാറ്റിൻകര, പത്മനാഭപുരം തുടങ്ങിയ അതിവിദൂരമല്ലാത്ത ഭൂപ്രദേശങ്ങളുടെ സ്ഥിതിയെക്കുറിച്ചുള്ള മറ്റു വിവരണങ്ങൾ സി.വിയെ ന്യായീകരിക്കുന്നതാണ്.

''പണ്ട് തിരുവനന്തപുരത്തുനിന്നും പത്മനാഭപുരത്തേക്കു പോകുന്നവഴിക്ക് കുറേയിട മനുഷ്യവാസമില്ലാത്ത വെറും കാടായി കിടന്നിരുന്നു. എങ്കിലും തിരുവനന്തപുരത്തുനിന്നു കിഴക്കോട്ടുപോകാനും കിഴക്കുള്ളവർക്ക് തിരുവനന്തപുരത്തും മറ്റും വരാനും വേറെ വഴിയില്ലാതിരുന്നതിനാൽ ജനങ്ങൾ അക്കാലത്ത് സാധാരണമായി സഞ്ചരിച്ചിരുന്നത് ആ കാട്ടുവഴിയേ തന്നെയായിരുന്നു''— ഇത് ചരിത്രമല്ല. ജനങ്ങളിൽ നിന്നുകേട്ടറിഞ്ഞ ഐതിഹ്യകഥകൾ എഴുതുമ്പോൾ (കടമറ്റത്തുകത്തനാർ) കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ വിവരണമാണ്. 'മാർത്താണ്ഡവർമ്മ' എന്ന നോവലിന്റെ ഭൂപടം നിർമ്മിക്കുമ്പോൾ അതിപ്രധാനമാണ് ഈ പ്രദേശങ്ങളുടെ പരാമർശം.

നോവലിൽ സജീവമായി നിൽക്കുന്ന മറ്റൊരു പ്രദേശമായ നെയ്യാറ്റിൻകരയും പണ്ട് വന്യപ്രകൃതി മുന്നിട്ടുനിന്ന ആവാസകേന്ദ്രമായിരുന്നു. 1808-ൽ ദിവാൻ ഉമ്മിണിത്തമ്പിയാണല്ലോ, 'നെയ്യാറ്റിൻകരയ്ക്കും തിരുവനന്തപുരത്തിനുമിടയ്ക്കുണ്ടായിരുന്ന കാടും പടലവും വെട്ടി വാസയോഗ്യമാക്കി ഈ സ്ഥലത്തേക്കു നെയ്ത്തുകാരെ കൊണ്ടുവന്ന് പാർപ്പിച്ച് നെയ്ത്തുശാല ഉണ്ടാക്കുകയും രാജാവിന്റെ നാമധേയത്തിൽ ഈ സ്ഥലത്തിന് ബാലരാമപുരം എന്ന പേരിടുകയും ചെയ്തത്.''(തിരുവിതാംകൂർ ചരിത്രം—പി. ശങ്കുണ്ണിമേനോൻ).

കളിയങ്കാടും നെയ്യാറ്റിൻകരയും വേളിമലയും ഉൾപ്പെടുന്ന 'മാർത്താണ്ഡവർമ്മ'യുടെ ഭൂമിശാസ്ത്രത്തെ സി.വിയുടെ കാലത്തുനിന്നുംകൊണ്ട് സാധൂകരിക്കാൻ ഇത്രയൊന്നും തെളിവിന്റെ ആവശ്യം യഥാർത്ഥത്തിൽ ഇല്ല. അമ്പതോ എഴുപതോ വയസ്സുള്ള ആർക്കും, അവനവൻ ജനിച്ചുവളർന്ന പ്രദേശത്തിന്റെ കുട്ടിക്കാലത്തെ ഭൂപ്രകൃതി ഓർത്താൽമതി— കുറ്റിക്കാടും പടർപ്പുമുള്ള വിശാലമായ തരിശുകളും, ചെറുതരം കാടുകളും ഒന്നും കേരളത്തിൽ നിന്ന് അപ്രത്യക്ഷമായിത്തുടങ്ങിയിട്ട് അധികകാലം ആയിട്ടില്ലല്ലോ. ഭൂമിശാസ്ത്രപശ്ചാത്തലത്തെ മറന്നുകൊണ്ടുള്ള നമ്മുടെ ചരിത്രമെഴുത്തിനെ പിച്ചിച്ചീന്തുന്ന പി.കെ. ബാലകൃഷ്ണൻ, ഇടയ്ക്ക് സി.വി. കൃതികളെ ആശ്രയിക്കുന്നുണ്ട്: ''സി.വി. രാമൻപിള്ളയുടെ മൂന്നു ചരിത്രാഖ്യായികകളുടെയും ഭൂമിശാസ്ത്രപശ്ചാത്തലം കൊടുംകാടുകളാൽ ചുറ്റപ്പെട്ട ജനപദങ്ങളാണെന്ന് ആ കൃതികൾ ശ്രദ്ധിച്ചുവായിച്ചാൽ കാണാം. ആ ഭൂമിശാസ്ത്രപശ്ചാത്തലം ഒരപൂർവ്വ ഭാവനാശക്തിയുടെ സങ്കല്പസൃഷ്ടികളാണെന്നതു നേരുതന്നെ. എന്നാൽക്കൂടിയും 1725-നും 1792നും ഇടയ്ക്കുള്ള കാലത്തുനടന്ന ആ ചരിത്രസംഭവങ്ങൾക്ക് 1890-ൽ പുനർജ്ജന്മം നൽകിയ സി.വി 1850 മുതലുള്ള കാലത്ത് തനിക്ക് നിത്യപരിചിതമായിരുന്ന തെക്കൻ തിരുവിതാംകൂറിലെ പ്രകൃതിപശ്ചാത്തലത്തെ അവലംബിച്ചാണ് ഭാവനയെ പ്രവർത്തിപ്പിച്ചതെന്ന് കാണാവുന്നതേയുള്ളു.'' (ജാതിവ്യവസ്ഥയും കേരളചരിത്രവും)

23-ാം വയസ്സിൽ ഭരണമേൽക്കുന്ന മാർത്താണ്ഡവർമ്മയുടെ ഭരണകാലം 1729നും 1758നും ഇടയ്ക്കാണെന്നും സി.വി. രാമൻപിള്ളയുടെ ജീവിതകാലം 1858നും 1922-നും ഇടയ്ക്കാണെന്നും കൂടി ഓർത്തിരിക്കുന്നത് കൗതുകകരമാണ്.

## മാറുന്ന ഭൂപ്രകൃതി

**ഇന്ന്** ഒരു തമിഴ്നാടൻ ഗ്രാമമാണ് കള്ളിയങ്കാട്. സി.വിയുടെ വിവരണങ്ങളിലും ഐതിഹ്യങ്ങളിലും നിന്ന് ഇന്നിവിടെ അവശേഷിക്കുന്നത് ചരൽക്കല്ലിന്റെ കൂർത്ത മുനകളും കള്ളിയങ്കാട് ക്ഷേത്രവും മാത്രമാണ്. ശിവക്ഷേത്രം അടുത്തകാലത്ത് പുതുക്കിപ്പണിതു.

അടുത്തപ്രദേശങ്ങളിൽ ഇന്നും നിലനിൽക്കുന്ന ''വല്ല വനദേവതയുടെയും ഘോഷയാത്രയിൽ പിടിക്കപ്പെട്ട പച്ചക്കുടകൾപോലെ



തെക്കേത്തെരുവ്



പത്മനാഭപുരം കൊട്ടാരത്തിനുള്ളിൽ വടക്കേക്കെട്ടിൽ നിന്നുകൊണ്ട് തെക്കേ ത്തെരുവും വേളിമലയും കാണുമ്പോൾ

കാണാനുണ്ടായിരുന്ന'' കരിമ്പനക്കൂട്ടങ്ങൾ പോലും ഇപ്പോൾ കള്ളിയങ്കാട്ടുനിന്ന് അപ്രത്യക്ഷമായിരിക്കുന്നു. സഹ്യപർവ്വതത്തിന്റെ ഭാഗമായ വേളിമലയുടെ ഈ താഴ്വാരം പിന്നീട് ജലസേചനസൗകര്യങ്ങളാലും കർഷകരുടെ അദ്ധ്വാനത്താലും പച്ചപിടിച്ച കൃഷിഭൂമിയായി മാറിയിട്ടുണ്ടാവണം. ഇന്നിവിടെ നിൽക്കുമ്പോൾ, ഒരുകാലത്തെ നെല്ലറയിലാണ് നിൽക്കുന്നതെന്ന് തോന്നിപ്പോകും.

പക്ഷേ അടുത്തകാലത്ത് അതും മാറിക്കൊണ്ടിരിക്കുന്നു. തൊട്ടടുത്തുള്ള നാഗർകോവിൽ നഗരത്തിന് ചിറകുകൾ കൈവരുകയാണ്. കള്ളിയങ്കാട്ടെ നെൽപ്പാടങ്ങൾ വീടുകൾക്കും ഹൗസിംഗ് കോളനികൾക്കും വഴിമാറിക്കൊടുത്തുകൊണ്ടിരിക്കുന്നു. ഈ പ്രക്രിയ തുടരുകയാണ്. വളരെ അടുത്തകാലത്തു തന്നെ ഇവിടെ വന്ന് 'കള്ളിയങ്കാട്' എന്നു പറഞ്ഞാൽ ആൾക്കാർ കൈമലർത്തിയേക്കും. ഏതെങ്കിലും നഗറിന്റെ പേരാവും പറയേണ്ടിവരിക. രണ്ടുകൊല്ലം മുമ്പ് രൂപം കൊണ്ട ആദ്യത്തെ നഗറിന്റെ പേര് 'മാർത്താണ്ഡവർമ്മ നഗർ' എന്നാണെന്നത് ചരിത്രത്തിന്റെ വേരുകൾ തേടിയെത്തുന്നവർക്ക് ഇനിയുള്ളകാലത്ത് ആശ്വാസമേകിയേക്കും.

അന്ന് നോവലിന്റെ സൂക്ഷ്മമായ ഭൂമിശാസ്ത്രവിവരണങ്ങളാൽ കള്ളിയങ്കാട് ഒരു പക്ഷെ, മിത്തായി അവശേഷിച്ചേക്കും. നീലിക്കഥപോലെ, കള്ളിമുള്ളില്ലാത്ത കള്ളിയങ്കാടും അതിന്റെ കഥകളും ഭാവനമാത്രമായിരുന്നുവെന്ന് പിൽക്കാല ചരിത്രകാരന്മാർ അവകാശപ്പെട്ടാലും അതിശയിക്കാനില്ല.

## പഴയ രാജധാനിയുടെ തെരുവുകൾ

"പത്മനാഭപുരത്ത് തെക്കേ തെരുവിൽ ഒരു ദിവസം പുലർച്ച ആയപ്പോൾ ജനബാഹുല്യം സാധാരണയിൽ അധികമായി കാണപ്പെടുന്നു. അവിടവിടെയായി അനേകം ജനങ്ങൾ കൂടിനില്ക്കുന്നുണ്ട്... വഴിപോക്കരായുള്ളവർ അവരുടെ യാത്രയിൽ വടക്കരികിൽ ഒതുങ്ങുകയും ഛത്രങ്ങളെ ആവശത്തോട്ട് ചരിച്ചു പിടിച്ചു കൊള്ളുകയും ഇടയ്ക്കിടെ തെക്കോട്ട് അതി ബഹുമതിയോടുകൂടി നോക്കുകയും വഴിക്ക് തെക്കുവശത്തായി നില്ക്കുന്ന ഒരു മാളികയുടെ പുരോഭാഗത്താകുമ്പോൾ ഛത്രാധികളായി കൈയിലുള്ള സാധനങ്ങൾ നിലത്തുവയ്ക്കുകയും രണ്ടാംമുണ്ടുകൾ അരയിലോ തലയിലോ പ്രായഭേദംപോലെ കെട്ടുകയും ചെയ്തുകൊണ്ട് താണുതൊഴുകയും—ഇത്രയുമൊക്കെ വിശേഷവിധികൾ അനുഷ്ഠിക്കുന്നുണ്ട്. മേൽപ്പറഞ്ഞ മാളിക പത്മനാഭപുരം രാജമന്ദിരത്തിന്റെ ഒരു ഭാഗമാണ്. തെക്കേ തെരുവിൽ ആണെന്ന് സൂചിപ്പിച്ചതുകൊണ്ടു ഈ മാളിക കൊട്ടാരത്തിന്റെ ദക്ഷിണഭാഗത്താണെന്ന് വായനക്കാർ ഗ്രഹിക്കരുത്. ആ നഗരത്തിലുള്ള തെരുവുകൾ കൊട്ടാരത്തിനെയോ വല്ല പ്രധാന ക്ഷേത്രത്തെയോ ചുറ്റിയുള്ളതല്ല; കൊട്ടാരത്തിന്റെ വടക്കുഭാഗത്തുള്ള ഗൃഹങ്ങളെചുറ്റി രഥോത്സവത്തിനായി ഉണ്ടാക്കപ്പെട്ടിട്ടുള്ള വീഥികളാണ്. ഈ തെരുവുകളിൽ തെക്കേത്തെരുവ് കൊട്ടാരത്തിന്റെ വടക്കേ അതിർത്തിയാണ്."

'മാർത്താണ്ഡവർമ്മ'യുടെ ആറാം അധ്യായം ആരംഭിക്കുന്നത് ഇത്തരം വിവരണത്തോടെയാണ്. നോവലിലെ അനേകം രംഗങ്ങൾക്ക് പത്മനാഭപുരം കൊട്ടാരവും പ്രദേശവും സാക്ഷ്യംവഹിച്ചിട്ടുണ്ട്. യുവരാജാവിനെ വേൽക്കാരുടെ പിടിയിൽ നിന്നു ഒരു ചാന്നാൻ രക്ഷിക്കുന്നത് കൊട്ടാരത്തിൽ നിന്നു വളരെയൊന്നും അകലെവെച്ചായിരുന്നില്ല. തെക്കേ തെരുവിലെ മാളികമുകളിൽ ഇരിക്കുന്ന തമ്പിയുടെ ആജ്ഞാനുസരണം വേൽക്കാർ കണ്ണിൽക്കണ്ട ചാന്നാൻമാരെയെല്ലാം പിടികൂടുകയായിരുന്നു.

"വെട്ടിക്കളയട്ടെ കഴുത്ത്, അല്ലെങ്കിൽ സത്യംപറയട്ടെ" എന്നായിരുന്നു തമ്പിയുടെ ആജ്ഞ. സത്യം പറയുന്നതിന് അറിവില്ലാതിരുന്ന ഏകദേശം അമ്പതോളം ചാന്നാന്മാരുടെ രക്തം നിമിഷനേരം കൊണ്ട് തെക്കേ തെരുവിൽ ഒഴുകി.

തമ്പിയും സുന്ദര അയ്യനും കൂടി അന്നു രാത്രി തെക്കേ തെരുവിൽ ഇറങ്ങി നടന്നു തുടങ്ങിയപ്പോൾ "പകൽ കൊല്ലപ്പെട്ട ചാന്നാന്മാരുടെ രക്തം പെരുകിക്കെട്ടി മണ്ണോടു ചേർന്നു ചേറായിരിക്കുന്നതിൻമേൽ തമ്പിയുടെ പാദം പതിച്ചു. തമ്പിയെപ്പോലുള്ള മഹാന്മാർക്ക് ദേഷ്യം ആദ്യവും ആലോചന യുണ്ടെങ്കിൽ പിന്നീടും ആണല്ലോ. ഈ സാധാരണനീതിക്ക് ലംഘനം വരുത്താതെ ആരോടൊ എന്തിനോ ആയിക്കൊണ്ട് തമ്പി കുറച്ച് കയർത്തിട്ടു, ചേറ് എങ്ങനെ വന്നതാണെന്നു ആലോചിച്ചു. 'ഹേയ്! നീചരക്തത്തിലാണ്—സവാരി വേണ്ട' എന്നുപറഞ്ഞുകൊണ്ട് തമ്പി മാളികയിലേക്ക് മടങ്ങി, പാദപ്രക്ഷാളനം ചെയ്തിട്ട് പൂർവ്വസ്ഥിതിയിലിരിപ്പായി."

സി.വി. രാമൻപിള്ള തെക്കേ തെരുവിന്റെ ഭൂമിശാസ്ത്രം വിശദമായൊന്നും വർണ്ണിക്കുന്നില്ല. പക്ഷേ നമ്മുടെ മനസ്സിൽ ഈ പ്രദേശത്തെക്കുറിച്ചുണ്ടാകുന്ന ചിത്രത്തിന് ഇന്നും അവിടെയെത്തുമ്പോൾ വലിയ മാറ്റമൊന്നും സംഭവിച്ചതായി തോന്നുന്നില്ല. ഒരുപക്ഷേ ഒരു നോവലിൽ ഏതെങ്കിലും സംഭവത്തിന്റെ ഭൂമിശാസ്ത്രത്തെ നിർണ്ണയിക്കുന്നത് അതിന്റെ സൂക്ഷ്മമായ പ്രകൃതിവിവരണങ്ങളാകില്ല, മറിച്ച് ആ രംഗം ഉത്പാദിപ്പിക്കുന്ന വൈകാരികമായ വിസ്ഫോടനമാകാം.

'മാർത്താണ്ഡവർമ്മ'യിലെ സി.വിയുടെ പക്ഷഭേദങ്ങളും ചരിത്രത്തോടുള്ള സത്യസന്ധത പാലിക്കാനാവാത്തതിന്റെ കുറ്റബോധവും പ്രത്യക്ഷീഭവിക്കുന്ന രംഗമാണിത്. ചാരോട്ടു കൊട്ടാരത്തിൽ നിന്നു രക്ഷപ്പെട്ടോടിയ രാജകുമാരനെ രക്ഷിക്കുന്നതു ഒരു ചാന്നാനാണ്. പക്ഷേ സി.വിയെ സംബന്ധിച്ചിടത്തോളം ഉന്നതകുല ജാതീയനായ രാജാവിനെ രക്ഷിക്കാൻ അധഃസ്ഥിതനായ ചാന്നാന് അർഹതയില്ല. സി.വിയുടെ ഈ പക്ഷപാതം തന്നെയാണ് വീരകൃത്യങ്ങൾ കാണിച്ച ചാന്നാനെ നോവലിന്റെ ഒടുവിൽ അനന്തപത്മനാഭൻ എന്ന 'നായരാ'ക്കിമാറ്റുന്നത്. ഐതിഹ്യങ്ങളിലൂടെയോ തലമുറകളുടെ പറഞ്ഞുകേൾക്കലിലൂടെയോ ജനങ്ങൾ വിശ്വസിച്ചിരിക്കുന്ന 'ഭ്രാന്തൻ ചാന്നാൻ കഥ'യിൽ ചാന്നാൻ യഥാർത്ഥ ചാന്നാൻ തന്നെയായിരുന്നു. എട്ടുവീട്ടിൽ പിള്ളമാരും നായർ പ്രമാണിമാരും യോഗക്കാരുമടങ്ങുന്ന ഉന്നതകുലജാതർ മുഴുവൻ മാർത്താണ്ഡവർമ്മയ്ക്ക് എതിരായിരുന്ന അക്കാലത്ത് അദ്ദേഹത്തെ രക്ഷിക്കാനുണ്ടായിരുന്നത് ചാന്നാന്മാരും മുസ്ളീങ്ങളും അടങ്ങുന്ന 'രണ്ടാംകിട' വിഭാഗക്കാർ മാത്രമായിരുന്നു. (പെരുങ്കടവിള വച്ച് ഒരു ഈഴക്കുടിയിലും പൂവാറിൽ വച്ച് കല്ലറയ്ക്കൽ വീട് എന്ന മുസ്ളീം ഭവനത്തിലും ആണ് മാർത്താണ്ഡർവർമ്മയ്ക്ക് അഭയംപ്രാപിക്കേണ്ടി വന്നതെന്ന് കഥകൾ പറയുന്നു) ഈ സത്യം സി.വിക്കറിയാമായിരുന്നു. അതുകൊണ്ടായിരിക്കണം സത്യസന്ധത കൈവിട്ടതിന്റെ കുറ്റബോധത്തോടെ തെക്കേ തെരുവിൽ വീണ ചാന്നാന്മാരുടെ രക്തത്തെച്ചൊല്ലി വിലപിക്കുന്നത്. 'നീചരക്തത്തിലാണ്—സവാരി വേണ്ട' എന്നു പറഞ്ഞിട്ട് മാളികയിലേക്കു മടങ്ങുന്ന തമ്പി ആ സന്ദർഭത്തിൽ ഒരു പരിഹാസകഥാപാത്രമായി മാറുന്നതും, ചാന്നാന്റെ രക്തം വായനക്കാരുടെ മനസ്സിൽ വേദനകളുണർത്തുന്നതും സി.വിയുടെ ഈ മനസ്ഥിതി കൊണ്ടുതന്നെയാണ്.

പത്മനാഭപുരം കൊട്ടാരത്തിന്റെ ഉൾഭാഗങ്ങൾ അധികവും നോവലിൽ പ്രത്യക്ഷത്തിൽ രംഗവേദിയാകുന്നില്ല. കൊട്ടാരത്തിലെ കൽത്തുറുങ്കിൽ അടയ്ക്കപ്പെട്ട ഭ്രാന്തൻ ചാന്നാൻ ഒരു ഗുഹവഴി ചാരോട്ടേക്ക് രക്ഷപ്പെട്ടതിനെക്കുറിച്ചു പറയുന്നുണ്ട്. സമഭൂമിയിൽ നിന്നു പത്തിരുപത് അടി താഴ്ചയുള്ളതായിരുന്നു ഈ കൽത്തുറുങ്ക്. സൂര്യരശ്മികൾക്ക് കടക്കാൻ ഒരു മാർഗ്ഗവും ഇല്ലായിരുന്നെന്നും വർണ്ണിക്കുന്നുണ്ട്. "തന്റെ പാദത്തിൽ ഒരു ഇരുമ്പുവളയം തടഞ്ഞതിനെ മേല്പോട്ട് വലിച്ചു നോക്കിയതിൽ ചെറുതായ ഒരു വാതിൽ നിലത്തുതുറന്നതായി കണ്ടു. ഇപ്രകാരം തുറക്കപ്പെട്ട ദ്വാരത്തിന്റെ രണ്ടു വക്കിലും കൈപിടിച്ചുകൊണ്ട് ചാന്നാൻ കീഴ്പ്പോട്ട് തൂങ്ങിയിറങ്ങി നിലത്തുമുട്ടി. മുകളിലുള്ള വാതിലടച്ചു. താൻ നിൽക്കുന്ന മുറി എത്രയും കുടുസ്സായുള്ളതും വായുസഞ്ചാരം മിക്കവാറും ഇല്ലാത്തതും ആണെന്നറിഞ്ഞ് നാലുവശവും ധൃതിയിൽ ശോധനകഴിച്ച് ഒരു വാതിലിനെ കണ്ടുപിടിച്ച്, അതിനെ പ്രയാസം കൂടാതെ തുറന്ന്, കാൽ മുന്നോട്ടു വച്ചത് ഒരു കല്പടിയുടെ മുകളിലായിരുന്നു. എട്ടു പടികളിറങ്ങിയപ്പോൾ നിരപ്പുള്ള ഭൂമിയായി. മുന്നോട്ടുനടന്നു. ഏകദേശം അരയ്ക്കാൽ നാഴിക ചെന്നപ്പോൾ മാർഗ്ഗം അടഞ്ഞുകണ്ടു. പത്മനാഭപുരത്തു നിന്നു ചാരോട്ടേക്ക് ഒരു ഗുഹാമാർഗ്ഗമുള്ളതായി ചാന്നാൻ അറിഞ്ഞിട്ടുണ്ട്." ഒടുവിൽ വഴിമുട്ടിയും പിന്നോക്കം നടന്നും പത്തുപന്ത്രണ്ടു നാഴികയ്ക്കുശേഷം ചാന്നാനെത്തിയത് ചാരോട്ടു കൊട്ടാരത്തിനകത്തായിരുന്നു.

പത്മനാഭപുരത്തുനിന്നു ചാരോട്ടേക്ക് ഗുഹാമാർഗ്ഗമുണ്ടെന്നുള്ളത് ശരിയാണ്. പക്ഷേ അതിന്റെ തുടക്കം സി.വി വിവരിക്കുന്നതുപോലെ ഒരു കൽത്തുറുങ്കിനകത്തു നിന്നായിരുന്നില്ല; പത്മനാഭപുരത്തെ ഏറ്റവും പഴക്കം ചെന്ന കൊട്ടാരമായ ദർപ്പംകുളങ്ങര കൊട്ടാരത്തിനോട് (തായ്കൊട്ടാരം) ചേർന്നായിരുന്നു. നിലത്തുപലകകൊണ്ടടച്ചിരിക്കുകയാണ് ഗുഹാമാർഗ്ഗം. പടികളിറങ്ങി ഗുഹയിലൂടെ ഇപ്പോൾ നടക്കാനാവില്ല. രണ്ടു കിലോമീറ്റർ അകലെയുള്ള ചാരോട്ടുകൊട്ടാരത്തിലേക്കാണ് ഈ ഗുഹ നയിക്കുന്നത്. കലുഷമായിരുന്ന തിരുവിതാംകൂർ ചരിത്രത്തിൽ രാജാവും രാജകുടുംബവും പലപ്പോഴും ഒളിരക്ഷയ്ക്കായി ഈ ഗുഹാമാർഗ്ഗം ഉപയോഗിച്ചിരിക്കുന്നുവത്രെ.

ഇന്നു ചാരോട്ടു കൊട്ടാരം നിന്ന സ്ഥാനം തെങ്ങിൻതോപ്പാണ്. സി.വിയുടെ കാലത്തു തന്നെ ഈ കൊട്ടാരത്തിന്റെ ക്ഷയം തുടങ്ങിയിരുന്നു. "പത്മനാഭപുരം എന്ന നഗരം മുൻകാലങ്ങളിൽ തിരുവിതാംകോട് സംസ്ഥാനത്തിന്റെ തലസ്ഥാനമായിരുന്നല്ലോ. അതിനു സമീപമായി ചാരോട്ട് എന്നു വിളിക്കപ്പെടുന്ന ദിക്കിൽ ചെറുതായ ഒരു കൊട്ടാരം ഇക്കാലത്തും കാണപ്പെടുന്നുണ്ട്. കൊല്ലം 903ലും ആ സ്ഥലത്ത് ഒരു കൊട്ടാരം ഉണ്ടായിരുന്നു. കൊട്ടാരം എന്ന നാമം മാത്രമേയുള്ളൂ. ചെറുതായൊരു നാലുകെട്ടും മാപ്പള്ളിയും മാത്രമുണ്ടായിരുന്നു. രാജാക്കന്മാരുടെ പാർപ്പും മറ്റും ഇല്ലാതിരുന്നതിനാലും.... കൊട്ടാരം വിചാരിപ്പുകാരൻ കൊട്ടാരം കാര്യങ്ങൾ അന്വേഷിച്ചുവരുന്നത് തന്റെ സ്വന്തം ഭവനത്തിൽ ഇരുന്നു തന്നെ ആയിരുന്നതിനാലും ചാരോട്ടു കൊട്ടാരം ഇടിഞ്ഞും പൊളിഞ്ഞും വാവ്വൽ, മൂഷികൻ, സർപ്പം, മുതലായ ജന്തുക്കളുടെ മന്ദിരമായും കിടന്നിരുന്നു...... ഈ മന്ദിരത്തിനു ചുറ്റും ഒരു മതിൽക്കെട്ടും, മതിൽക്കെട്ടിൽ തെക്കും കിഴക്കും ഓരോ വാതിലും ഉണ്ടായിരുന്നു." (അധ്യായം 2) വേളിമലയുടെ പ്രകൃതി പശ്ചാത്തലത്തിലായിരുന്നു ചാരോട്ടു കൊട്ടാരത്തിന്റെ സ്ഥാനം.

ചാരോട്ടു കൊട്ടാരത്തിൽ നിന്നും രണ്ടു നാഴിക വടക്കായിരുന്നു മാങ്കോയിക്കൽ ഗൃഹം. ഇങ്ങനെയൊരു ഗൃഹം "കഴിഞ്ഞ ശകവർഷാരംഭത്തിൽ ഉണ്ടായിരുന്നു" എന്നാണ് സി.വി രേഖപ്പെടുത്തുന്നത്. അഥവാ സി.വിയുടെ കാലത്ത് ഈ ഗൃഹം ഇല്ലായിരുന്നു എന്നാണ് ഇതർത്ഥമാക്കുന്നത്. മാർത്താണ്ഡവർമ്മയുടെ രക്ഷകനായി മാറിയ മാങ്കോയിക്കൽ കുറുപ്പിനെത്തന്നെ ഭാവനയുടെ ചായം കലർത്തിയിട്ടാണല്ലോ സി.വി രൂപപ്പെടുത്തിയിട്ടുള്ളത്. ഇദ്ദേഹത്തിന് ചാരോട്ട് പാടങ്ങൾ ഉണ്ടായിരുന്നു എന്നും സി.വി പറയുന്നുണ്ട്.

ചാരോട്ടു കൊട്ടാരത്തിനകത്ത് വേളിമലയിൽ നോക്കി എന്തോ മനക്ളേശങ്ങളോടുകൂടിയിരിക്കുന്ന ബ്രാഹ്മണവേഷധാരിയായ മാർത്താണ്ഡവർമ്മയുടെ വർണ്ണന സി.വി നടത്തുന്നുണ്ട്. "ഇരുപതിനുമേൽ ഇരുപത്തഞ്ചിനകം വയസ്സുകാണും. നമ്പൂതിരിയോ തിരുവല്ലാ സ്വദേശിയായ പോറ്റിയോ എന്നു സംശയിക്കാം.... എന്നാൽ മുഖത്ത് വൈദിക തേജസ് തീരെ ഇല്ല തന്നെ. വീരരസമാണ് നടനം ചെയ്യുന്നത്. വർണ്ണം നല്ല വെളുപ്പാണ്.... അദ്ദേഹത്തിന്റെ ബാഹുക്കൾ മുട്ടിനു താഴെ വരെ എത്തുന്നുണ്ട്....." ഇങ്ങനെ നീണ്ടു പോകുന്ന രാജവർണ്ണനയ്ക്കാധാരം പത്മനാഭപുരം കൊട്ടാരത്തിൽ കാണുന്ന മാർത്താണ്ഡവർമ്മയുടെ ചിത്രമായിരിക്കണം. (അണക്കെട്ടിന്റെ നിർമ്മാണപുരോഗതി വീക്ഷിക്കുന്ന ബ്രാഹ്മണവേഷധാരിയായ മാർത്താണ്ഡവർമ്മ.)

ചാരോട്ടു കൊട്ടാരത്തിൽ നിന്ന് വേൽക്കാരെ ഭയന്നോടിയ മാർത്താണ്ഡവർമ്മയ്ക്ക്, ചാരോട്ട് കൊട്ടാരത്തിനും മാങ്കോയിക്കൽ ഗൃഹത്തിനും ഇടയ്ക്ക് എവിടെയോ വെച്ചാണ് ഭ്രാന്തൻ ചാന്നാൻ ഒളിസങ്കേതമായ വൃക്ഷപ്പോട് കാട്ടിക്കൊടുക്കുന്നത്. "വാർദ്ധക്യം കൊണ്ട് കാതൽ എല്ലാം ചാവിവീണ് ദ്രവിച്ചും ഇലകൾ കൊഴിഞ്ഞുമുള്ള ഒരു പ്ളാവുനിന്നിരുന്നു. ഇടിവീണും മറ്റു ഹേതുക്കളാലും കൊമ്പുകളെല്ലാം നശിച്ചുപോയിരുന്നു. ചെറുതായ ഒരു മുറിയോളം വിസ്താരമുള്ള പോട് ഈ വൃക്ഷശിഷ്ടത്തിൽ" ഉള്ളതിനെയാണ് ചാന്നാൻ കാട്ടിക്കൊടുത്തത്. ഇവിടെ സി.വി ഒരു എഴുത്തുകാരന്റെ പൂർണ്ണസ്വാതന്ത്ര്യത്തോടെ ഭൂമിശാസ്ത്രത്തെ തകിടംമറിക്കുകയായിരുന്നു. ജനവിശ്വാസങ്ങളിൽ ഈ പോട് അന്നും ഇന്നും നെയ്യാറ്റിൻകരയിലാണ്. അവിടുത്തെ അമ്മച്ചിപ്ളാവും, അതിനോടു ചേർന്നു മഹാരാജാവായ മാർത്താണ്ഡവർമ്മയുടെ നന്ദിസൂചകമായ സമ്മാനങ്ങൾ ലഭിച്ച ശ്രീകൃഷ്ണക്ഷേത്രവും സ്മാരകങ്ങളായി ഇന്നും നിലകൊള്ളുന്നുണ്ട്. പ്ളാവ് വാർദ്ധക്യസഹജമായ അസുഖങ്ങളാൽ നിലംപതിച്ചുവെങ്കിലും അതിനെ ഇപ്പോഴും ഇരുമ്പുവലകൾക്കുള്ളിലാക്കി സംരക്ഷിക്കുന്നുണ്ട്.



**കള്ളിയങ്കാട് ശിവക്ഷേത്രം—ഇവിടെ മാർത്താണ്ഡവർമ്മ ഒളിച്ചിരുന്നു. ക്ഷേത്രം അടുത്തകാലത്ത് നവീകരിച്ചു.**

ചരിത്രനോവലുകളിൽ ചരിത്ര സംഭവങ്ങളെ സ്വന്തം ഇഷ്ടാനുസരണം വളച്ചൊടിക്കുന്നത് ശരിയാണോ എന്നത് ഇന്നും ഒരു തർക്കവിഷയമാണ്. ഇതേ ചോദ്യം തന്നെ ചരിത്രത്തിന്റെ രംഗഭൂമിയാകുന്ന ഭൂമിശാസ്ത്രത്തെ തകിടം മറിക്കുമ്പോഴും ചോദിക്കാവുന്നതാണ്. പക്ഷെ ഈ ചോദ്യം വായനക്കാരനെക്കൊണ്ടു ചോദിപ്പിക്കാത്ത തരത്തിൽ (അഥവാ ചരിത്രത്തിൽ നെയ്യാറ്റിൻകരയുടെ ഭൂമിശാസ്ത്ര പ്രസക്തി നോവലിൽ ചാരോടു പ്രദേശത്തിന് നല്കിക്കൊണ്ട്) സി.വി ഒരു എഴുത്തുകാരന്റെ സ്വാതന്ത്ര്യത്തിന് സാധൂകരണം നൽകുകയാണ് ചെയ്യുന്നത്.

# നീർമാതളം പൂത്തകാലം

മാധവിക്കുട്ടി



## ഇരുപത്തി ഒൻപത്

ഗോരിയാഹാട്ട് മാർക്കററിന് സമീപം തുത്തനാകപ്പലകകൾ കൊണ്ട് തട്ടുകൾ നിർമ്മിച്ച വീടുകളിൽ ഒന്നിലായിരുന്നു കാശീറാം എന്ന ദോബി താമസിച്ചിരുന്നത്. മഴക്കാലത്ത് ഒരിക്കൽ വീട്ടിലെത്തുവാൻ മൂന്നാഴ്ച വൈകിയ തുണികളെ അന്വേഷിച്ച് അവിടെ ചെല്ലുവാൻ അച്ഛൻ ഡ്രൈവറായ നരേശിനോട് പറഞ്ഞു. എന്നെ സ്കൂളിൽ നിന്ന് വൈകുന്നേരം മടക്കിക്കൊണ്ടുവരുന്ന സമയത്താണ് നരേശ് ദോബിയുടെ വീട്ടിലെത്തിയത്. കാറിൽ നിന്ന് ഇറങ്ങരുതെന്ന് അയാൾ എന്നോട് തറപ്പിച്ചു പറഞ്ഞു. നരേശ് കാറ് നിർത്തി തുത്തനാകപ്പലകകൾ മുകളിൽ പാകിയ ഒരു കുടിലിലേക്ക് നടന്നു. റോട്ടിലും അതിന് അപ്പുറത്തും ചളിവെള്ളം കെട്ടിനിന്നിരുന്നു. തടിയനായ നരേശ് തൻെറ കാലുറകളുടെ അഗ്രങ്ങൾ മടക്കിക്കൊണ്ട് വേച്ചുവേച്ചു



നടക്കുന്നതും നോക്കി ഞാൻ കാറിൽ ഉയർത്തിയ കറുത്ത ചില്ലിന് പിന്നിൽ ഇരുന്നു.

കാശീറാം കാശീറാം എന്ന് പല തവണ വിളിച്ചപ്പോഴാണ് ദോബിയുടെ വാതിൽ തുറന്നത്. ദോബിയുടെ ഭാര്യ പുറത്തേക്കുവന്ന് ചിരിച്ചുകൊണ്ട് എന്തോ പറഞ്ഞു. അവർ പുള്ളികളുള്ള പാവാടയും പകുതി മുഖം മറച്ചുകൊണ്ടുള്ള മുഷിഞ്ഞ മൂടുപടവും ധരിച്ചിരുന്നു. അവർ നടക്കുമ്പോഴും കൈകൾ ചലിപ്പിക്കുമ്പോഴും വെള്ളി ആഭരണങ്ങൾ ഉച്ചത്തിൽ കിലുങ്ങി. പകുതിമറഞ്ഞ മുഖത്തിൻെറ കീഴ്ഭാഗം എനിക്ക് കാണാമായിരുന്നു. ചുവന്നതും വലുതുമായ പല്ലുകൾ ഞാൻ കണ്ടു. അവർ കാറിൻെറനേർക്ക് നടന്നുവന്നു. ഇടത്ത് കൈകൊണ്ട് പാവാട ഉയർത്തിക്കൊണ്ടാണ് അവർ എൻെറനേർക്ക് നടന്നത്. ഇടത്തെ കാൽവണ്ണയിൽ കറുത്തരോമങ്ങൾ വളർന്നു നിന്നിരുന്നു. ഞാൻ ആശ്ചര്യത്തോടെ അവരെ തുറിച്ചുനോക്കി.

സംസാരിച്ചപ്പോൾ അവരുടെ ശബ്ദം പൗരുഷമുള്ളതായി എനിക്കു തോന്നി. ഞാൻ ചില്ല് താഴ്ത്തി ചിരിച്ചു.

"കാറിൽ ഇരിക്കണ്ട ഞങ്ങളുടെ ദാരിദ്ര്യം പിടിച്ച വീട്ടിലേക്കു വരൂ. എൻെറ ഏററവും ചെറിയ കുട്ടിയെ കാണിച്ചുതരാം."അവർ ഹിന്ദിയിൽ പറഞ്ഞു.

ദോബിക്ക് ഏഴ് പെൺമക്കളും ഒരാൺകുട്ടിയും ഉണ്ടായിരുന്നു എന്ന് അയാൾ പറഞ്ഞ് ഞാൻ മനസ്സിലാക്കിയിരുന്നു. എട്ടാമത്തെ കുട്ടിയായിരുന്നു ആൺകുഞ്ഞായ കണയ്യ. ദോബിയുടെ കറുത്ത നിറമായിരുന്നു ഏഴ് പെൺകുട്ടികൾക്കും. ഭാര്യയുടെ പഴുത്ത മാങ്ങാവർണ്ണം ആൺകുട്ടിക്ക് മാത്രം ലഭിച്ചു. അവൻെറ നിറഭംഗിയെപ്പററി പലപ്പോഴും ദോബി പാറുക്കുട്ടിയോടും കുഞ്ഞാത്തുവിനോടും തൃപുരയോടും പറയുന്നത് ഞാൻ കേൾക്കാറുണ്ടായിരുന്നു.

"മഴ തോർന്ന സമയമില്ല. എന്നും രാവിലെ തുണികൾ ലേക്കിൻെറ വക്കത്ത് പുല്ലിൽ വിരിക്കും. ഒരു മണിക്കൂറിൻെറ വെയിൽ കിട്ടും. വീണ്ടും മഴ എത്തും. എന്തുചെയ്യും.?" ദോബിയുടെ ഭാര്യ എന്നോട് ചോദിച്ചു. ഞാൻ ഒന്നും പറഞ്ഞില്ല. നരേശ് അവരെ മൃദുവായി ശകാരിച്ചുകൊണ്ടേയിരുന്നു.

സാഹെബിന് കോപം വന്നിരിക്കുന്നു എന്ന വാക്കുകൾ പലതവണ ആവർത്തിച്ചു. എന്നിട്ടും ദോബിയുടെ ഭാര്യ ചിരിച്ചുകൊണ്ടേയിരുന്നു.

"കണയ്യ ഉറക്കമുണർന്നു. അവനെ കാണണ്ടേ?" അവർ ചോദിച്ചു.

"നിങ്ങളുടെ കുഞ്ഞിനെ താലോലിക്കുവാൻ നിന്നാൽ നേരം വൈകും. കുട്ടിയെ കാത്ത് മാജി ഇപ്പോൾ വീട്ടിൻെറ ഗേററിൽ വന്ന് നില്ക്കുന്നുണ്ടാവും."നരേശ് പറഞ്ഞു. "എനിക്ക് ആ കുഞ്ഞിനെ കാണണം." ഞാൻ പറഞ്ഞു.

നരേശ് കാറിൻെറ വാതിൽ മനമില്ലാമനസ്സോടെ തുറന്നു.

"ഷൂസ് ആകെ നനയും." നരേശ് പറഞ്ഞു. ഞാൻ ഷൂസുകളും സോക്സും ഊരി കാറിൽ വച്ച് നഗ്നപാദയായി ദോബിയുടെ ഭാര്യയെ ചളിവെള്ളം കെട്ടിനില്ക്കുന്ന പുൽത്തകിടിയിൽ കൂടി അനുഗമിച്ചു. ചളിവെള്ളത്തിന് മദ്ധ്യാഹ്ന വെയിലിലും തണുപ്പുണ്ടായിരുന്നു.

ഞങ്ങൾ എത്തുമ്പോഴേക്കും വീട്ടിന് മുമ്പിൽ നാലഞ്ച് പെൺകുട്ടികൾ പ്രത്യക്ഷപ്പെട്ടു. കഴിഞ്ഞിരുന്നു. കറുത്തുമെലിഞ്ഞ മുടി രണ്ടായി മുറുക്കി പിന്നിയിട്ട പെൺകുട്ടികൾ. അവർ എന്നെ നോക്കിപുഞ്ചിരിച്ചുകൊണ്ടേയിരുന്നു.

"പാർവ്വതി. കുട്ടിക്ക് കുടിക്കാൻ സർബത്ത് കലക്കി കൊണ്ടുവാ." കുട്ടികളുടെ അമ്മ വിളിച്ചുപറഞ്ഞു.

"സർബ്ബത്തൊന്നും കുട്ടികുടിക്കില്ല." നരേശ് പറഞ്ഞു. അയാളുടെ മുഖത്തിൻെറ ഗാംഭീര്യം അവരെ ഭയപ്പെടുത്തിയെന്ന് എനിക്ക് തോന്നി. അവർ വിളർത്തു. ചിരിമാത്രം മറഞ്ഞതുമില്ല. അതു കൂടുതൽ ദീർഘിച്ചുവന്നതേയുള്ളു.

"കുട്ടിക്ക് ബിസ്ക്കററ് വാങ്ങിച്ചുവരട്ടെ?" അവർ നരേശിനോടു ചോദിച്ചു.

"വേണ്ട. കുട്ടി ഒന്നും തിന്നില്ല. വെറുതെ പണം കളയണ്ട." നരേശ് പ്രസ്താവിച്ചു.

അവർ അകത്തുപോയി തൻെറ ആൺകുഞ്ഞിനെ കൈയിലെടുത്തു പുറത്തുവന്നു. അവൻ പൂർണ്ണനഗ്നനായിരുന്നു. അരയിൽ ചെമ്പിൻെറ ഏലസ്സുള്ള ഒരു ചരടുമാത്രം അവൻ ധരിച്ചിരുന്നു. അവനെ ആ സ്ത്രീ എൻെറനേർക്ക് നീട്ടി.

"കുട്ടിയെ എടുക്കണോ?" അവർ ചോദിച്ചു.

"എൻെറ കൈയിൽ നിന്ന് വീഴും എനിക്ക് കുട്ടികളെ എടുത്തു ശീലമില്ലല്ലൊ." ഞാൻ പറഞ്ഞു.

കുഞ്ഞ് എന്നെ നോക്കി വായ്തുറന്നു. അവൻെറ വായിൽ പല്ലുണ്ടായിരുന്നില്ല. അവൻ ആരോടെന്നില്ലാതെ വെറുതെ ചിരിച്ചുകൊണ്ടിരുന്നു. അവൻെറ മൂർദ്ധാവിൽ നനുത്ത മുടി ജടയായി നില്ക്കുന്നതു ഞാൻ നോക്കിക്കണ്ടു.

"മുണ്ഡനം ചെയ്യിക്കാറായിട്ടില്ല." ദോബിയുടെ ഭാര്യ കുഞ്ഞിൻെറതല തടവിക്കൊണ്ട് പറഞ്ഞു.

"നിങ്ങൾ കാശിക്കാരാണൊ?" നരേശ് ചോദിച്ചു.

"കാശിയുടെ അടുത്ത് ആസാംഗഢ് ആണ് ഞങ്ങളുടെ ജന്മസ്ഥലം." ദോബിയുടെ ഭാര്യ പറഞ്ഞു.

"കാശീ റാമിനോട് വേഗം അലക്കിയ തുണികൾ കൊണ്ടുവരാൻ പറയൂ." നരേശ് പറഞ്ഞു.



ഞങ്ങൾ കാറിൽ യാത്രയായപ്പോഴും ദോബിയുടെ ഭാര്യ കുഞ്ഞിനെയും കൊണ്ട് റോഡുവക്കത്ത് നിന്നു.

"കാശീറാം ഒരു പാവമാണ്. അയാൾക്ക് ഈ സ്ത്രീ സൈ്വരം കൊടുക്കില്ല."നരേശ് പറഞ്ഞു.

"ഈ സ്ത്രീ എന്തു തെററാണ് ചെയ്തത്?" ഞാൻ ചോദിച്ചു.

"വറക്കത്തില്ലാത്ത സാധനമാണ് ഇവൾ. ഏഴ് പെൺകുഞ്ഞുങ്ങളെ പെററു. ഞാനാണെങ്കിൽ ഇത്തരം ഒരു ഭാര്യയെ പിന്നീട് പൊറുപ്പിക്കില്ല." നരേശ് പറഞ്ഞു.

"പെൺകുട്ടികളെ പെററാൽ എന്താണിത്ര ദോഷം?"ഞാൻ ചോദിച്ചു.

"ഓരോന്നിനെയും കല്യാണം കഴിച്ചുകൊടുക്കണ്ടേ? കാശീറാം ദരിദ്രനാണ്. ഒന്നിനെ കല്യാണം കഴിപ്പിക്കുമ്പോൾത്തന്നെ അയാൾ കടക്കാരനാവും. ഇപ്പോൾത്തന്നെ ഒരു കാബൂളിവാലയുടെ കൈയിൽ നിന്ന് താൻ മുപ്പത്താറുരൂപ കടമെടുത്തിട്ടുണ്ടെന്ന് അയാൾ എന്നോട് പറഞ്ഞിട്ടുണ്ട്. കാശീറാം ഭിക്ഷയ്ക്ക് നടക്കും. ഒടുവിൽ വീടും വിററ് റോട്ടിൽ ഇറങ്ങും. പെൺകുട്ടികൾ ജനിക്കും എന്ന് ഭയന്നാണ് ഞാൻ ഇതുവരെ കല്യാണം കഴിക്കാഞ്ഞത്." നരേശ് പറഞ്ഞു.

ദോബിയുടെ പെൺമക്കളുടെ പുഞ്ചിരി ഞാൻ ദുഃഖത്തോടെ ഓർത്തു. അവരുടെ എണ്ണമയമുള്ള മുടിയും.

"ആ മൂത്ത പെൺകുട്ടിയെ കണ്ടില്ലേ? ആ പാർവതി? അവളുടെ സ്വഭാവം അത്ര നല്ലതല്ല." നരേശ് പറഞ്ഞു.

"ആ കുട്ടിക്ക് എൻെറ പ്രായംപോലും ആയിട്ടുണ്ടാവില്ല." അവളുടെ സ്വഭാവത്തിന് എന്താണ് തരക്കേട്?" ഞാൻ ചോദിച്ചു. നരേശ് ചുമയെ അനുകരിച്ച ഒരു പൊട്ടിച്ചിരി ചിരിച്ചു. കണ്ണാടിയിൽ പ്രതിഫലിച്ച അയാളുടെമുഖം പെട്ടെന്ന് അതിവിരൂപമായി എനിക്ക് കാണപ്പെട്ടു. ചിരിച്ചപ്പോൾ ചുക്കിച്ചുളിഞ്ഞ ഒരു മാങ്ങാപോലെയായിത്തീർന്നു ആ മഞ്ഞ മുഖം.

"ആ പാർവതി സദാസമയത്തും ലേക്കിൻെറവക്കത്ത് പുല്ലിൽ മലർന്നു കിടക്കും. കടലയും കൊറിച്ചു തിന്നുകൊണ്ട്. ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ഓരോ ആൺകുട്ടികളുമായി നേരംപോക്കുകൾ പറഞ്ഞ് ഉറക്കെ ഉറക്കെ ചിരിക്കും. ഉണക്കാനിട്ട തുണികൾക്ക് കാവലിരിക്കുവാൻ അവളുടെ അമ്മ അയയ്ക്കുന്നതാണ്. പക്ഷേ അവൾ തുണികളെ ശ്രദ്ധിക്കില്ല. ആൺകുട്ടികളായി ശൃംഗരിക്കും."നരേശ് പറഞ്ഞു.

"ഏത് ആൺകുട്ടികളാണ് ലേക്കിൻെറ വക്കത്ത് വന്ന് ഇരിക്കുക? മററു ദോബികളുടെ മക്കളോ?"ഞാൻ ചോദിച്ചു.

ദോബികളുടെ മക്കളാണെങ്കിൽ ആർക്കും വിരോധം തോന്നുകയില്ല.....പാർവ്വതിയുടെ കൂട്ടുകാർ മുസൽമാൻമാരാണ്. ഒരു പെട്രോൾ സ്റ്റേഷനിൽ കാറ് കഴുകുന്ന ചെറുക്കനാണ് അവളുടെ പ്രത്യേക കൂട്ടുകാരൻ. അവൻെറ പേര് നൗഷാദ് എന്നാണ്. ദോബി പാവം. അയാൾക്ക് ഇതൊന്നും അറിയില്ല. നൗഷാദിനെ വകവരുത്തുവാൻ ഗോരിയാഹാട്ടിൽ ചില ഗുണ്ടത്തലവൻമാർ തീരുമാനിച്ചുകഴിഞ്ഞു. എനിക്ക് രഹസ്യമായി സകലവിവരങ്ങളും കിട്ടാറുണ്ട്." നരേശ് പറഞ്ഞു.

"നൗഷാദിനെ കൊല്ലുവാനാണൊ അവർ തീരുമാനിച്ചത്? "ഞാൻ ചോദിച്ചു.

നരേശ് തല കുലുക്കി.

"ഒരു പെൺകുട്ടിയോട് സംസാരിച്ചതിന് നൗഷാദിനെ കൊല്ലുകയോ?" ഞാൻ ചോദിച്ചു. ആ നിമിഷത്തിൽ കാറ് നിർത്തിച്ച് അതിൽ നിന്ന് ഇറങ്ങിപ്പോവാൻ ഞാൻ ആഗ്രഹിച്ചു.

"ഒരു മുസൽമാൻ നമ്മുടെ ഹിന്ദുപ്പെൺ



കുട്ടികളെ കേടുവരുത്താൻ ശ്രമിക്കുമ്പോൾ അതു കണ്ടുകൊണ്ട് നില്ക്കുവാൻ ആർക്ക് സാധിക്കും.'' നരേശ് ചോദിച്ചു.

''സംസാരിച്ചാൽ അത് കേടുവരുത്തലാവുമോ? ഞാൻ മുസൽമാൻമാരോട് സംസാരിക്കാറുണ്ട്. ഞാൻ മുർഷിദ് എന്ന ഡ്രൈവറോടും എന്റെ സ്കൂളിലെ ഔവ് ലാദ് എന്നുപേരുള്ള ശിപായിയോടും സംസാരിക്കാറുണ്ട്. ഞാൻ അതുകൊണ്ടുമാത്രം കേടുവന്നുവൊ?'' ഞാൻ ചോദിച്ചു. എന്റെ സ്വരം അനാവശ്യമായും ഉയരുന്നുവെന്ന് എനിക്കുതോന്നി.

നരേശ് ചിരിച്ചത് ഞാൻ കണ്ണാടിയിൽ കണ്ടു.

''കുട്ടി ശിപിയിയോട് സംസാരിക്കുന്നതുപോലെയല്ല പാർവ്വതി ആ ചെറുക്കനുമായി സംസാരിക്കുന്നത്. ഞാൻ ദോബിയോട് പറഞ്ഞുകൊടുക്കും. ഇത്രകാലം ക്ഷമിച്ചു. കഴിഞ്ഞ ആഴ്ച പാർക്ക് സർക്കസ്സിൽ എന്തേ ഉണ്ടായത്?'' നരേശ് ചോദിച്ചു.

''എന്തേ ഉണ്ടായത്?''

''കുട്ടി കേട്ടില്ലേ? അച്ചന്റെ കണ്ണു ഡോക്ടർ അഹമ്മദിനെ ഹിന്ദുക്കൾ വെട്ടിമുറിച്ച് കുപ്പത്തൊട്ടിയിൽ എറിഞ്ഞു. അത്ര തന്നെ.'' നരേശ് പറഞ്ഞു.

'' ഞാനും കേട്ടു. എന്തു കുററമാണ് അദ്ദേഹം ചെയ്തത്.'' ഞാൻ ചോദിച്ചു.

''പാക്കിസ്ഥാൻ വേണമെന്ന് ഇവർ ശാഠ്യംപിടിച്ചു തുടങ്ങിയിട്ട് കാലം കുറെയായല്ലൊ. പാകിസ്ഥാൻ ഒടുവിൽ കിട്ടിയപ്പോൾ അവിടെക്ക് പോവണ്ടേ? ഇവിടെ ഇനി മുസൽമാൻമാർക്ക് സ്ഥാനമില്ല.'' നരേശ് പറഞ്ഞു.

''ഈ സംസാരം അപകടം പിടിച്ച സംസാരമാണ്. എനിക്ക് ഇത് കേൾക്കാൻ ഇഷ്ടമില്ല.'' ഞാൻ പറഞ്ഞു.

മൗനം അവലംബിച്ചിട്ടും നരേശിന്റെ മുഖത്തുനിന്ന് അയാളുടെ വികൃതച്ചിരി മറഞ്ഞുപോയില്ല.

വീട്ടിലെത്തി ചായ കുടിച്ച് മേൽകഴുകി ഞാൻ പാറുക്കുട്ടിയുടെ അടുത്തെത്തി. നരേശ് പറഞ്ഞ കാര്യങ്ങൾ എന്റെ മനസ്സിനെ അസ്വസ്ഥമാക്കി. ഉണ്ടായതെല്ലാം പറഞ്ഞപ്പോൾ പാറുക്കുട്ടി പറഞ്ഞു.

''കുട്ട്യേ ഇയ്ക്ക് കൽക്കത്തേല് താമസിക്കാൻ പേടിയാവുന്നു. നൊമ്മക്ക് നാട്ടിൽ പ്പൂവ്വാം. കുട്ടിക്ക് മമ്മിയൂരെ കോൺവെൻറില് ചേർന്ന് പഠിക്കും ചീയ്യാം. നല്ല കന്യാസ്ത്രീകളാ. വാരിയത്തെ തറവാടാ അവററ കാശുകൊടുത്ത് വാങ്ങീത്— സ്കൂള് നടത്താൻ. കുട്ടിക്ക് അവടെ പഠിച്ചാ മതി. വേണെങ്കി വടേക്കരെ ചെന്ന് താമസിക്കാം. തൊട്ടടുത്താ ഈ പറേന്ന കോൺമെൻറ്.''

''എനിക്ക് അച്ചനേം അമ്മേം പിരിഞ്ഞ് നാട്ടിൽപ്പോവാൻ മനസ്സ് വരില്ല.'' ഞാൻ പറഞ്ഞു.

''ഹിന്ദുക്കളും മാപ്പളാരും തമ്മില് കുത്തിക്കൊല തൊടങ്ങീന്ന് കുഞ്ഞാത്തും പറഞ്ഞു. ഇബടെ താമസിക്കണ്ടാന്ന് കുട്ടി അച്ചനോട് പറയ്യോ?''

പാറുക്കുട്ടി ചോദിച്ചു.

ഞാൻ തല കുലുക്കി.

''സത്യം പറയണ്ടേ കുട്ട്യേ. ഇയ്ക്ക് രാത്രി കെടന്നാ ഒറക്കം വെരില്യ. മാപ്പളാര് വന്ന് കൊല്വേന്നാ ഇന്റെ പേടി.'' പാറുക്കുട്ടി പറഞ്ഞു.

''കൊല്ലണന്നില്യ. അവററടെ കുപ്പായം ഇടീച്ച് ഉമ്മച്ചിയാക്കും. അത്രേള്ളു. ഭംഗിള്ള പെണ്ണുങ്ങളെ മാപ്പളാര് കൊല്ലില്യ.'' നാരായണൻനായർ പറഞ്ഞു.

''ഞാൻ ഉമ്മച്ചിയാവില്യ. ഈ ജമ്മം ഞാൻ ഉമ്മച്ചിയാവില്യ. ഇന്നെ കുത്തിക്കൊന്നാലും ഞാൻ ഉമ്മച്ചിയാവില്യ.'' പാറുക്കുട്ടി പറഞ്ഞു.

''അത് നിങ്ങളെ മാപ്പളാര് കൊല്ലാൻ വരുമ്പൊ കാണാം.'' നാരായണൻ നായർ പറഞ്ഞു.

കുഞ്ഞാത്തു ഉച്ചത്തിൽ ചിരിച്ചു.

''കൊല്ലാൻ വരുമ്പൊ യാതീം മതോം ഓർമ്മിക്കില്യാ'' കുഞ്ഞാത്തു പറഞ്ഞു.

''കുഞ്ഞാത്തു മാപ്പള പൊന്നാനീപ്പോയി തൊപ്പിയിട്ട് മാപ്പളയാവ്വോ? ജോനോനാവ്വൊ? നസ്രാണ്യോളടെ മതം വിട്ടിട്ട് ജോനോനാവ്വൊ?'' പാറുക്കുട്ടിചോദിച്ചു.

കുഞ്ഞാത്തു വീണ്ടും കറുത്ത തേഞ്ഞ പല്ലുകൾ വെളിപ്പെടുത്തി ചിരിച്ചു.

''ജോനോനാവും. സംശല്യ. ഇന്റെ പ്രാണൻ പൂവാഞ്ഞാ മതി. ഇന്നെ കൊല്ലാൻ വരുമ്പൊ ഇന്റെ എടങ്ങറ് കർത്താവിനും മനസ്സിലാവൂലൊ. ഇയ്ക്ക് കർത്താവ് മാപ്പ് തന്നോളും. അത് ഇയ്ക്ക് നിശ്ശണ്ട്.'' കുഞ്ഞാത്തു പറഞ്ഞു.

''ഇന്റെ ഗുരുവായൂരപ്പനേം പരൂരെ തേവരേം ഞായിജമ്മം ഒപേക്ഷിക്കില്യ. മാപ്പളാര് കൊന്നോട്ടെ. ഞായീ ജമ്മം ഉമ്മച്ചിയാവില്യ'' പാറുക്കുട്ടി പ്രസ്താവിച്ചു.

അപ്പോഴും ഒരു കലങ്ങിയ പൊട്ടിച്ചിരി കുഞ്ഞാത്തുവിന്റെ പഴകിയ വായിൽ നിന്ന് ഉയർന്നു.

(തുടരും)

## കുഞ്ഞാലിക്കുട്ടിയെങ്കിലും അതു തടയണമായിരുന്നു

17-ാം പേജിൽ നിന്നും തുടർച്ച

യ്തിട്ടുള്ളതാണ്. എന്നെങ്കിലും ഇതു സാധിച്ചുകൊടുക്കണമെന്നല്ല, പത്തു കൊല്ലത്തിനകം സാർവത്രിക വിദ്യാഭ്യാസം നടപ്പാക്കിയിരിക്കണമെന്നാണ് ഭരണഘടനയിലെ നിർദ്ദേശം. കൊല്ലം എത്രകഴിഞ്ഞുപോയി? ദശാബ്ദം തന്നെ എത്ര കഴിഞ്ഞുപോയി? ഇന്നും ഇന്ത്യയിലെ അറുപതു ശതമാനം പേരും **പ്രാഥമിക വിദ്യാഭ്യാസം കിട്ടാത്തവരാണ്. അക്ഷരം തിരിച്ചറിഞ്ഞുകൂടാതെ ഇരുളിൽ** കഴിയുന്നവരാണ്. ഓരോ തിരഞ്ഞെടുപ്പിലും ചെന്ന് വോട്ടുവാങ്ങിയ നേതാക്കൾ ആ ഇരുട്ടിന്റെ കട്ടികൂട്ടാനേ ശ്രമിച്ചിരുന്നുള്ളു. താൻ വോട്ടുചെയ്യുന്ന സ്ഥാനാർത്ഥിയുടെ പേരുപോലും ബാലറ്റുപേപ്പറിൽ തിരിച്ചറിയാൻ കഴിയാതെ കുടത്തിലും കൈയിലും വട്ടത്തിലുമൊക്കെ വോട്ടും കുത്തി ഇറങ്ങിപ്പോകുന്ന ദരിദ്രകോടികളെ ദരിദ്രരായിത്തന്നെ നേതാക്കളെല്ലാം കൂടി പുലർത്തുകയായിരുന്നു. കമ്പിളിരോമം വെട്ടിയെടുക്കാനുള്ള ചെമ്മരിയാട്ടിൻപറ്റങ്ങൾക്കുപോലും തീറ്റനൽകും ഇടയന്മാർ. എന്നാൽ ഈ വോട്ടർകൂട്ടങ്ങൾക്ക് ഭരണഘടനയിൽ പറയുന്ന നാലക്ഷരം പോലും രാഷ്ട്രീയ ഇടയന്മാർ നൽകിയില്ല.

പ്രാഥമിക വിദ്യാഭ്യാസത്തിന് കേന്ദ്ര സർക്കാർ ആണ്ടോടാണ്ടു നീക്കിവയ്ക്കുന്നതുക കുറഞ്ഞുകുറഞ്ഞാണുവരുന്നത്. സെക്കൻഡറി വിദ്യാഭ്യാസത്തിനും സർവകലാശാലാ വിദ്യാഭ്യാസത്തിനുമുള്ള തുക കൂടിക്കൂടിയും വരുന്നു. പ്രയോജനമെല്ലാം മേൽത്തട്ടിലുള്ളവർക്കാണ്. ദാരിദ്ര്യരേഖ എന്ന അപമാനകരമായ ആ അതിരിനു കീഴിൽക്കിടക്കുന്ന പാവങ്ങൾക്ക് അക്ഷരവെളിച്ചം കിട്ടിയില്ലെങ്കിലെന്ത്! ഓരോ കിലോമീററർ ചുററളവിലും ഒരു പള്ളിക്കൂടമെങ്കിലുമില്ലാത്ത പ്രദേശം ഇന്ത്യയിലില്ലെന്നാണ് കുറേക്കാലം മുമ്പ് കേന്ദ്രസർക്കാർ ഒരു സ്ററാററസ് പേപ്പറിലൂടെ വീമ്പിളക്കിയത്. എന്നാൽ അനേകം കിലോമീററുകളുടെ ചുററുവട്ടത്തൊന്നും ഒരൊററപ്പള്ളിക്കൂടം പോലുമില്ലാത്ത പ്രദേശങ്ങളുടെ എണ്ണം ഇപ്പോൾ ഒരുലക്ഷത്തി തൊണ്ണൂറായിരം ആണെന്ന ഞെട്ടിപ്പിക്കുന്ന വസ്തുത ഒളിച്ചുവയ്ക്കാൻ ആ പേപ്പറിന് കഴിയുകയില്ല.

സാക്ഷരതായത്നത്തിനുനേരെ വാളോങ്ങുന്നവരുടെ കാര്യം പറഞ്ഞപ്പോൾ ഇതൊക്കെ ഓർമ്മിച്ചു പോയതാണ്. ഇവിടത്തെ തുടർ വിദ്യാഭ്യാസപരിപാടി പാടേ നിറുത്തിക്കളയാൻ കേരളമന്ത്രിസഭ തീരുമാനിച്ചത് ഒരു മിനിറ്റുപോലും ആലോചിക്കാതെ ആയിരുന്നു. പത്തുമിനിറ്റുമാത്രം നീണ്ട ഒരു മന്ത്രിസഭാ യോഗത്തിൽ, ചീഫ് സെക്രട്ടറി പറയുന്നു: സാക്ഷരതാ തുടർവിദ്യാഭ്യാസപരിപാടി ഈ മാസം 30-നു അവസാനിക്കുകയാണ്. അത് നീട്ടുന്ന കാര്യം ഉണ്ട്. എന്താണുവേണ്ടത്? ഉത്തരം: സ്റ്റോപ്പ് ഇറ്റ് ഫോർത്ത്‌വിത്ത്! ഉടനെ നിറുത്തിയേരെ.

ഇന്നു സെക്രട്ടേറിയറ്റിലിരുന്ന് നാടുവാഴുന്നവരിൽ ചിലർക്കെങ്കിലും കുട്ടിക്കാലത്ത് പള്ളിക്കൂടം കാണാൻ കഴിയാതെ പോയിരുന്നെങ്കിൽ വയസ്സുകാലത്ത് ഏതെങ്കിലും സാക്ഷരതാ ക്ളാസ്സിൽ പോകേണ്ടിവരുമായിരുന്നില്ലേ? മറിച്ചൊന്നു ചിന്തിച്ചാൽ, ആ സാക്ഷരതാക്ളാസ്സുകളിൽ ചെന്നിരുന്ന് അക്ഷരം പഠിച്ച അറുപതു വയസ്സുകാർക്ക് കുട്ടിക്കാലത്തേ പള്ളിക്കൂടത്തിൽ പോകാനുള്ള സാഹചര്യം കിട്ടിയിരുന്നെങ്കിൽ അവരിൽ ഒരാളിനെങ്കിലും ഇന്ന് കൊടിവച്ച കാറിന്റെ പിൻസീറ്റിൽ ഞെളിഞ്ഞിരുന്ന് നാടുവാഴാൻ കഴിയുമായിരുന്നില്ല എന്നാരു കണ്ടു!

സാക്ഷരതാ യത്നത്തിന്റെ തുടർപരിപാടി നിറുത്തിവയ്ക്കാനുള്ള തീരുമാനം നിർഭാഗ്യകരമെന്നല്ല, കേരളത്തിന് അപമാനകരം എന്നുവേണം പറയാൻ. മുസ്ലീം ലീഗ് നേതാവും മന്ത്രിയുമായ പി.കെ. കുഞ്ഞാലിക്കുട്ടിക്കെങ്കിലും അരുത് എന്നുപറഞ്ഞ് അതു തടയാമായിരുന്നു.





# സാധാരണ വേഷങ്ങൾ

അംബികാ സുതൻ മാങ്ങാട്



റെയിൽവേ സ്റേറഷനിലേക്കുള്ള എളുപ്പവഴിയിലൂടെ അവൾ ധൃതിയിൽ നടന്നു. നേരം പാതിരയാവാറായി. നൈററ് ഷിഫ്റ്റുള്ള ദിവസം ഇങ്ങനെയാണ്. വിചാരിക്കാതെയാവും വാർത്തകളുടെ പ്രവാഹം. വേണ്ടവ ചികഞ്ഞെടുത്ത് തലയും വാലുംചേർക്കുമ്പോഴേക്കും സമയം പോയതറിയില്ല.

ദേശീയ പാർക്കിന് മധ്യേയുള്ള ഒന്നുകൂടി എളുപ്പമായ വഴി അവൾ തിരഞ്ഞെടുത്തു. ആൾ സഞ്ചാരം കുറഞ്ഞതാണെങ്കിലും വൃത്തിയുള്ള വഴിയാണ്. ഇരുവശത്തുമുള്ള പൂന്തോട്ടത്തിൽ സോഡിയം ലാമ്പിന്റെ മഞ്ഞപ്രഭയിൽ ഗാന്ധിജിയുടേയും വള്ളത്തോളിന്റേയും വെങ്കല പ്രതിമകൾ. പ്രതിമകൾക്ക് ചുററും പൂക്കളുടേയും ചെടികളുടേ, യും നിരകളുടെ ഭംഗി.

അവൾ പാർക്കിന്റെ മധ്യത്തിലെത്തിയതേയുള്ളു. ഓർക്കാപ്പുറത്ത് വൈദ്യുതി നിലച്ചു. മനക്കരുത്തുള്ളവളാണെങ്കിലും നെഞ്ചിടിപ്പോടെ നിന്നുപോയി. ആൾസഞ്ചാരം കുറഞ്ഞ ഇത്തരം കുറുക്കുവഴികളുടെ അപകടത്തെക്കുറിച്ച് താൻ മുൻപേ ബോധവതിയാവേണ്ടതായിരുന്നുവെന്ന് അവൾ വിചാരിച്ചു. അങ്ങനെ ഓരോന്നോർത്ത് കുററാക്കൂരിരുട്ടിൽ തപ്പിത്തടഞ്ഞ് നിൽക്കുമ്പോൾ, പ്രതിമകൾ കാവൽ നിന്ന പൂന്തോട്ടത്തിൽ നിന്നും ആരോ തന്റെ വഴിയിലേക്കു ചാടി വീഴുന്നതായി അവൾക്കു തോന്നി.

ദേഹമാസകലം പടർന്നുകയറിയ വിറയലാട്ടം പുറത്ത് കാണിക്കാതെ ദൃഢസ്വരത്തിൽ അവൾ ചോദിച്ചു.

അതാരാണ്?

നിശ്ശബ്ദത. ഒന്നുരണ്ട് നിമിഷങ്ങൾ കഴിഞ്ഞപ്പോൾ ചോദ്യത്തിന് മറുപടിയെന്നോണം ഒരു മെഴുതിരിയുടെ പ്രകാശം അവിടെ പരന്നു. ഒരാളല്ല. അവർ നാലുപേരുണ്ടായിരുന്നു. കരിമ്പൂച്ചകളുടെ നിറമായിരുന്നു അവർക്ക്. ഭീതിയോടെ അവൾ കണ്ടു. പിന്നിൽ നിലം മുട്ടുന്ന വലിയ വാലുകൾ! രോമംകൊണ്ട് പൊതിഞ്ഞ കൈകാലുകൾ.

തൊണ്ടയോളം ഉരുണ്ടുകയറിയ നിലവിളി അവൾ കടിച്ചുപിടിച്ചു. ബഹളമുണ്ടാക്കുമെന്ന് കരുതിയാവണം കൂട്ടത്തിൽ ഒരാൾ മുന്നോട്ടു വന്ന് അവളുടെ കൈപിടിച്ച് ഞെരിച്ചുകൊണ്ട് പറഞ്ഞു. മിണ്ടിപ്പോകരുത്. മറെറാരാൾ വലിയ ഒരു കത്തി ഉറയിൽ നിന്നൂരി മുന്നോട്ടുവന്നു. നെലവിളിച്ചാൽ നിന്നെ അരിഞ്ഞുകളയും.

അവൾ അനുസരണയോടെ അവർക്കൊപ്പം നടന്നു. തൽക്കാലം അതേ നിവൃത്തിയുള്ളു. പക്ഷെ, ഏതാനും നിമിഷങ്ങൾക്കകം തനിക്ക് പോവാനുള്ള ഒടുവിലത്തെ ട്രെയിൻ കടന്നു പോവും. വീട്ടിൽ ഉറങ്ങാതെ വിളക്കുംവച്ച് തന്നെ കാത്തിരിക്കുന്നവർ.....ദൈവമേ, ഇവർ തന്നെ ഏത് നരകത്തിലേക്കാണ് കൊണ്ടു പോകുന്നത്.

പാർക്കിന്റെ കരയിൽ പാർക്ക് ചെയ്തിരുന്ന ഒരു കറുത്ത അംബ്വാസിഡർ കാറിലേക്കാണ് അവർ അവളെ നയിച്ചത്. പിൻവാതിൽ അവൾക്കുവേണ്ടി തുറക്കുമ്പോൾ അവൾ കരച്ചിലിന്റെ മട്ടിൽ പറഞ്ഞു. ദയവായി എന്നെ എവിടേയും കൊണ്ടുപോവരുത്. ഈ വണ്ടിക്ക് പോയില്ലെങ്കിൽ എന്റെ കുഞ്ഞും വീട്ടുകാരും വെഷമിക്കും. പ്ളീസ് ഞാനൊരു ജേർണലിസ്റ്റാണ്. ഓഫീസിൽ നിന്ന് വരികയാണ്.....

ഒരു കരിമ്പൂച്ച അവളെ കഴുത്തിനുപിടിച്ച് സീററിലേക്കു തള്ളിക്കൊണ്ടു പറഞ്ഞു. നീ ഉശിരുള്ള എഴുത്തുകാരിയാണെന്നും ഞങ്ങൾക്കറിയാം. യാദൃച്ഛികമായി നീ ഞങ്ങളുടെ കൈകളിൽ വന്നുപെട്ടതല്ല. ആകാശത്തിലേക്കു നോക്കി പുഞ്ചിരി പൊഴിച്ചുകൊണ്ട് അവൻ പറഞ്ഞു. നിന്നെ ഞങ്ങൾ കാത്തിരിക്കുകയാ



യിരുന്നു. എത്രകാലമായി. ഒരുപാട് ഒരുപാട് കാലം. നിന്റെ മാദകസൗന്ദര്യം ഞങ്ങളുടെ രാവുകളേയും പകലുകളേയും വിഭ്രാന്തി പിടിപ്പിക്കുന്നു. പിന്നെ ഭൂമിയിലേക്ക് നോക്കിക്കൊണ്ട് ഗൗരവത്തിൽ അവൻ ചോദിച്ചു. നിന്നെപ്പോലെ സുന്ദരിയായ ഒരുപെണ്ണിന് ചേർന്നതാണോ ഈ ഫെമിനിസവും ജ്ലേണലിസവുമൊക്കെ?

അവൾ ഇത്തവണ ശരിക്കും വിരണ്ടുപോയി. ശ്വാസം മുട്ടുന്നു. തൊണ്ടയിൽ ആരോ കയറിപ്പിടിച്ചപോലെ. ദൈവമേ! തന്നെ ശരിക്കും മനസ്സിലാക്കിയിട്ടുള്ളവരാണ്. താൻ ദിവസവും കേൾക്കുന്ന, പെരുമാറുന്ന ചിലരുടെ ശബ്ദങ്ങൾപോലെ. ഒരുപക്ഷേ, തന്റെ തോന്നലാവാം. ഇനി സമർത്ഥമായി നിന്നാലേ രക്ഷപ്പെടാൻ കഴിയൂ.

കാറിൽ അവൾക്കിരുവശത്തുമായി രണ്ടു കരുത്തന്മാർ ഇരുന്നു. മെയിൻ നിരത്തിലേക്കു കാർ കയറുമ്പോൾ മഹാനഗരം ഏതാണ്ട് നിശ്ചലമായിരുന്നു. അപൂർവ്വമായി മാത്രം ആളുകളും വാഹനങ്ങളും റോഡിലൂടെ സഞ്ചരിച്ചു.

വണ്ടി കുറേനേരം പാഞ്ഞുപോയി. നഗരത്തിന്റെ വലിപ്പം കുറയുന്തോറും തനിക്ക് രക്ഷപ്പെടാനുള്ള പഴുതുകളും കുറയുകയാണെന്ന് അവൾ മനസ്സിലാക്കി. ഒരവസരത്തിനുവേണ്ടി അവൾ കാത്തിരിക്കുകയായിരുന്നു. കരിയന്മാരുടെ കൈകളിൽ അവൾ പതുക്കെ തടവാൻ തുടങ്ങിയപ്പോൾ അവർ സീറ്റിൽ ചാരിക്കിടന്ന് കണ്ണടച്ച് അതാസ്വദിച്ചുകൊണ്ടിരുന്നു. അപ്പോൾ എതിരേ നിന്നും വരുന്ന ഒരുവാഹനത്തിന്റെ പ്രകാശം അവൾ കണ്ടു. മനസ്സുകൊണ്ട് ഒരു കണക്കുകൂട്ടൽ. പിന്നെ ഓർക്കാപ്പുറത്ത് ഡ്രൈവറുടെ പിൻകഴുത്തിൽ ആഞ്ഞൊരടി. വണ്ടി ബ്രേക്കിട്ടു നിന്നതും ഡോർ തുറന്ന് അവൾ നിലവിളിയോടെ പുറത്തേക്കു ചാടിയതും ഒന്നിച്ചുകഴിഞ്ഞു. എല്ലാം ഒരു ഞൊടിയിടയിൽ.

അവളെ വീണ്ടെടുക്കാൻ ഒരു ശ്രമം കരിമ്പൂച്ചകൾ നടത്തിയെങ്കിലും, എതിരേ വന്ന വാഹനത്തിൽനിന്നും ആരോ ഓടിവരുന്നതു കണ്ടപ്പോൾ അവർ വളരെ വേഗത്തിൽ കാർ ഓടിച്ചു രക്ഷപ്പെട്ടു.

വളരെ വെടിപ്പായി വസ്ത്രധാരണം ചെയ്ത ഒരു ചെറുപ്പക്കാരനായിരുന്നു. അയാൾ അവളെ തന്റെ വാഹനത്തിലേക്കു നടക്കുവാൻ സഹായിച്ചു. ഭാഗ്യത്തിന് അവൾക്ക് അപകടമൊന്നും പിണഞ്ഞിരുന്നില്ല.

അവരെന്നെ കവർന്നേനെ, നശിപ്പിച്ചേനെ. കൃതാർത്ഥതയോടെ അവൾ പറഞ്ഞു. ദൈവമാണ് നിങ്ങളെ ഈ സമയത്ത് ഇവിടെ കൊണ്ടുവന്നത്.

വണ്ടി ഓടിക്കുന്നതിനിടയിൽ പിന്തിരിഞ്ഞ് നോക്കാതെ മൃദുവായ സ്വരത്തിൽ അയാൾ പറഞ്ഞു. ശരിയായിരിക്കാം. എനിവേ. ഞാൻ നിങ്ങളെ കാണാൻ കുറേ കാലമായി കാത്തിരിക്കുകയായിരുന്നു. ഒരുദിവസം കുറേ ദുഷ്ടന്മാരുടെ കൈകളിൽ നിന്നും രക്ഷപ്പെടുത്തി നിങ്ങളെ ഞാനെന്റെ വീട്ടിലേക്ക് ഇതുപോലെ വണ്ടിയിൽ കൊണ്ടുപോകുമെന്ന് ഞാൻ വിചാരിച്ചിരുന്നു.

ഒന്നും മനസ്സിലാവാതെ മിഴിച്ചിരിക്കുമ്പോൾ അവൾ കേട്ടു. നിങ്ങളെ എനിക്കു ചെറുപ്പത്തിലേ അറിയാം. വഴിക്കവലകളിലൊക്കെ കൊതിയോടെ ഞാൻ നിന്നിട്ടുണ്ട്. നിങ്ങളെഴുതുന്നതൊക്കെ ഞാൻ വായിക്കാൻ ശ്രമിക്കാറുണ്ട്. അവയോട് യോജിപ്പില്ലെങ്കിലും.

സ്റ്റിയറിംഗ് വീലിന്മേൽ മൃദുവായി വച്ചിരിക്കുന്ന കൈത്തലങ്ങൾ അവൾ ശ്രദ്ധിച്ചു. കൈവിരലുകൾക്കുമേൽ വളർന്ന കനത്ത രോമങ്ങളുടെ കൂസലില്ലയമയും.

ഇത്തവണ പിന്തിരിഞ്ഞ് മധുരമായ പുഞ്ചിരിയോടെ ചെറുപ്പക്കാരൻ ചോദിച്ചു. ആശയങ്ങളോട് യോജിപ്പില്ലെങ്കിലും ഒരാളെ സ്നേഹിച്ചുകൂടെന്നില്ലല്ലോ. സൂര്യകാന്തിയെ ഉമ്മ വയ്ക്കുമ്പോൾ അതിന്റെ മനസ്സിനെ എന്തിന് വിചാരിക്കണം.

ഇത്രയും കേട്ടപ്പോൾ അവൾക്ക് കഠിനമായ വെറുപ്പായി. തന്റെ അസ്തിത്വത്തെ പരിഹസിക്കുകയാണ്. ഒരു ചിരവ കിട്ടിയിരുന്നെങ്കിൽ മുഖത്തൊന്നു ചാർത്താമായിരുന്നു. എന്നാൽ എല്ലാം കടിച്ചുപിടിച്ച്, നെടുതായി നിശ്വസിച്ചുകൊണ്ട് അവൾ പറഞ്ഞു. ആ ദുഷ്ടന്മാരിൽ നിന്നും രക്ഷപ്പെടുത്തിയതിന് എനിക്ക് നിങ്ങളോടു വളരെ നന്ദിയുണ്ട്. എന്റെ ഭർത്താവ് നിങ്ങൾക്ക് ആയിരം പൂമാല്യങ്ങൾ അർപ്പിക്കും.

അപ്പോഴേക്കും ഒരു വലിയ വീടിന്റെ മുന്നിൽ കാർ എത്തിച്ചേർന്നു. ഡ്രോയിംഗ് റൂമിലൂടെ അകത്തേക്കു കയറുമ്പോൾ കനത്ത നിശ്ശബ്ദത അവരെ സ്വീകരിച്ചു. തികട്ടിവന്ന പരിഭ്രമം പുറത്ത് കാണിക്കാതെ അവൾ ചോദിച്ചു.

അപ്പോൾ നിങ്ങളുടെ ഫാമിലി.

അതിനു മറുപടിയായി ചെറുപ്പക്കാരൻ ചിരിച്ചു. ഒരുമാതിരി വൃത്തികെട്ട ചിരിയായിരുന്നു. ദേഷ്യത്തോടെ അവൾ പറഞ്ഞു. നിങ്ങൾ എന്നെ പറ്റിക്കുകയായിരുന്നു!

വാതിലടച്ച് തഴുതിടുമ്പോൾ യാചനാസ്വരത്തിൽ അവൾ പറഞ്ഞു. നിങ്ങൾ എന്തിനുള്ള പുറപ്പാടാണ്? ദയവായി എന്നെ ഏതെങ്കിലും സ്ത്രീകൾ പാർക്കുന്ന വീട്ടിൽ കൊണ്ടുവിടൂ.

അപ്പോൾ കാമം ചുരത്തുന്ന കണ്ണുകളോടെ ചെറുപ്പക്കാരൻ അവളുടെ അടുത്തേക്കുവന്നു. മാഡം, നിങ്ങൾ വല്ലാതെ പരിഭ്രമിച്ചിരിക്കുന്നു. വളരെ സെക്സിയായ നിങ്ങൾക്ക് പരിഭ്രമം ഒട്ടും ചേരില്ല.

ഇനിയൊന്നും തീർച്ചപ്പെടാനില്ലെന്ന് അവൾക്കു ബോധ്യമായി. താൻ രക്ഷപ്പെട്ടുവെന്ന് കരുതിയത് മറെറാരു നരകത്തിലേക്കാണ്. ഒരു ദുഷ്ടന്റെ ഇംഗിതത്തിന് വഴങ്ങുന്നതിൽ ഭേദം മരിക്കുകയാണ്. രക്ഷപ്പെടാൻ ഒരു വഴിയേ ഉള്ളൂ. അനുനയത്തിൽ പെരുമാറുക. വിജയത്തിനുവേണ്ടി ഒരു നല്ല മുഹൂർത്തംവരെ കാത്തിരിക്കുക. ഈ വീടിന്റെ അടുക്കളയിലും കാണാതിരിക്കില്ല ഒരുചിരവത്തടി....

വിശാലമായ ഒരു കിടപ്പുമുറിയിലേക്കാണ് അവളെ ചെറുപ്പക്കാരൻ നയിച്ചത്. അവൾ അതിശയിച്ചുപോയി. മുല്ലമാലകൾകൊണ്ടും തോരണങ്ങൾ കൊണ്ടും അലങ്കരിച്ച മുറി. ഒരു മണവാളന്റെ വേഷത്തിലും ഭാവത്തിലും നില്ക്കുന്ന ചെറുപ്പക്കാരനെ കണ്ടപ്പോൾ അവൾക്ക് ചൊറിഞ്ഞുകുത്തി. പക്ഷെ പുറത്തൊന്നും കാണിക്കാതെ പുഞ്ചിരിയോടെ അവൾ പറഞ്ഞു. ഞാനൊന്ന് കാൽമുഖം കഴുകി ഫ്രഷാവട്ടെ.

കുളിമുറിയിൽ കയറിയാൽ സമനില വീണ്ടെടുത്ത് കരുത്താർജ്ജിക്കാനുള്ള സമയം കിട്ടുമെന്ന് അവൾ കണക്ക് കൂട്ടിയിരുന്നു. എന്നാൽ കുളിമുറിയിലേക്ക് കയറിയതും ഹാംഗറിൽ തൂങ്ങിക്കിടക്കുന്ന ഒരു വസ്തുകണ്ട് അവൾ ഉറക്കെ നിലവിളിച്ചുപോയി. കരിമ്പൂച്ചയുടെ തോലുകൊണ്ടുള്ള ഒരാൾക്കുപ്പായം. അതിന്റെ നിലം മുട്ടുന്ന വാൽ!

നിലവിളികേട്ട് ആ ചെറുപ്പക്കാരൻ ഓടിവന്നു. വിറയ്ക്കുന്ന വിരലുകളോടെ അവൾ കുപ്പായത്തിന് നേർക്ക് വിരൽ ചൂണ്ടിയപ്പോൾ വീട് കിടുങ്ങുംമട്ടിൽ പൊട്ടിച്ചിരിച്ചുകൊണ്ട് അയാൾ പറഞ്ഞു. ഓ, അതിലെന്തിരിക്കുന്നു, പേടിക്കാൻ. മഞ്ഞുകാലത്തും വേനൽക്കാലത്തും പുറത്തിറങ്ങുമ്പോൾ ധരിക്കാൻ ഞങ്ങൾക്ക് ഇങ്ങനെ ഓരോ വേഷങ്ങളുണ്ട്. സാധാരവേഷങ്ങൾ. ഓ,മാഡം, നിങ്ങളിങ്ങനെ പരിഭ്രമിക്കാതെ—

ആ തിരിച്ചറിവിന്റെ ആഘാതത്തിൽ അവൾ നിലയില്ലാത്ത വെള്ളത്തിൽ വീണതുപോലെ പരിഭ്രമിച്ചു. മാനസികമായും ശാരീരികമായും അതുവരെ സംഭരിച്ചുവച്ച ധൈര്യമെല്ലാം ഒരു നിമിഷം കൊണ്ട് ചോർന്നുപോയി. എല്ലാ ആശയും അററപ്പോൾ അവൾ, ചിറകുകൾ വെട്ടിമാററിയ ചോരയിൽ കുളിച്ച പക്ഷിയെപ്പോലെ ആ മുറിയുടെ നിലത്ത് പടിഞ്ഞിരുന്നുപോയി.

അപ്പോൾ മധുരമായി ചിരിച്ചുകൊണ്ട് ചെറുപ്പക്കാരൻ അവളുടെനേർക്കു വന്നു. വരൂ, വരൂ. ഞാനുള്ളപ്പോൾ നിങ്ങൾ എന്തിനെയാണ് ഭയക്കുന്നത്.

ചെറുപ്പക്കാരന്റെ ചൂര് അടുത്തെത്തിയപ്പോൾ ഇരുന്ന നിലം കത്തിപ്പോകുന്നത് പോലെ അവൾക്ക് ശ്വാസം മുട്ടി. ഭൂമിമുഴുവൻ കത്തി പുക നിറയുന്നതുപോലെ. ആ പുകയിൽ രോമങ്ങൾ പൊതിഞ്ഞ വൃത്തികെട്ട രണ്ടു കൈകൾ അവളെ പൊതിയുന്നു.....

അതിനാൽ ഭൂമിപിളർന്നിട്ടും അവൾ അതിന്റെ അകത്തേക്കു ആണ്ടുപോയില്ല.





ഒ.വി. വിജയൻ



# പ്രവാചകന്റെ വഴി

## അദ്ധ്യായം-16

## രാത്രി എന്ന പ്രതിവിധി

ആദിമമായ രാത്രിയെ ഭയന്ന് നക്ഷത്രങ്ങളെന്ന അഗ്നിശലഭങ്ങൾ ദാഹാർത്തമായ നിലവിളിയോടെ പലായനം ചെയ്തു, നക്ഷത്രങ്ങളുടെ മുമ്പിൽ ജാതകങ്ങൾ ചിതറിപ്പാഞ്ഞു, മനുഷ്യന്റേയും മററു സമസ്ത ജൈവരൂപങ്ങളുടേയും വിധികൾ.

നാട്ടിൽനിന്ന് കത്തുകൾ, അച്ഛൻ പ്രസന്നനായി കഴിയുന്നു; ഇത് നാരായണൻ മുന്നേ അറിഞ്ഞതായിരുന്നു, ഏകാന്തത അച്ഛന്റെ ആവശ്യമാണ്, താൻ സ്നേഹിക്കുന്നവരെ അടുത്തിരുത്താൻ ആ സ്നേഹത്തിന്റെ തീക്ഷ്ണത അച്ഛനെ അനുവദിച്ചില്ല, വിരഹത്തിന്റെ കനിവും അകലത്തിന്റെ വേദനയുമായിരുന്നു സ്നേഹത്തെ സഹനീയമാക്കിയത്. മിന്റോ റോഡിലെ വീട്ടിൽ സ്നേഹം എണ്ണമററ ഖേദങ്ങളായി എരിഞ്ഞുകത്തി. രാമകൃഷ്ണപുരത്ത്, ഗംഗാപ്രസാദ് ഒഴിഞ്ഞുപോയ ഇരട്ടക്കിടക്കയിൽ സ്നേഹം നീതികെട്ട സഫലീകരണമായി.

"എനിക്ക് രാമകൃഷ്ണപുരം വരെ പോകണം, നാരായണേട്ടാ," രമ പറഞ്ഞു, "അങ്ങേയ്ക്ക് എന്റെ കൂടെ വരാൻ എന്നാണ് സൗകര്യപ്പെടുക, നാളെയോ മററന്നാളോ?"

"നീ നിശ്ചയിക്കുന്നതുപോലെ."

മരണത്തിന്റെ നിർമ്മാല്യം തൂത്തുകളഞ്ഞിട്ട് വാരങ്ങളേറെയായി, ഇപ്പോൾ അവിടെ പരുഷമായ പ്രായോഗികത; പൂർണ്ണാനന്ദ ചതുർവേദി നാരായണനോടും രമയോടുമായി പറഞ്ഞു, "ഈ കുട്ടികളുടെ ചുമതല ഞാൻ ഏൽക്കാം, എന്റെ സ്വന്തം കുടുംബം ഭാരിച്ചതല്ല."

ഈ വെംഗ്യഭാഷണത്തിന്റെ വ്യാപ്തി അറിയാതെ സരയുവും യമുനയും സിന്ധുവും പകച്ചിരുന്നു. അകത്തെ മുറിയിൽ മുഖം കഴുകി മുടി ചീകി ഗംഗാപ്രസാദിന്റെ വിധവ, മംഗല, ചുണ്ടിൽ ചായം പുരട്ടുകയായിരുന്നു. മംഗല പുറത്തുവന്നില്ല.

"ഭാബീ!" രമ വിളിച്ചു. മംഗല വിളികേട്ടില്ല. വീണ്ടും വിളിക്കാൻ തുനിയാതെ രമ അകായിലേക്കു ചെന്നു. ചായത്തിരി ചുണ്ടിൽനിന്നെടുത്തു മാററാതെ മംഗല കഠിന വിഷാദത്തോടെ ഭർത്തൃസഹോദരിയെ നോക്കി. പിന്നെ ചായം നിലക്കണ്ണാടിയുടെ ചുവട്ടിൽവച്ച് രമയെ കെട്ടിപ്പിടിച്ച് പതുക്കെ കരഞ്ഞു. ഒന്ന് ഒന്നിൽനിന്നൊഴിയുന്ന ഓർമ്മകൾ, ഖേദവൈരുദ്ധ്യങ്ങൾ; കരച്ചിലവസാനിച്ചപ്പോൾ രമ ചോദിച്ചു, "ഭാബി തീരുമാനിച്ചുകഴിഞ്ഞുവോ?"

"തീരുമാനിക്കാൻ എന്തുണ്ട്, രമേ? എന്റെ കുടുംബത്തിൽ ഇന്ന് ആരും ശേഷിപ്പില്ല. ഗുരുദാസപുരത്തുള്ള തറവാട്ടുവീട് ഒരകന്ന ബന്ധു കയ്യടക്കിയിരിക്കയാണ്, നിനക്കവരെ അറിഞ്ഞുകൂടെ?"

"അറിയാം."

"കോടതിയിൽ അന്യായം കൊടുക്കാമെന്ന് ഞാൻ ആദ്യം കരുതി, പിന്നെ വേണ്ടെന്നു വെച്ചു."

"നന്നായി."

അത്രയുമായപ്പോൾ നാരായണൻ അകായിലേക്കുള്ള വാതിലിൽത്തട്ടി.

"വരൂ, നാരായണേട്ടാ."

ശങ്കിച്ച്, നാരായണൻ അകത്തുചെന്നു.

"നമസ്കാരം," മംഗല പറഞ്ഞു.

"മംഗലാഭായി തീരുമാനിച്ചെന്ന്," രമ പറഞ്ഞു.

വാതിൽക്കൽ ചെന്ന് വിരുന്നുമുറിയിലേക്ക് എത്തിനോക്കി മംഗല ക്ഷണിച്ചു, "അങ്ങും വരൂ, പൂർണ്ണാനന്ദജീ."

ചതുർവേദി അകത്തുവന്നപ്പോൾ മംഗല തുടങ്ങി, "ഞാൻ രമയോടു പറയുകയായിരുന്നു, എന്റെ തീരുമാനത്തെപ്പററി—"

"തീരുമാനം ശരിയാണ്, നാരായൺജി," ചതുർവേദി പറഞ്ഞു, "മുന്നീംജിക്ക് വാർദ്ധക്യവും ദൗർബല്യവുമാണ്. അദ്ദേഹത്തിന് ഈ കുട്ടികളുടെ ചുമതല ഏറെറടുക്കാൻ സാധ്യമല്ല. പിന്നെ രമയാണ്, ഒരു വധുവായി പരഗൃഹത്തിൽ പ്രവേശിക്കാൻ അവൾക്കിനി എത്ര സമയമുണ്ട്?"

കുട്ടികളുടെ ചുമതല, രമ സ്വയം പറഞ്ഞു; മംഗലാഭാബിയുടെ ചുമതല, അതും അവളോർത്തു, കയ്പ്പോടെ.

മിന്റോ റോഡിലേക്ക് മടങ്ങുമ്പോൾ രമയിൽ ഒരസാധാരണമായ ശാന്തത നാരായണൻ അറിഞ്ഞു. കുട്ടികളുമൊത്ത് മംഗല വാരാണസിയിലേക്ക് താമസം മാററുന്നു, പൂർണ്ണാനന്ദ ചതുർവേദിയുടേയും കുടുംബത്തിന്റേയും കൂടെ. കേന്ദ്രീയ കാര്യാലയത്തിൽനിന്ന് രാജിവച്ച് ചതുർവേദ കാശി രാജാവിന്റെ പുരാവസ്തു മന്ദിരം സൂക്ഷിപ്പുകാരിൽ ഒരാളായി ജോലി നേടിക്കഴിഞ്ഞിരുന്നു.

"സമാപ്തം," രമ പറഞ്ഞു, "എല്ലാം ചിലർ ആശിക്കുന്നതുപോലെ, മററു ചിലർ ഭയപ്പെടുന്നതുപോലെ. നാരായണേട്ടാ, യഥാർത്ഥ ദുരന്തത്തിൽ കുററവാളികളില്ല."

"അച്ഛനോട് പറഞ്ഞുവോ?"

"ഇല്ല."

മടക്കയാത്രയിൽ രമ എന്തൊക്കെയോ വരുംവരായ്കകൾ അറിഞ്ഞു.

"നാരായണേട്ടാ," അവൾ പറഞ്ഞു.

"എന്റെ മനസ്സ് നിലയ്ക്കു നിൽക്കുന്നില്ല. താങ്ങാനാവാത്ത ഭാരങ്ങളാവും ഏറെത്താമസിയാതെ എന്റെ ചുമലിൽ."

നാരായണൻ മറുപടി പറഞ്ഞില്ല. രമയെ വീട്ടിലിറക്കി ഓട്ടോറിക്ഷ വീണ്ടും കൊണോട്ട് പ്ളെയിസിലേക്ക് തിരിക്കുമ്പോൾ രമ പറഞ്ഞു, "നാരായണേട്ടാ, അങ്ങ് വേഗം തിരിച്ചു വരുമോ?"

"വരാം."

ചിത്രയുടെ മുമ്പിലിറങ്ങി, ചുററുകോണി കയറി, നാരായണൻ ശിവാസ് വീക്ലിയിലെത്തി. സന്ധ്യ. പത്രാധിപന്മാരും ചിത്രകാരന്മാരും കണക്കെഴുത്തുകാരും വീട്ടിലേക്ക് പൊയ്ക്കഴിഞ്ഞിരുന്നു. സാന്ധ്യമൂർത്തിയായി സുന്ദർ ഒഴിഞ്ഞ കസേലകൾക്കും കടലാസുകെട്ടുകൾക്കും നടുവിൽ ഇരുന്നു.

"എന്താ വിളക്കിടാത്തത്, സുന്ദരാ?"

"വെറുതേയിരുന്നുപോയി, എന്തോ ഓർത്തുകൊണ്ട്—"

സുന്ദർ സന്ധ്യ അനുഭവിക്കുകയാണ്. നാരായണൻ സ്വിച്ചുകളുടെ നേർക്ക് കൈ നീട്ടി, പിന്നെ, വിളക്കിടാതെ കൈ പിൻവലിച്ചു; സുന്ദറിന്റെ സന്ധ്യയെ മറെറാന്നിന്റേയും പ്രസരംകൊണ്ട് താളം തെററിച്ചുകൂട. ഇപ്പോൾ ചിത്രയുടെ നാലാംനില ഗഢ്വാളിലെ ഏതോ കുന്നിന്റെ ഉയർച്ചയാണ്, നാലു നിലകൾക്കു ചുവട്ടിൽ, നിരവധി ആവരണങ്ങളുടെ തൊണ്ടുപൊട്ടിച്ച് പതുങ്ങി മുഴങ്ങിയ എയർക്കണ്ടി



ഷനിംഗ് പ്ളാൻറിൻെറ കിടിലം ഗഢ്‌വാളിലെ മായികമായ ഭൂകമ്പമാണ്. പുലി വരുന്നതിൻെറ മുന്നറിയിപ്പു കുറിക്കാനല്ല, ഊർജ്ജസ്വലനായ ഒരു വ്യാഘ്രവീരൻെറ വേർപാടിൻെറ വിക്രമസ്മരണ പുതുക്കാൻ.

''നായർസാബ് പോയതിനുശേഷം ഈ സ്ഥലം ശൂന്യമായി,'' തൻെറ കുന്നുകൾ തന്നെ തിരിച്ചുവിളിക്കുന്നത് സുന്ദർ അറിഞ്ഞു. ഇനി ഗഢ്‌വാളിലേക്ക് അധികം ദൂരമില്ല, അധികം സമയമില്ല. സുന്ദർ തൻെറ അനുഭവത്തിൽനിന്ന് ഉണർന്നെഴുന്നേററു.

''അങ്ങേയ്ക്ക് എന്തെങ്കിലും ഇപ്പോൾ ചെയ്യാനുണ്ടോ, സാബ്?''

''വിശേഷിച്ചൊന്നുമില്ല. അതുമിതുമൊക്കെ ചിട്ടപ്പെടുത്താനുണ്ട്. ഞാൻ പോവുകയാണെന്ന് സുന്ദരന് അറിയാമോ?''

ഗിരിവാസിയുടെ ശുദ്ധമായ സങ്കടം കണ്ടനനഞ്ഞു. ''ഞാൻ കേട്ടു, സാബ്. എനിക്ക് ചോദിക്കാൻ മനസ്സുവന്നില്ല.''

സുന്ദർ വിളക്കിട്ടു. ഇപ്പോൾ ഗഢ്‌വാളിലെ സന്ധ്യ നഗരസായാഹ്നത്തിന് വഴിമാറി. സുന്ദർ വാച്ചുനോക്കി, ''പീടികകൾ അടയ്ക്കേണ്ട നേരമായി,'' അയാൾ പതിവുപോലെ അന്വേഷിച്ചു, ''ബിയറോ മറേറാ ആവശ്യമുണ്ടെങ്കിൽ—''

സുന്ദർ പുറപ്പെട്ടു, താമസിയാതെ തണുത്ത ബിയറുമായി തിരിച്ചുവന്നു. ഒറിജിനലുകൾ സൂക്ഷിച്ച പെട്ടികൾ തുറന്ന് നാരായണൻ ചിത്രങ്ങളെ പരിശോധിക്കുകയായിരുന്നു. കൗതുകത്തോടെ ഈ പരിശ്രമത്തെ നോക്കിക്കൊണ്ട് സുന്ദർ ഏറെനേരം നിന്നു, പിന്നെ ബിയറിൻെറ കുപ്പി തുറന്ന് ഗ്ളാസ്സുനിറച്ച് നാരായണൻെറ മുമ്പിൽ വച്ചു. ആദ്യത്തെ കവിളിൻെറ തണുപ്പാസ്വദിച്ച് നാരായണൻ വീണ്ടും തിരച്ചിൽ തുടർന്നു. കുറേക്കഴിഞ്ഞ് സുന്ദർ ചോദിച്ചു, ''അങ്ങ് എന്താണ് ഇത്ര കാര്യമായി തേടുന്നത്?''

''എൻെറ ഏതാനും പഴയ കാർട്ടൂണുകളുടെ ഒറിജിനലുകൾ.''

പിന്നെയും ഇത്തിരി ഓർത്തുനിന്നുകൊണ്ട് സുന്ദർ പറഞ്ഞു, ''ഹാസ്യചിത്രങ്ങളുടെ പൊരുളെന്തെന്ന് ഞാൻ ഈയിടെ മാത്രമാണ് പൂർണ്ണമായും മനസ്സിലാക്കിയത്.''

''എനിക്ക് ആ പൊരുൾ ഇതുവരെ മനസ്സിലായിട്ടില്ല, സുന്ദരാ. അതാണ് ഞാൻ എൻെറ തൊഴിലുപേക്ഷിച്ച് പോകാനൊരുങ്ങുന്നത്.''

''എങ്ങോട്ട്, സാബ്?''

ഗിരിവാസിയുടെ ശുദ്ധസ്വരം, മലങ്കാററിൻെറ അപാരലാഘവം; ആ ചോദ്യത്തിൻെറ പ്രയാണതലങ്ങൾ നാരായണനെ അമ്പരപ്പിച്ചു. അയാൾ വെട്ടുകിളികളെ ഓർത്തു. അവരുടെ യാത്ര, പുറപ്പാട്. അതു നിർണ്ണയിച്ച പ്രപഞ്ചമനസ്സ് യുഗചക്രങ്ങളെ വെട്ടുകിളികൾക്കുവേണ്ടിയെന്നപോലെ നമുക്കുവേണ്ടിയും തിരിച്ചു. മുന്നേപോകുന്ന ഷഢ്പദം വെട്ടുകിളിപ്പടയെ നയിച്ചു. മുന്നിലെവിടെയോ മറഞ്ഞുകിടന്ന ഇരുൾക്കുഴിയിൽ വീണടിഞ്ഞ രാജാവിൻെറ പുറകെ പടയും വീണടിഞ്ഞു. മനുഷ്യനും ഇപ്രകാരം തന്നെ. എന്നാൽ, പടയോട്ടത്തിൽനിന്ന് ഹാംബർഗറിൻെറ കടലാസ്സുപെട്ടിയിലേക്ക് പറന്നുവീണ സത്യാന്വേഷിയുടെ കഥ മനുഷ്യനും ആവർത്തിച്ചു, മീമാംസകളിലും അനുഷ്ഠാനങ്ങളിലും ചുവടുവച്ച് പടവുകൾ കയറുന്ന മനുഷ്യന്നകത്തെ ഒററയാനായ വെട്ടുകിളി യാത്രാമധ്യേ തളർന്നുവീണു, വീണ് മേലോട്ടുനോക്കി കിടക്കവേ ആകാശത്തിലെ തീവരകൾ, പ്രവാചകന്മാരുടെ വഴിത്താരകൾ, കണ്ടെത്തിയെന്ന് ഗർവ്വം കൊണ്ടു.

സുന്ദർ ചോദിച്ചു, ''ഞാൻ ഒരു ചോദ്യം അങ്ങയോട് എന്നോ മുമ്പൊരിക്കൽ ചോദിച്ചതായിരുന്നു. അങ്ങേയ്ക്ക് ഓർമ്മയുണ്ടോ?''

''ഓർക്കുന്നു.''

''അങ്ങ് വരയ്ക്കുന്ന മനുഷ്യരുടെ സൂക്ഷ്മരൂപങ്ങൾ അറിയാൻ വയ്യെങ്കിൽ അങ്ങ്



കാർട്ടൂൺ വരയ്ക്കരുതെന്ന് അങ്ങയെ ഞാൻ അന്ന് ഉപദേശിച്ചു; എൻെറ അജ്ഞതയാണെന്നറിഞ്ഞ് എനിക്ക് മാപ്പ് തരിക.''

''അയ്യോ, സുന്ദരാ! നീ അന്നു പറഞ്ഞതിൻെറ സത്യം ഇപ്പോൾ എനിക്ക് മനസ്സിലാവുന്നതേയുള്ളൂ.''

സുന്ദർ കടലാസ്സുചുരുളുകളിലേക്ക് നോക്കി ചിരിച്ചു. അയാൾ പറഞ്ഞു, ''ഞാൻ ഇവരുടെയൊക്കെ സൂക്ഷ്മരൂപങ്ങൾ കാണാൻ തുടങ്ങിയിട്ട് കുറച്ചുകാലമായി. സൂക്ഷ്മരൂപങ്ങൾക്ക് മറയില്ല, സാബ്—''

''നീയൊരു മാന്ത്രികനാണ്, സുന്ദരാ.''

സുന്ദർ വിനയവാനായി'' തൻെറ ഗിരിഭൂമിയിലെ ഗൂഢസിദ്ധികളെ സമതലപ്രദേശക്കാരൻെറ കൈയേററങ്ങളിൽനിന്ന് കാപ്പാത്തുവാൻ ഈശ്വരനോടു പ്രാർത്ഥിച്ച് അയാൾ കൈകൂപ്പിനിന്നു. അയാൾ പറഞ്ഞു, ''അതെ, സാബ്. ഞങ്ങളുടെ ഗഢ്‌വാളിൽ ഒരുപാട് മന്ത്രമുണ്ട്.''

നാരായണൻ തൻെറ ചിത്രങ്ങളിലേക്ക് മടങ്ങി. സ്വല്പം കഴിഞ്ഞ് സുന്ദർ തുടർന്നു, ''അങ്ങും അങ്ങയുടെ സഹപ്രവർത്തകരും ഹാസ്യചിത്രങ്ങളുടെ അർത്ഥം പൂർണ്ണമായും അറിഞ്ഞിട്ടുണ്ടെന്ന് തോന്നുന്നില്ല. നിങ്ങളൊക്കെ പൊയ്ക്കഴിഞ്ഞാൽ, ഇവിടെ ഞാൻ തനിച്ചായാൽ പിന്നെ, ഒരു വിചിത്രനാടകം തുടങ്ങുകയായി. രണ്ടും നാലും അംഗുലം ഉയരമുള്ള പ്രധാനമന്ത്രിമാരും പടനായകന്മാരും രാജാക്കന്മാരും ഈ ചിത്രങ്ങളിൽനിന്ന് ഉയിർത്ത് പുറത്തുവരുന്നു—''

''എന്നും അതു സംഭവിക്കാറുണ്ട്, സുന്ദരാ?''

''ഇല്ല. ചിലപ്പോൾ—''

''നീ ഭാംഗ് കഴിക്കുന്ന രാത്രികളിൽ, അല്ലേ?''

പതിവിൻപടി സുന്ദർ ചിരിച്ചില്ല. അയാൾ സഗൗരവം തുടർന്നു, ''ആണെന്നുവെച്ചോളൂ. പക്ഷെ ഇവിടെ പ്രസക്തം ഭാംഗല്ല, ഞങ്ങൾ ഗിരിവർഗ്ഗക്കാരുടെ കുന്നിൻചെരുവുകളിലത്രയും ഭാംഗ് വളർന്നുനിറഞ്ഞ് നിൽക്കുന്നു, പ്രസക്തം അതു കാട്ടിത്തരുന്ന സത്യമാണ്. അതിന് ഭാംഗുതന്നെ വേണമെന്നില്ല, ധ്യാനമുണ്ടായാൽ മതി. ധ്യാനത്തിന് പത്മാസനം ആവശ്യമില്ല, നടക്കുമ്പോഴും പണിയെടുക്കുമ്പോഴും ഒക്കെ ധ്യാനം ആകാവുന്നതേയുള്ളൂ.''

പിന്നീടൊരവസരത്തിൽ പാതിര കഴിഞ്ഞ് കൊണോട്ട് പ്ളെയിസിലൂടെ നടക്കുമ്പോൾ സുന്ദറിൻെറ വാക്കുകൾ നാരായണന് ഓർമ്മ വന്നു, ധ്യാനം എവിടെയും എപ്പോഴും ആകാം. നഗരം ഉറങ്ങുന്നു. ബോംബെയോ കൽക്കത്തയോപോലെ സുദൃഷ്ടമായ ഒരു നിശാജീവിതം ദില്ലിക്ക് ഇല്ല. ഇടവിട്ട് അലഞ്ഞ് കൂടുപററുന്ന കാറുകൾ, കവർച്ച നടത്താൻ ധൈര്യമോ വിരുതോ ഇല്ലാത്ത തസ്ക്കരനടന്മാർ, കടുംനിറങ്ങളിൽ ചേലകൾ ചുററിയ ആൺവേശ്യകൾ, തങ്ങളുടെ നഷ്ടപ്പെട്ട യജമാനന്മാരെ ജന്മാന്തരങ്ങളിലൂടെ തേടി നിലവിളിച്ചുനടന്ന നായക്കുട്ടികൾ, ഇത്രയുമായിരുന്നു ദില്ലിയുടെ നിശാജീവിതം. ഈ ചപലപ്രലോഭനങ്ങളെ തൻെറ ശ്രദ്ധയിൽനിന്നകത്തി നാരയണൻ ധ്യാനത്തിൻെറ തെളിമയിലേക്കു കടന്നു, ഒരു സിഗരററ് കൊളുത്തി വലിച്ചുതീർക്കുമ്പോഴും അയാൾ ധ്യാനത്തിലായിരുന്നു. മിൻേറാ റോഡിലേക്ക് തിരിയുന്ന കവലയിൽ നാരായണൻ കാലവ്യയത്തിൻെറ കുററബോധമില്ലാതെ നിന്നു. കാലത്തിൻെറ വിവിധ ഭാവങ്ങൾ, പ്രവഹിക്കുന്ന പുഴയും തളംകെട്ടിനിന്ന തടാകവും; ആ ലീല മനസ്സിലായാൽ പിന്നെ കാലം ഇല്ലാതായി. ധ്യാനത്തിൻെറ നാരായത്തിൽ ഊന്നിയുയർന്ന് നാരായണൻ ആഹ്ളാദവിസ്മയങ്ങളോടെ സ്വയം പറഞ്ഞു, ഞാൻ അകാലിയാണ്! ചിത്രയുടെ മുമ്പിലെ കവലയിൽ മിൻേറാ റോഡ് കൊണോട്ട് പ്ളെയ്സിലേക്ക് മുറിച്ചുകടക്കുന്നേടം റഹ്മത്തുള്ളയുടെ വിളക്കുകാലിൽ പച്ചയും മഞ്ഞയും ചുവപ്പുമായ വിളക്കുകൾക്കിടയിലെ കമ്പികളിലും കൊളുത്തുകളിലും പിടിച്ച് മൂന്നരയംഗുലം നീളമുള്ള ഒരു ചെറിയ ജീവി അപശബ്ദങ്ങൾ ഉണ്ടാക്കുന്നത് നാരായണൻെറ ശ്രദ്ധയാകർഷിച്ചു. ഉയിർക്കൊണ്ട് കടലാസ്സിൽനിന്ന് പുറത്തുകടന്ന ഒരു ഹാസ്യചിത്രം! കാൽവണ്ണയോളം എത്തുന്ന കൈത്തറിക്കുപ്പായം, തലയിൽ കടലാസ്സുതൊപ്പി, എലിയുടെ കൂർത്തമൂക്ക്, കക്ഷത്ത് കുറുവടി, നെഞ്ചത്തെ കുടുക്കിന്നിടയിൽ തിരുകിനിറുത്തിയ വാടാമല്ലിക. ഈ വികൃതവേഷം ആരുടേതാണ്, ആരുടെ ഹാസ്യാനുകരണമാണ്, ആരുടെ ആന്തരസത്യമാണ്? നാരായണൻ വിളക്കുകാൽ വരെ ചെന്നു, എലിയുടെ പ്രഭാഷണം ചെവിക്കൊണ്ടു, എന്നാൽ വികൃതവും ഹീനവുമായ ആ ചിലമ്പലിൻെറ ഒരു വാക്കുപോലും മനസ്സിലാക്കാൻ അയാൾക്കു കഴിഞ്ഞില്ല. അതിനെ നിശ്ശബ്ദമാക്കാനായി അയാൾ നിലത്തുനിന്ന് വാരിയെടുത്ത പൂഴി എറിയാൻ ഉന്നംപിടിച്ചു. ഒരു പ്രതിയോഗിയുടെ സാന്നിദ്ധ്യം ആ ചെറുജന്തുവിൻെറ പൊങ്ങച്ചത്തെ ഊതിവീർപ്പിച്ചതേയുള്ളൂ. ദ്രാവിഡദക്ഷിണൻെറ ഏതോ സാത്വിക പൈതൃകം എലിയുടെ മേൽ പൂഴിവാരിയിടുന്നതിൽനിന്ന് നാരായണനെ വിലക്കി. പ്രഭാഷണം മുറുകിത്തിമർത്തു. ഇപ്പോൾ അപശബ്ദതാളങ്ങൾക്കിടയിൽ ഏതാനും വാക്കുകൾ വടിവുവെച്ചു. ''ലോകം ഉറങ്ങുന്നു,'' നീണ്ട കൈത്തറിക്കോട്ടിനു വെളിയിലേക്ക് ഇഴഞ്ഞ വാല് ചുഴററി സൂക്ഷ്മരൂപി പറഞ്ഞു, ''എന്നാൽ ഭാരതം, അതിലെ എലികളും പെരിച്ചാഴികളും, ചരിത്രവുമായുള്ള വാഗ്ദത്തസമാഗമത്തിനായി ഉണരുകയാണ്. ചിക്-ചിക്-ചിക്-ചിക്—''

''ചിക്-ചിക്-ചിക്-ചിക്,'' നാരായണൻ എലിയുടെ പുലമ്പൽ ഏററുപറഞ്ഞു. മനുഷ്യനെക്കൊണ്ട് ഏററുപറയിക്കുകയും ഏത്തമിടീക്കുകയും ചെയ്ത് എലികൾ സിംഹാസനങ്ങളിൽ കയറി ഇരുന്നു. ഈ നൂററാണ്ടുകളത്രയും ഭൂതലംഅടക്കിവാണത് എലികളായിരുന്നു, ഇങ്ങനെ. എലിയുടെ പ്രഭാഷണം തുടർന്നു, ''ഈ നാട് ധൃതിവെച്ച് മുന്നോട്ടുപോകണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.''

''നിർത്തുക!'' നാരായണൻ പറഞ്ഞു. അയാൾ എലിയുടെ വാലുപിടിച്ച് പിരിച്ചുവേദനിപ്പിച്ചു.

''ചെറുപ്രാണികളോട് ക്രൂരത കാണിക്കാൻ എനിക്കിഷ്ടമില്ല,'' നാരായണൻ എലിയോടു പറഞ്ഞു. ''നിന്നോട് എനിക്ക് സഹതാപം തോന്നുന്നു. എന്നാൽ നീ എന്തിനാണ് ചമൽക്കാരം ചേർത്ത് അസത്യം പറയുന്നത്, മററസംഖ്യം എലിപ്പററങ്ങളുടെ അഭിമാനത്തെ നശിപ്പിച്ച് അവരെ നിൻെറ പ്രജകളാക്കുന്നത്?''

എലി വീണ്ടും നിർദ്ദോഷിയായ ഒരു കരണ്ടുതീനിയായി മാറി, കടലാസും കുപ്പായവും കരണ്ടുതിന്നുന്ന ക്ഷുദ്രജീവി.



''പ്രിയപ്പെട്ട മൂഷികാ, നാരായണൻ പറഞ്ഞു, ''ഇത് ഒരു മഹാത്മാവിൻെറ ആസ്ഥാനമാണ്, റഹ്മത്തുള്ളയുടെ. അവൻ ഇവിടെ നിന്നുകൊണ്ട് എന്നും ഗതാഗതത്തെ ശപിക്കുന്നു, നിരത്തുകളോട് അവയുടെ പ്രഭവസ്ഥാനങ്ങളിലേക്ക് തിരിച്ചുപോകാൻ പറയുന്നു.''

ആവർത്തനത്തിലൂടെ ശീലമായിത്തീർന്ന പൊങ്ങച്ചത്തിൽ തൻെറ വാലിലെ പിടി മറന്നുകൊണ്ട് എലിപറഞ്ഞു, ''ഭാരതം വേഗം നടക്കട്ടെ, ഞാൻ ആജ്ഞാപിക്കുന്നു! വല്ല നിരത്തുകൾ ജീവിച്ചിരിക്കുന്നവർക്ക്, തീർത്ഥാടനങ്ങൾ മരിച്ചവർക്ക്—''

വാലിൽ പിടിച്ചിഴച്ചുകൊണ്ട് നാരായണൻ എലിയെ വിളക്കുകാലിൻെറ പാതിയോളം താഴേക്കു വരുത്തി.

''മൂഷികാ, റഹ്മത്തുള്ള നിന്നേടത്ത് നിൽക്കാൻ നീ അർഹനല്ല,'' നാരായണൻ പറഞ്ഞു. എലിയുടെ മറുപടിയെന്തെന്ന് കേൾക്കാൻ നാരായണന് അവസരമുണ്ടായില്ല; ചിത്രയുടെ കോണുതിരിഞ്ഞ് ഒരതികായനായ സുന്ദർ, തൻെറ ശരീരത്തിൽ നിറഞ്ഞ നിലാവുമായി നടന്നുവരുന്നു! വലിയൊരു പററം എലികൾ, ചരിത്രപുരുഷന്മാർ സുന്ദറിൻെറ മുമ്പിൽ ഓടി. കലമ്പൽ കൂട്ടുന്ന മൂഷികപ്പടയെ തൻെറ പീലിക്കെട്ടുകൊണ്ട് ഇടയ്ക്കിടെ തല്ലി സുന്ദർ പറഞ്ഞു, ''കുരുത്തംകെട്ടവരേ, ഹാസ്യചിത്രങ്ങളേ! സുന്ദറിനേപ്പോലുള്ള സാധുമനുഷ്യർക്ക് നിങ്ങളെക്കൊണ്ട് എന്തു ഗുണമുണ്ടായി?''

ഇത്രയും ചരിത്രാദ്ധ്യായങ്ങൾ, ലക്ഷോപലക്ഷം പുസ്തകത്താളുകൾ, അവയിലത്രയും ഈ ജീവികളുടെ കള്ളക്കഥകൾ രാജകീയവിതാനങ്ങളിൽ മൂടിച്ചുററിനിന്നു. ''ദൈവമേ!'' നാരായണൻ പറഞ്ഞു, ചരിത്രത്തിൻെറ നുണകൾക്ക് പ്രതിവിധിയെന്ത്?''

''വിസ്മൃതി,'' മാന്ത്രികൻ മറുപടി പറഞ്ഞു. ''ഉറക്കം!''

നാരായണൻ ആ അറിവിൽ സന്തുഷ്ടനായി. ''ചരിത്രത്തിന് പ്രതിവിധിയുണ്ട്,'' അയാൾ സ്വയം പറഞ്ഞു, ''രാത്രി!''

(തുടരും)

## ഉണ്ണിക്കൃഷ്ണൻ



# മരുഭൂമിയിൽ മഴപെയ്യുന്നു



ആമുഖം

നാവുനീട്ടി ചത്തുപോയ നാഴികമണിയുടെ ജനൽ തുറന്ന്
ഒററക്കണ്ണൻ കുതിരപ്പുറത്തൊരാൾ കാലത്തിലേക്കോടിപ്പോയി

☆ ☆ ☆

ആദ്യം
നഗരത്തിലെ കാവൽക്കാരന് കണ്ണുരണ്ടും കാണാതായി
പിന്നെ
നഗരമെല്ലാം മണ്ണടിഞ്ഞു മരുഭൂമിയായി.

മരിച്ചുകൊണ്ടു ജനിച്ചതിനാൽ
അവനൊരാത്മാവു മാത്രമായിരുന്നു
ചത്തുപോയ ഉടലെല്ലാം
അവൻ അമ്മയുടെ ഹൃദയത്തിൽ കുടഞ്ഞിട്ടു
പിന്നെ അമ്മ അവളുടെ ഗർഭപാത്രം പിഴുത്
അവനു പകരം കൊടുത്തു

ഉടലും തലയുമററവരുടെ ദേവാലയത്തിൽ
മരുഭൂമിയുടെ പ്രവാചകൻ പിറന്നുവീണതിങ്ങനെയാണ്...

ചത്തുപോയ ഉടലിൽനിന്നും
അവനൊരുള്ളു മാത്രം...
മരിച്ചുകൊണ്ടു ജനിച്ചതിനാൽ
അവനൊരാത്മാവു മാത്രം...
അവൻെറ ബാല്യത്തിന്
മരുന്നുകുപ്പികളുടെ മണമാണ്,
മഴക്കാലത്തു പായൽ പിടിച്ച പഴയവീട്ടിലെ തണുപ്പാണ്.
ബാല്യത്തിൻെറ വസ്തുശേഖരത്തിൽ
അപ്പൂപ്പൻെറ വെള്ളെഴുത്തു കണ്ണട...
നാമംചൊല്ലിയുറങ്ങിപ്പോയ ഒരുപാടു സന്ധ്യകൾ...

അവൻെറ കൗമാരം
മുറിയിൽ കൂടിക്കിടന്ന കുറെ അനാഥ നിമിഷങ്ങളായിരുന്നു
ഒരുനാൾ
അവനതെല്ലാം വാരി ജനാലിലേക്കെറിഞ്ഞു
ജനാലിൽ വീണുകിടന്ന നിമിഷങ്ങൾക്ക്
ഒരു പെൺകുട്ടിയുടെ മുഖം
അവളുടെ മിഴികളിൽനിന്നും നിലാവിലേക്കോടിയത്
അവൻെറ മാൻകുട്ടികളായിരുന്നു...

വേനലിൽ പറന്നു തീപിടിച്ച കാക്കകൾ
ആൾക്കൂട്ടത്തിൻെറ തലയ്ക്കു വീണുകെട്ടു
തൊഴിലില്ലാത്തവരായിരുന്നു എല്ലാവരും
ആകാശത്തിലേക്ക് ഇരുമ്പ് ഗോവണികൾ ചാരിവച്ച്
ഒരുപാടുപേർ
നക്ഷത്രങ്ങളിലേക്കവരെ തുന്നിച്ചേർത്തു
വാർദ്ധക്യത്തിൽ
അവൻ മരുഭൂമികളിൽ വിശ്വസിക്കും.
എന്തെന്നാൽ
ജീവിതം അവനാത്മാവുകൊണ്ടറിയുന്നു.
അനന്തമായി ജനിക്കാനും മരിക്കാനും
അവനൊരു ഗർഭപാത്രമുണ്ട്.
മരുഭൂമിയിൽ മഴപെയ്യുന്നുമുണ്ട്.

അനുബന്ധം.

**തുപ്പലിൻെറ നിറമുള്ളൊരു സന്ധ്യയ്ക്ക് നൂറുപേർ ഒന്നിച്ചിരുന്നു വയലിൻ വായിക്കുന്നു. ഭൂമിയുടെ അനന്തമായ തുടർച്ചയിൽനിന്നും ജീവിതം പറിച്ചെടുത്ത് ഒരു വൻ പാപത്തിൻെറ കടലിൽ ജ്ഞാനസ്നാനം ചെയ്യുന്നു. കാണുമ്പോൾ അന്ധനാവുകയും പറയുമ്പോൾ നാവറ്റുപോവുകയും എഴുതുമ്പോൾ വിരൽ മുറിഞ്ഞു പ്പൊലിക്കുകയും ചെയ്യുന്ന കാലത്തിൻെറ നിറുകയിൽ ജ്ഞാനസ്നാനം ചെയ്തവൻ ഒരു ബോർഡെഴുതി തൂക്കുന്നു.**
**മരിച്ചവരെ ഇതിലെ.... ഇതിലെ...**

## ബി.സി. രാജേഷ്



# മഴ നനയുന്നവരുടെ വീട്

ഒത്തിരിക്കാലം തിരിച്ചുകറങ്ങി
ചലനം നശിച്ച സ്ഫടികാരമായ് ഗൃഹം.
ഓർമ്മയുടെ ചാലുകളിലാരാണനാഥനായ്
മൺചുമർ ചാരിത്തരിച്ചുനിൽക്കുന്നവൻ...
സ്വന്തം നിമിഷങ്ങൾ തൂവലായ് പെയ്യുന്നു
ചോരക്കറയുള്ള ഛായാപടങ്ങളിൽ.
ചാലുകൾ വീണ്ടും മഹാപ്രവാഹങ്ങളായ്-
ത്തീരുന്നവൻ ദൂരെ ദൂരേയ്ക്കൊഴുകുന്നു.
കാലം കഴുത്തു ഞെരിച്ച സ്വപ്നങ്ങളിൽ
തൂങ്ങിമരിക്കുന്ന സ്നേഹബന്ധങ്ങളെ
വീണ്ടുമുണർത്താനിരമ്പിവന്നെത്തുന്ന
ജീവജലത്തിലണുക്കൾ നിറഞ്ഞുപോയ്.

തീപിടിച്ചാളുന്നൊരോലപ്പുരയുടെ
ചിത്രവുമായിട്ടു ഞെട്ടിയുണർന്നവൻ
ഒററയ്ക്കെരിയും മെഴുകുതിരിക്കണ്ണിൽ നി-
ന്നിററുവീഴുന്ന നിശ്ശബ്ദത കൂടിയും
ദുഃസ്സഹമായിക്കരുതിയിട്ടാകണം
സ്വപ്നാടനത്തിൻെറ പാതയിലിന്നലെ
പൊള്ളും ജ്വരത്തിൻ പുതപ്പിൽ നടന്നുപോയ്.
പൊങ്ങീ സമുദ്രങ്ങൾ
മേഘങ്ങൾ കാററിൽ ചിറകു നഷ്ടപ്പെട്ട
കാക്കകളായി വന്നോലപ്പുരയ്ക്കുമേൽ
വീണുകരയുമ്പൊളാരുടെ
സങ്കടമേററുപാടുന്നു.



## സി.ആർ. ഓമനക്കുട്ടൻ

# പ്രേമച്ചൂട്



**മേടച്ചൂട്** കത്തിയൊടുങ്ങുകയായിരുന്നു. മേലേമാനത്തിൻററത്ത് വട്ടക്കനൽ കട്ടനീലക്കടലിനെ തൊട്ടു നനയാനറച്ചുനിൽക്കുകയായിരുന്നു.

അന്തിവെയിൽ ചിറേറാളങ്ങളിൽ വെട്ടിത്തിളങ്ങുകയായിരുന്നു...

നമ്മ്ക്കൊക്കെ വയസ്സായി, അല്ലേ?, അവൾ ചോദിച്ചു.

മുടി ശകലം നരച്ചുതൊടങ്ങീതുകൊണ്ടോ? ഞാൻ അവളുടെ തലയിലെ നാലഞ്ച് വെള്ളിനൂലുകളിലേക്ക് ഉററുനോക്കി.

നീലപ്പരപ്പിലാകെ ചോരച്ചുവപ്പ് ഒഴുകിക്കലങ്ങുകയായിരുന്നു....

എത്രനാളായീ! പതിനാറുകൊല്ലോം ഏഴു മാസോം പതിനെട്ടു ദെവസോം, നമ്മള് പിരിഞ്ഞിട്ട്—

കണക്കുകൂട്ടലിൽ പിഴയില്ലല്ലോ. ഞാൻ അവളുടെ തുളുമ്പുന്ന കണ്ണുകളിലേക്ക് നോക്കിനിന്നു.

പടിഞ്ഞാറ് നിന്നും ഒരീർപ്പൻകാററ് തഴുകി വീശുന്നുണ്ടായിരുന്നു. കുപ്പായക്കുടുക്കൊരെണ്ണം വിടർത്തി നെഞ്ചിലല്പം തണുപ്പേററുവാങ്ങി.

പെട്ടെന്ന്, അവൾ പറഞ്ഞു: എനിക്ക് കുട്ടൻെറ ഭാര്യെ കാണണം—

ഓ, ഞാൻ മൂളി.

എന്നാ? അവൾ ചോദിച്ചു.

ഇന്ന്? നാളെ? മററന്നാൾ?

തലയ്ക്കു മോളിലൂടെ ചില കിളികൾ കൂടുപൂകാനുള്ള വേഗത്തിൽ കൂട്ടത്തോടെ പറന്നുപോകുകയായിരുന്നു...

വഴി കുറുകെക്കടക്കാൻ ഓരത്ത് കാത്തുനിന്നു.

അപ്പോൾ, അവൾ വീണ്ടും ചോദിച്ചു: നിങ്ങ്ള് പ്രേമാര്ന്നോ?

ആയിരുന്നോ? ആയിരുന്നോ? എൻെറ കൊച്ചു ചിരിയൊച്ച ഓടുന്ന വണ്ടികളുടെ ഇരമ്പലിൽ അവൾ കേട്ടില്ല.

കടലും കരയും കറുക്കുകയായിരുന്നു. വഴിവിളക്കുകളിൽ വെള്ളിവെളിച്ചം തെളിഞ്ഞുതെളിഞ്ഞുദിക്കുകയായിരുന്നു... തിരക്ക് നീന്തി മറുകരയിലെ മരച്ചോട്ടിലേക്ക് കേറി. അവൾ, അപ്പോഴും, ചോദിച്ചു: പ്രേമാര്ന്നോ?

എൻെറ ഭാര്യെ കണ്ടുപരിചയാവുമ്പോ നീ തന്നെ ചോദിക്ക്!

മരച്ചില്ലകളിൽ കിളിക്കുഞ്ഞുങ്ങൾ കലപില കൂട്ടി ഒച്ചവയ്ക്കുകയായിരുന്നു. അതോ, ആൺകിളിയും പെൺകിളിയും കൊത്തുകൂടി കോലാഹലപ്പെടുന്നതോ?

വഴിത്തിരിവിലെത്തി തിരിയുമ്പോൾ കിഴക്കേമാനത്ത് പുതിയ പിറയുടെ പുതുപ്പിറവി. പൊന്നുകൊണ്ടുള്ളൊരു തേങ്ങാപ്പൂൾ മാതിരി...

തിര്യെപ്പൊക്കോ, അവൾ പറഞ്ഞു: ഇനീം എൻെറ കൂടെ വര്ണ്ടാ.

കണവനോ മക്കളോ നടക്കാനിറങ്ങീട്ടൊണ്ടോ? എൻെറ പൊള്ളച്ചിരി ഇപ്പോഴും ഏതോ ഇരമ്പലിൽ ഒലികെട്ടലിഞ്ഞില്ലാതായി.

പോട്ടെ?, അവൾ യാത്ര പറഞ്ഞു.

ഞാൻ മൂളി.

അവൾ നടന്നു. തല താഴ്ത്തി. സാവധാനം. എന്നിട്ട് നിന്നു. മുഖമുയർത്തിയില്ല. മററാരും കേൾക്കാത്ത ഒച്ചയിൽ തികഞ്ഞ ശാന്തഭാവത്തിൽ എന്നോട് മാത്രമായി ഉരുവിട്ടു: വേണ്ടാ, പ്രേമാര്ന്നെന്ന് എന്നോട് പറയ്ണ്ടാ. എൻെറ കുട്ടൻ വേറൊരു പെണ്ണിനെ പിന്നേം പ്രേമിച്ചെന്നെന്നോട് പറയ്ണ്ടാ.

പുറംകടലിലെവിടെയോ നങ്കൂരമിട്ടുകിടന്ന ഒരു യാത്രക്കപ്പലിൻെറ അത്യുച്ചത്തിലുള്ള തേങ്ങൽ നീറിയുയർന്നുനിറഞ്ഞു.

ഈർപ്പൻകാററ് ഉരുകിത്തളംകെട്ടുകയായിരുന്നു...

മൂവന്തി കൂടുതൽ ഇരുണ്ടുകനക്കുകയായിരുന്നു...

മേടച്ചൂട് ഉറകൂടിക്കട്ടയ്ക്കുകയായിരുന്നു...

ഡോ. ജേക്കബ് ചീരൻ, ഡോ. ഫ്രാൻസിസ് സേവിയർ




**സങ്കലനത്തിന് സജ്ജമായി, അണ്ഡമില്ല എങ്കിൽ ബീജങ്ങൾ ഉടനെ നശിച്ചുപോവുന്നുവെന്നാണ് സയൻസ് ഗ്രന്ഥങ്ങളിലൂടെ നാം പഠിച്ചിട്ടുള്ളത്. എന്നാൽ, ബീജങ്ങൾ അണ്ഡത്തെ കാത്തിരിക്കുന്നുവെന്നാണ് പുതിയ കണ്ടുപിടുത്തം. ഈ കാത്തിരിപ്പ് ഏതാണ്ട് അഞ്ച് ദിനങ്ങളോളം നീളാമത്രെ.**

# ബീജങ്ങൾക്കും വെയ്റ്റിംഗ് ഷെഡ്

ജീവികളിൽ ഇണചേരലും, പ്രത്യു ല്പാദനവും നിരന്തരമായ പഠനഗവേ ഷണങ്ങൾക്കു വിഷയമായിക്കൊണ്ടിരിക്കു ന്നൊരു ശാസ്ത്രശാഖയാണ്. ഇണചേരലിൽ കയ്യൂക്കുള്ളവൻ കാര്യക്കാരൻ' എന്ന മൃഗ ാഞ്ചയത്തിലെ നിയമം വിട്ട്, കുടുംബം, സമുദായം എന്നീ വേലിക്കെട്ടുകളിലൊതുക്കി ചുസ്ഥിതിയുടെ പരിവേഷവുമായി 'ഹോമോ സാപിയൻസ്' എന്ന മനുഷ്യമൃഗം ലൈംഗിക നിയന്ത്രണം പാലിക്കുവാനും പഠിച്ചു. ണ്ഡബീജസങ്കലനത്തെ വ്യക്തമായി പഗ്രഹിച്ചു പഠിക്കുവാനും ശാ സ്ത്രജ്ഞന്മാർക്കു കഴിഞ്ഞു. ലക്ഷക്ക ാക്കിനു ബീജങ്ങൾ തിരമാലകളുടെ താള ത്തിൽ അണ്ഡത്തെത്തേടി ചെല്ലുകയും, ിവരുടെ ശക്തമായ താണ്ഡവത്തിന്റെ ന്ത്യത്തിൽ 'ഹയലുറൂണിഡേസ്' എന്ന ൻസൈമിന്റെ സഹായത്തോടെ അ ണ്ഡാവരണത്തിന്റെ പുറംതോടു ഭേദിക്കാൻ ല്പുള്ള 'വില്ലാളിവീരൻ' അകത്തുകടന്ന് ത്തിൽ കൊട്ടിയടയ്ക്കുകയും ചെയ്യുന്നു ന്നുംസയൻസ് ഗ്രന്ഥങ്ങളിലൂടെ കാലങ്ങ യി നാം പഠിക്കുന്നു. ഇത്തരം ഒരു ുഷമേധാവിത്വകഥയിൽ അണ്ഡം വെറും ്ചക്കാരിയായി "നാഥാ നീ വരും ലൊച്ച്" പാർത്തിരിക്കുന്ന ഒന്നാണോ?

അല്ല എന്നാണ് സമീപകാല ഗവേഷണങ്ങൾ വെളിവാക്കുന്നത്. ഇതോടെ ഇക്കാര്യത്തിൽ നിലവിലുള്ള പല ധാരണകൾക്കും തിരുത്തലുകൾ ആവശ്യമായി വരാം.

ഒരുപ്രാവശ്യത്തെ ശുക്ലസ്രാവത്തിൽ അനേകമനേകം ബീജങ്ങൾ ഉണ്ടാവും. ഈ ബീജങ്ങളുടെ 'കൂട്ടഓട്ടം' ഗർഭാശയത്തിലൂടെ നീങ്ങുന്നു. ഈ ബീജങ്ങളുടെ സങ്കലനത്തിന് സജ്ജമായി അണ്ഡമില്ല എങ്കിൽ 'നിരാശാകാമുകരെ'പ്പോലെ ബീജങ്ങൾ നശിച്ചുപോവുന്നു എന്നും പഠിച്ചുപോന്നു. പക്ഷേ, ഈ 'കാമുകർ' നിരാശരാവാതെ അണ്ഡത്തെ കാത്തിരിക്കുകയാണ് എന്നാണ് വന്ന തിരുത്തൽ. 'അറപ്പുരവാതിലിലെ' ഈ കാത്തിരിപ്പ് ഏതാണ്ട് അഞ്ചുദിനങ്ങളോളം നീണ്ടേക്കാമത്രേ! മാത്രമോ ഊർജ്ജം നഷ്ടമാവാതിരിക്കാൻ 'വെയ്റ്റിംഗ് ഷെഡ്ഡി'ലുള്ള ഈ ഇരുപ്പിൽ അവർ നിശ്ചലരായിരിക്കുന്നു. ഈ കാത്തിരിപ്പിന്റെ രഹസ്യം മനസ്സിലാക്കുവാൻ ശാസ്ത്രരംഗത്തെ മറ്റൊരു കണ്ടുപിടിത്തം സഹായകരമായി.

കീടങ്ങളിൽ ലൈംഗികാകർഷണത്തിനുതകുന്ന തരം 'ഫിറോമോണു'കളെക്കുറിച്ച് ശാസ്ത്രലോകം മനസ്സിലാക്കിയിട്ടേറെയായി. ഒരേതരം ജീവികളെ തമ്മിൽ ആകർഷിക്കുന്ന രാസവസ്തുക്കളെ 'ഫിറോമോണുകൾ' എന്നു വിളിച്ചു. പല ജീവികളിലും വ്യത്യസ്ത 'രാസസിഗ്നലു'കളെ കണ്ടെത്തുകതന്നെ ചെയ്തു. കസ്തൂരിമാനുകളിലെ 'മസ്കോൺ', വെരുകുകളുടെ 'സിവറ്റോൺ', പന്നികളുടെ ഉമിനീരിലുള്ള ഗന്ധവാഹി ഇവയൊക്കെ ആകർഷണത്തിനുതകുന്ന ഗന്ധഗന്ധർവ്വന്മാരാണ്. ഈ പഠനങ്ങളോടു ബന്ധപ്പെട്ടു തന്നെ ഇസ്രായേലിലെയും, അമേരിക്കയിലെയും ഗവേഷകന്മാരാണ് 'വെയ്റ്റിംഗ് ഷെഡ്ഡി'ലിരിക്കുന്ന ബീജങ്ങളും അണ്ഡവുമായി നടത്തുന്നൊരു ആശയവിനിമയരീതി മനസ്സിലാക്കിയത്. ഇത്തരം ഒരു ഫോൺ ചോർത്തലിലൂടെ നവമായ ഒട്ടേറെക്കാര്യങ്ങൾ മനസ്സിലാക്കാനുമായി.

കാത്തുകാത്തിരിക്കുന്ന അണ്ഡത്തിലേക്കുള്ള ഈ 'വിളി' ആദ്യമായി കണ്ടെത്തിയത് 1981-ൽ 'ടെക്സാസ്' സർവ്വകലാശാലയിലെ 'ഡേവിഡ് ഗാർബേഴ്സ്' എന്നൊരു ഗവേഷകനാണ്. കടൽവാസികളായ പ്രാകൃതജീവിഗണത്തിൽപ്പെടുത്താവുന്ന 'കടൽ അർച്ചിനു'കളിലെ അണ്ഡം ഇത്തരം ഒരു 'വിളി' നടത്തുന്നതായി കണ്ടെത്തി. മാംസ്യത്തിന്റെ ഘടകമായ 'പെപ്റ്റയിഡാ'യിരുന്നത്രേ ഇതിലെ സന്ദേശവാഹകൻ. അണ്ഡത്തിൽ നിന്നുള്ള സന്ദേശമുതിരുന്നതോടെ നിശ്ചലധ്യാനത്തിലായിരുന്ന ബീജങ്ങൾ കാത്തിരിപ്പവസാനിപ്പിച്ച് ഉണർന്ന് ഊർജ്ജസ്വലരായി ഓട്ടം ആരംഭിക്കുന്നു. ഇവരുടെ കുതിപ്പും കിതപ്പും വിജയി അണ്ഡവുമായി സംയോജിക്കുന്നതോടെ അവസാനിക്കുന്നു. ഇത്തരമൊരു പ്രതിഭാസം മനുഷ്യരിലും ഇല്ലേ? എങ്കിൽ ഈ ഉൾവിളിക്കു കാരണമായ ജീനുകളെ വേർതിരിച്ചെടുത്താൽ ഉപയോഗം ഏറെയാണ്. ഗവേഷണം ആ വഴിക്കു നീണ്ടു. ഫലം നിരാശാജനകമായിരുന്നു. കാരണം വിവിധതരം കടൽ അർച്ചിനുകളിൽ വിവിധതരം 'പെപ്റ്റയിഡു'കളായിരുന്നു സന്ദേശവാഹകർ. സസ്തിനികളുടെ ഗണത്തിലുള്ള മനുഷ്യരിൽ ഇത്തരമൊരു സംഗതിക്കു സാദ്ധ്യതയില്ല എന്നു ധരിച്ച് ഗാർബേഴ്സ് നിരാശനായിരിക്കെയാണ് ഇസ്രായേലിലെ വിസ്ഡാൻ എന്ന സ്ഥാപനത്തിലെ ഗവേഷകൻ മൈക്കേൽ ഒരു പ്രതീക്ഷാകിരണവുമായി എത്തിയത്. ഗർഭാശയത്തിനു വെളിയിൽ ബീജസങ്കലനം നടത്തുന്ന ഗവേഷണ[illegible] (ടെസ്റ്റ് ട്യൂബ് ശിശുക്കൾ) കൂടിയിരുന്ന മൈക്കേലിനു ഗാർബേഴ്സ് കൂട്ടായി. സംയുക്ത ഗവേഷണത്തിന്റെ ഫലം ആശാവഹവുമായിരുന്നു.

'ടെസ്റ്റ് ട്യൂബ്' ശിശുക്കളുടെ നിർമ്മാണത്തിനിടെ, ഇത്തരം ശിശുക്കളെ വഹിക്കുവാൻ തയ്യാറെടുത്ത നാല്പതോളം സ്ത്രീകളുടെ അണ്ഡവും അതോടനുബന്ധിച്ചുള്ള സ്രവങ്ങളും ശേഖരിച്ചു. ഒരുപാത്രത്തിൽ നിറച്ച ബീജനിബദ്ധമായ സ്രവത്തെ ദുസ്താര്യമായ തനുപടംകൊണ്ട് (Semi-permeable membrane) മൂടി അതിനുമുകളിൽ അണ്ഡാശയസ്രവങ്ങൾ നിറയ്ക്കുകയും ചെയ്തു. അണ്ഡാശയസ്രവങ്ങൾ നിറയ്ക്കുംമുൻപ് ചിതറിക്കിടന്നിരുന്ന ബീജങ്ങൾ അണ്ഡാശയസ്രവാഗമനത്തോടെ ഒരുതരം ഉന്മാദനൃത്തത്തിലെന്നപോലെ മുകളിലേക്കു കുതിച്ച് തനുപടത്തിനോരംചേർന്നു നില്പായി! ഭൂഗുരുത്വാകർഷണത്തിനെതിരെ നീന്തി ബീജങ്ങൾ ശരിയായി അണ്ഡത്തിന്റെ ദിശയിലേക്കു തിരിഞ്ഞാണ് നിലയുറപ്പിച്ചത്. മാത്രമല്ല, ശക്തിമാന്മാരായ ബീജങ്ങൾ 'തനുപടം' തുളച്ച് അണ്ഡത്തിനു ചാരേ അണയുകയും ചെയ്തു!

ഇതോടൊപ്പം വളരെ രസകരമായൊരു കാര്യവും അവർ കണ്ടെത്തി. വന്ധ്യകളുടെ ഗർഭാശയസ്രവങ്ങൾ ബീജങ്ങളെ ഉത്തേജിപ്പിക്കുവാൻ കഴിവില്ലാത്തവയായിരുന്നത്രേ. പ്രഥമദൃഷ്ട്യാ ഈ ഗവേഷണഫലങ്ങൾ ഉദ്വേഗജനകമെങ്കിലും ഒട്ടേറെ പഠനനിരീക്ഷണങ്ങൾക്കുശേഷമേ ഈ പ്രതിഭാസത്തെ ചികിത്സാരംഗത്ത് ഉപയുക്തമാക്കാനാവൂ. അണ്ഡങ്ങളിലേക്ക് ബീജത്തെ വിളിക്കുന്ന ഈ വസ്തുക്കളെക്കുറിച്ചേറെ മനസ്സിലാക്കേണ്ടതുമുണ്ട്. ഇതിന്റെ ഘടനയെന്ത്? അണ്ഡം തന്നെയോ അതോ മറ്റു കോശങ്ങളോ ഈ 'സിഗ്നലു'കൾക്കു കാരണം? ഇതിലേതെല്ലാം രാസഘടകങ്ങളുണ്ട്? ഇത്തരം കാര്യങ്ങൾ അറിയാനിരിക്കുന്നതേയുള്ളൂ. ഇതിന്റെ പ്രായോഗിക സാദ്ധ്യതകൾ രണ്ടുവിധത്തിലാവാം. ഇത്തരമൊരു അണ്ഡാകർഷണവസ്തുവിന്റെ വേർതിരിച്ചെടുക്കൽ പല വന്ധ്യതാപ്രശ്നങ്ങൾക്കും ശുഭവാർത്തയാകും. ഇത്തരമൊരു 'സന്ദേശവാഹക'ന് ഗർഭനിരോധനരംഗത്ത് ഉപയോഗമേറെയുണ്ടാവും. ജനിതിക എൻജിനീയറിംഗ് രംഗത്തെ പുരോഗതിയും സാദ്ധ്യതകളും വച്ചുനോക്കിയാൽ ഇതു വളരെവേഗം സാധിച്ചേക്കാം. "പ്രയാസമേറിയത് ഇപ്പോൾ ചെയ്യുന്നു. അസാദ്ധ്യമായവയ്ക്ക് അല്പകാലം പിടിക്കും" എന്നൊരു ചൊല്ലുണ്ടല്ലോ.



കെ. കുഞ്ഞിരാമക്കുറുപ്പ്



# ത്യാഗവും ഭോഗവും

**പഴയ തലമുറയിലെ പ്രമുഖ സ്വാതന്ത്ര്യസമര നേതാവായ ശ്രീ കുഞ്ഞിരാമക്കുറുപ്പ് സമകാലീന ജീവിതത്തെക്കുറിച്ച്**

നമ്മുടെ നാട്ടിലെ എണ്ണപ്പെടാവുന്ന എല്ലാ നേതാക്കളും തങ്ങളുടെ പൊതുജീവിതം ത്യാഗത്തിൽ ആരംഭിച്ചവരാണ്. ത്യാഗത്തിൽനിന്ന് ത്യാഗങ്ങളിലൂടെ കൂടുതൽ ത്യാഗങ്ങളിലേക്ക് അവർ ജീവിച്ചു. അവർ കടന്നുകഴിഞ്ഞ മേഖലകളിലെ നിർമ്മാണരംഗങ്ങൾ നമുക്ക് ഭാഗ്യമെന്നോണം നേട്ടങ്ങളായി. അവർക്കൊരു നേതാവിനെ—ഗാന്ധിജിയെ—നേടാനായത് ത്യാഗങ്ങൾക്ക് പ്രചോദനം കൂടി. സ്വാതന്ത്ര്യപ്രസ്ഥാനം പരിഗണിക്കപ്പെടുകയായി.

കോടതികളിലെ പ്രാക്ടീസുകൾ നിർത്തിയും സർക്കാർ ജോലികൾ രാജിവച്ചും സ്വാതന്ത്ര്യം കൈവരിക്കാൻ പ്രമാണികൾ പ്രസ്ഥാനത്തിൽ ചേർന്നു. തങ്ങളുടേതൊരു ബഹുജനപ്രസ്ഥാനമായി വളർന്നതിൽ ജനങ്ങൾ ആവേശഭരിതരായി. തങ്ങളുടെ പങ്കാളിത്തങ്ങളും പരിശ്രമങ്ങളും ഭാവിക്ക് പ്രയോജനങ്ങളും സംഭാവനകളുമാണെന്നവർ വിശ്വസിച്ചു. സ്വാതന്ത്ര്യം നേടിയെടുക്കാൻ ഫലപ്രദങ്ങളായ പാതകൾ അവർ വെട്ടിയെടുത്തു. അവയിൽ വഴുതാതെയും സ്വല്പം വഴുതിയും നിശ്ചയദാർഢ്യം കൈമുതലാക്കിയും അവർ ജീവിച്ചു.

നമ്മുടെ രാഷ്ട്രീയത്തിൽ കടന്നു പേരെടുത്തവർ കൃതാർത്ഥരായി. സ്വാതന്ത്ര്യം കിട്ടി. ത്യാഗത്തിന്റെ തറക്കെട്ടിലുയർന്ന ഒരു മഹാപ്രസ്ഥാനമായ സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ ശില്പികൾ. നേതാക്കൾ അന്ത്യവിശ്രമം കൊള്ളുന്ന കാലമാണിത്. അവരുടെ ജീവിതചരിത്രത്തിൽനിന്ന് പകർത്തിയെടുക്കാനുള്ള ഏടുകൾ കണ്ടെത്താൻ പുതിയ തലമുറയ്ക്കു സമയമുണ്ടാകുമോ? അവസരങ്ങളുപയോഗിക്കാൻ സമർത്ഥരായവർ 'കാട്ടിലെ മരം തേവരുടെ ആന' കണക്കെ കണ്ടതെല്ലാം തട്ടിയെടുക്കാൻ മിടുക്കു കാട്ടിയെന്നു വരാം. തടവറയിൽക്കിടന്നും തൂക്കുമരങ്ങളേറിയും തല്ലുകൊണ്ടും വെടിയേറ്റും രക്തസാക്ഷികളായും അവസാനിച്ചവരെക്കുറിച്ചുള്ള സ്മരണ മനസ്സിലേറ്റി നടക്കാൻ പുതിയ തലമുറയ്ക്ക് പ്രചോദനം നല്കുന്ന ശ്രമങ്ങൾ ഇന്നുണ്ടാകുന്നില്ല എന്നത് ദുഃഖകരമായ ഒരു സത്യമാണ്.

ത്യാഗത്തിന്റെ കാലം കഴിഞ്ഞു. ഭോഗത്തിന്റെ കാലമാവിർഭവിച്ചു. ഇനിയും ത്യാഗമെന്തിന്? വങ്കത്തം. ജീവിക്കാൻ പഠിക്കാത്തവരുടെ പച്ചഭ്രാന്ത്. ത്യാഗത്തിന്റെ പേരിൽ മുതലും പലിശയും ഈടാക്കാനുള്ള പൊറുതിയാണിനി. ത്യാഗത്തിൽ തുടങ്ങിയ നമ്മുടെ പ്രയാണം ഭോഗത്തിലെത്തിച്ചേർന്നു. ഇനി ഭോഗത്തിൽ നിന്ന് ഭോഗത്തിലേക്ക്. ഒരു മുദ്രാവാക്യമുണ്ടായിരുന്നു ത്യാഗത്തിന്റെ ദശാബ്ദങ്ങളിൽ— 'ഡു ഓർ ഡൈ'. അതു പരന്നു. പിന്നെ മറ്റൊരു മുദ്രാവാക്യം പരന്നു—

വരുവിൻ വരുവിൻ. ഭോഗകാലത്തിന്റെ മുദ്രാവാക്യം. 'ഡു ഓർ ഡൈ' എന്ന മുദ്രാവാക്യം ജീവിതമാക്കിയവരെ പൊതുജീവിതത്തിൽ മാതൃകയാക്കുകയെന്ന കാര്യം അവിടെ നില്ക്കട്ടെ. അരനൂറ്റാണ്ടിലേറെ തുടർച്ചയായി യാതനകളനുഭവിച്ചവരെ, ഖാൻ അബ്ദുൾ ഗാഫർ ഖാനെപ്പോലെയും ജയപ്രകാശിനെപ്പോലെയുമുള്ളവരെ വർഷത്തിലൊരുനേരം അനുസ്മരിക്കാൻപോലും ഭോഗത്തിൽ മതിമറന്നവർക്ക് ഇന്ന് നേരം കിട്ടുന്നില്ല. പ്രസ്ഥാനതലത്തിലോ ഭരണമേഖലയിലോ യാതൊരു പദവിയും ആർജ്ജിക്കാനാഗ്രഹിക്കാതിരുന്ന ഈ ത്യാഗിവര്യന്മാരുടെ സ്വന്തം നാട്ടിലൂടെ ഇതാ നമ്മുടെ നേതാക്കന്മാർ ഭോഗത്തിലേക്ക്. ചരിത്രകാരന്മാർക്ക് ഇത് രേഖപ്പെടുത്താം.

1920-ൽ പിറന്ന ഗാന്ധിയുഗം ത്യാഗികളെ സൃഷ്ടിച്ചു. സ്വതന്ത്രഭാരതം എന്ന ഏകസ്വപ്നമേ അവർക്കുണ്ടായിരുന്നുള്ളൂ. അക്കാലത്ത് ജനങ്ങൾ ഇങ്ങനെയായിരുന്നു—തൊഴിലില്ലാതെ, ചികിത്സ കിട്ടാതെ, വീടും കുടിയുമില്ലാതെ അനാഥരായിത്തീർന്നവർ. അവരുടെ അവസ്ഥ മാറ്റിയെടുക്കാനാണ് ഗാന്ധിയുഗത്തിൽ ത്യാഗികളുണ്ടായത്. പക്ഷേ, സ്വതന്ത്രഭാരതത്തിലെ നേതാക്കൾ അവരെ കണ്ടില്ല. പദ്ധതികളും തിരഞ്ഞെടുപ്പ് വിജ്ഞാപനങ്ങളും പരന്നുനിറഞ്ഞൊഴുകിയ നമ്മുടെ നാട്ടിലൂടെ ഒന്നു ചുറ്റാമോ ഈ പുതിയ നേതാക്കൾക്ക്?

ഇന്ന് സമരം തുടരുന്നതും വിരമിക്കുന്നതും അധികാരത്തിലെത്താൻ മാത്രം. സ്വാതന്ത്ര്യപ്രണയികളുടെ പ്രയാണകാലത്തെ വാഗ്ദാനങ്ങൾ ഓർമ്മിക്കാൻ അധികാരം കൊതിക്കുന്നവർക്കിന്ന് നേരമില്ല. അധികാരത്തിന്റെ പാതകളിൽനിന്ന് മാറി അവശരായവർക്കു വേണ്ടി വാദിക്കാൻ നാവും പേനയും സ്വാധീനമുള്ള മഹാന്മാർ എണ്ണപ്പെട്ട വേദികളിൽ ഇന്ന് പ്രകാശിക്കുന്നുണ്ടെന്ന് സമ്മതിക്കുന്നു. ഈ കുറിപ്പ് അവർക്കൊരു നിവേദനമാണെന്ന് ഞാൻ തുറന്നു പറയാം. അധികാരത്തിലേറിക്കഴിഞ്ഞവരും, ഏറാനവസരം പ്രതീക്ഷിക്കുന്നവരും പരസ്പരം പരാമർശങ്ങൾ വിനിയോഗിക്കുന്നവരും അവരുടെ സമയം അവശവർഗ്ഗത്തിന്റെ താല്പര്യം സംരക്ഷിക്കാനും ഇന്നത്തെ നിയമങ്ങൾ മനുഷ്യപ്രയോഗങ്ങളായി മാറ്റാനും പ്രയോജനപ്പെടുത്തുമെങ്കിൽ ഇന്നത്തെ അലങ്കോലങ്ങക്കുറി യഥാർത്ഥമായൊരു രാഷ്ട്രമാക്കി മാറ്റാം. രാഷ്ട്രമെന്നത് രാജ്യവും അതിലെ ജനങ്ങളും പ്രകൃതിവിഭവങ്ങളുമാണെന്ന് വ്യക്തമാക്കാം.

ഒരുനാട്ടിലെ അഴിമതികൾക്ക് കാരണം അഭ്യസ്തവിദ്യർ തുടങ്ങി മാന്യന്മാരെന്നവകാശപ്പെടുന്നവരുടെ അലസതയാണെന്ന ഗാന്ധിവാക്യം നമുക്ക് ഓർമ്മിക്കാം.

ടി.എൻ. ഗോപിനാഥൻനായർ



# അവസാനത്തെ നാടുവാഴിയുടെ അമ്മ

## അഞ്ച്

കേരളവർമ്മ കോയിതമ്പുരാൻ '87 മീനമാസം 25-ാം തീയതി സേതുലക്ഷ്മീഭായിതമ്പുരാട്ടിയുടെ അമ്മയ്ക്കയച്ച ഒരു കത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു.

''ഇളയകുഞ്ഞിന് (സേതുപാർവ്വതീഭായിക്ക്) ഗർഭലക്ഷണങ്ങൾ പൂർണ്ണമായി തെളിഞ്ഞിട്ടുണ്ട്. ഇപ്പോൾ ഇവിടെ എങ്ങും മാമ്പഴം കിട്ടുന്നില്ല. കുഞ്ഞിന് മാമ്പഴത്തിന് ആഗ്രഹമുണ്ടെന്നറിഞ്ഞതിനാൽ ഞാൻ കൃഷ്ണസ്വാമിഅയ്യർ മുഖേന കുറെ മാമ്പഴവും പച്ചമുന്തിരിങ്ങയും പഴവും വരുത്തിക്കൊടുത്തു.''

'88 വൃശ്ചികം മൂന്നാം തീയതി വലിയ കോയിതമ്പുരാൻ മൂത്തകുഞ്ഞിന് എഴുതിയ കത്തിൽ ഇങ്ങനെ പറയുന്നു.

''കുഞ്ഞ് ജൂലൈ 29-ാം തീയതി അയച്ച കത്തു കിട്ടി. തുലാം 22-ാം തീയതി ഇളയകുഞ്ഞിന് പ്രസവവേദന ആരംഭിച്ചതുമുതൽ എനിക്കു സാമാന്യത്തിലധികം പരിഭ്രമം ഉണ്ടായതു നിമിത്തം അന്നു രാത്രിയും അടുത്ത രണ്ടുദിവസം മുഴുവനും ദേഹത്തിന് ഒട്ടും സൗഖ്യം ഇല്ലായിരുന്നു. എങ്കിലും 23-ാം തീയതി രാവിലെതന്നെ കൊച്ചുകുഞ്ഞിനെ ചെന്നു കണ്ടു. ഇത്ര ചെറുതായിട്ടുള്ള ഒരു കുഞ്ഞിനെ ഞാൻ ഇതിനുമുൻപ് കണ്ടിട്ടില്ലെന്നാണ് തോന്നുന്നത്. ഒരു പുരുഷപ്രജതന്നെ ജനങ്ങളുടെ പ്രാർത്ഥനപോലെ ഉണ്ടായതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. എങ്കിലും മൂത്തകുഞ്ഞിന് ഇതിനുമുൻപിൽത്തന്നെ ഉണ്ടാകുമായിരുന്ന കുഞ്ഞ് നമ്മുടെ എല്ലാവരുടെയും ഭാഗ്യദോഷം നിമിത്തം അലസിപ്പോയതുകൊണ്ട് എനിക്ക് സാമാന്യത്തിലധികം മനഃസ്താപമുണ്ട്. എന്നാൽ മൂത്തകുഞ്ഞിനിപ്പോൾ 17 വയസ്സ് ആയിട്ടില്ലാത്തതുകൊണ്ട് നല്ല അവയവപുഷ്ടിയോടുകൂടിയ ഒരുകുഞ്ഞ് താമസിയാതെ ഉണ്ടാകുമെന്നുള്ള വിശ്വാസത്തോടുകൂടി ഞാൻ സമാധാനപ്പെട്ടിരിക്കുന്നു. മഹാരാജാവ് ഇപ്പോൾ ഉണ്ടായ കുഞ്ഞിനെ, ണ്ടായ ദിവസംകൂടാതെ ഒരുദിവസം വന്നു ണ്ടു. പിന്നെ ചിലരെല്ലാം ചില്ലറ സംഭാവനൾ ചെയ്യുകയുണ്ടായി.''

റാണിമാർക്ക് ഗർഭലക്ഷണമുണ്ടെന്ന് അറികിട്ടിയാൽ മാവേലിക്കരെനിന്ന് ആവശ്യമുള്ള ഭവങ്ങളെല്ലാം തിരുവനന്തപുരത്ത് എത്തിക്കുക എന്നൊരു പതിവുണ്ട്. ശങ്കരനാരായണയുടെ നേതൃത്വത്തിൽ പരിചാരകവൃന്ദത്തെ ത്സവമഠത്തിൽനിന്ന് സുന്ദരവിലാസത്തക്ക് മാമൂലനുസരിച്ച് അയച്ചിരുന്നതായി പഴമക്കാർ പറഞ്ഞു.



മഹാറാണി 1939-ൽ

തേവാരത്തു കോയിക്കൽ കൊട്ടാരവളപ്പിൽ, തമ്പുരാട്ടിയുടെ പ്രസവം അടുക്കാറായപ്പോൾ ടെൻറുകൾ ഉണ്ടാക്കി സകല സജ്ജീകരണങ്ങളോടുംകൂടി ഡോക്ടർമാരും നഴ്സുകളും ജാഗരൂകരായി കാത്തുനിന്നിരുന്നു.

1088 തുലാം 22-ാം തീയതി ചിത്തിര നക്ഷത്രത്തിൽ സേതുപാർവ്വതീഭായിതമ്പുരാട്ടി ഒരാൺകുഞ്ഞിനെ പ്രസവിച്ചു. ആ രാജകുമാരനാണ് ശ്രീമൂലംതിരുനാൾ മഹാരാജാവിനെ പിന്തുടരാൻ നിയുക്തനായ ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മ തിരുമേനി. ജനനവാർത്തയറിഞ്ഞപ്പോൾ രാജ്യമാസകലം ആഹ്ളാദത്തിന്റെയും ആശ്വാസത്തിന്റെയും അലകളിളക്കി. സകല ക്ഷേത്രങ്ങളിലും പള്ളികളിലും മോസ്കുകളിലും വിശേഷാൽ പ്രാർത്ഥനകൾ നടന്നു. വഞ്ചിരാജ്യത്തിന്റെ ചിരാഭിലാഷം പൂവണിഞ്ഞ പുണ്യദിവസം. .

## റീജൻസി

വിശാഖം തിരുനാൾ നാടുനീങ്ങിയപ്പോൾ ഭരണസാരഥ്യം ഏറ്റെടുത്തിരുന്നത് അനന്തിരവനായ ശ്രീമൂലം തിരുനാൾ തിരുമേനിയാണ്. 1061 ആഗസ്റ്റ് 19-ന് കിരീടധാരണമഹാമഹം നടന്നു. മുപ്പത്തിഒൻപതു കൊല്ലം അദ്ദേഹം വിജയകരമായി രാജ്യഭരണം നടത്തി. പൊതുമരാമത്ത്, വിദ്യാഭ്യാസം, ആരോഗ്യം, കൃഷി, വ്യവസായം തുടങ്ങിയ എല്ലാ മേഖലകളും അഭൂതപൂർവ്വമായി അഭിവൃദ്ധമായി. നാടിന്റെ വരുമാനം മൂന്നിരട്ടി വർദ്ധിച്ചു. ദിവാൻ സി.പി. മാധവറാവുവിന്റെ ഉപദേശപ്രകാരമാണ് ജനപ്രതിനിധികളുടെ സഭയായ ശ്രീമൂലം അസംബ്ളി സൃഷ്ടിക്കപ്പെട്ടത്. അന്ന് തിരുവിതാംകൂറിന്റെ ജനസംഖ്യ ഇരുപത്താറര ലക്ഷം മാത്രമാണ്.

ചക്രവർത്തിയായ ജോർജ് പഞ്ചമനും മഹാരാജ്ഞിയായ മേരിരാജ്ഞിയും പങ്കെടുത്ത ഡെൽഹിയിലെ ഡർബാറിൽ ശ്രീമൂലം തിരുനാൾ പങ്കെടുക്കുകയുണ്ടായി.

ഏതാണ്ട് 40 വർഷക്കാലം തിരുവിതാംകൂർ രാജ്യം സ്തുത്യർഹമായി ഭരിച്ച രാജർഷിയായ ശ്രീമൂലം തിരുനാൾ 1099 കർക്കടകമാസം 23-ാം തീയതി രാത്രി 11 മണിക്ക് നാടുനീങ്ങുകയുണ്ടായി. (1924 ആഗസ്റ്റ് ഏഴാം തീയതി) വ്യസനകരമായ ആ വിവരത്തെപ്പറ്റി 1099-ലെ രാജ്യഭരണ റിപ്പോർട്ടിൽ വിവരിച്ചിരിക്കുന്നത് ഇങ്ങനെയാണ്: ''ആ തിരുമനസ്സിലെ തിരുവയസ്സിന് അനുരൂപമായി അറുപത്തിയാറു പീരങ്കിവെടികൾ വടക്കേക്കോട്ടവാതിലിൽവച്ച് മിനിട്ടിന് ഒന്നുവച്ച് വയ്ക്കപ്പെട്ടു. തുറമുഖങ്ങളിലുള്ള കൊടികൾ ധ്വജമദ്ധ്യത്തിൽ താഴ്ത്തപ്പെട്ടു. നാടു നീങ്ങിയ തിരുമേനിയുടെ സ്മരണ ബഹുമാനചിഹ്നമായി മൂന്നുദിവസത്തേക്ക് എല്ലാ കച്ചേരികളും സ്ഥാപനങ്ങളും അടയ്ക്കുകയും എല്ലാ കച്ചവടങ്ങളും നിറുത്തിവയ്ക്കുകയും ചെയ്തു. പ്രേതസംസ്കാരം പിറേറദിവസം നടത്തപ്പെട്ടു. വ്യസനമഗ്നമായ ഒരു മഹാജനസമൂഹം ആ സമയം സന്നിഹിതമായിരുന്നു. ചക്രവർത്തി തിരുമനസ്സുകൊണ്ടും ബഹുമാനപ്പെട്ട ഇൻഡ്യാവൈസ്രോയിയും ഗവർണ്ണർ ജനറൽ അവർകളും മദ്രാസ് ഗവർണ്ണർ അവർകളും അയച്ചതായ അനുശോചനസന്ദേശങ്ങൾ ഉൾപ്പെടെ ഭൂലോകത്തിൽ പ്രായേണ എല്ലാ ഭാഗത്തുനിന്നും അനുശോചനലേഖനങ്ങൾ രാജകുടുംബത്തിനു കിട്ടി.''

വ്യക്തികൾ മൺമറഞ്ഞാലും രാജകിരീടങ്ങൾ അനാഥമാകുന്നില്ല. സിംഹാസനങ്ങൾ വിജനമാകുന്നില്ല. അന്ന് കിരീടാവകാശിയായ ശ്രീചിത്തിരതിരുനാൾ തിരുമേനിക്ക് 12 വയസ്സേ പ്രായമുള്ളു. പതിനെട്ട് വയസ്സു പൂർത്തിയാകാതെ ഭാരിച്ച ഭരണസാരഥ്യം ഏല്പിക്കുകയില്ല.

1924 സെപ്ററംബർ 9-ാം തീയതിയിലെ ഗസററിൽ ഇങ്ങനെ ഒരു വിവരണം പ്രകാശനം ചെയ്തിട്ടുണ്ട്.

''1924 സെപ്ററംബർ 1-ാം തീയതി മഹാരാജാവ് തിരുമനസ്സിലെ സ്ഥാനാരോഹണവും റീജൻറ് തിരുമനസ്സായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ സ്ഥാനാരോഹണവും നടത്തുന്നതിന് നിശ്ചയിച്ചിരിക്കുന്നതിനാൽ അന്നേദിവസം വൈകുന്നേരം നാലുമണിക്ക് തിരുവനന്തപുരം പുത്തൻകച്ചേരിയിലുള്ള ഡർബാർ ഹാളിൽവച്ച് ഒരു ഡർബാർ നടത്തുന്നതിന് മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് ഒരു കല്പന കൊടുത്തു. ആററിങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ട് കൊച്ചുതമ്പുരാൻ തിരുമനസ്സുമായി 3.45-ന് എഴുന്നള്ളി. ദിവാൻ, തിരുമേനിമാരെ എതിരേല്ക്കുകയും ചെയ്തു. പട്ടാളക്കാർ പതിവിൻപടിയുള്ള ആചാരങ്ങൾ ചെയ്യുകയും ചെയ്തു.

മൂന്ന് അടിച്ച് 55 മിനിട്ടായപ്പോൾ മഹാരാജാവ് തിരുമനസ്സുകൊണ്ട് ഡർബാർ ഹാളിൽ എഴുന്നള്ളി. ദിവാനും നായർപട്ടാളം കമാൻഡറും ചേർന്ന് തിരുമേനിയെ എതിരേററു. അന്നേരം 21 ആചാരവെടികൾ മുഴങ്ങി.

തിരുമനസ്സിലെ അംഗരക്ഷകന്മാരിൽ ഒരുവിഭാഗത്തിന്റെ അകമ്പടിയോടെ തിരുമനസ്സിലെ വണ്ടിയിൽ ഗവർണ്ണർ ജനറലിന്റെ ഏജൻറ് നാലുമണിക്ക് വന്നുചേർന്നു... സിംഹാസനത്തിന്റെ ഇടതുവശത്ത് മഹാരാജാവ് തിരുമനസ്സുകൊണ്ടും വലതുവശത്ത് ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടും എഴുന്നള്ളിയിരുന്നു.

സ്വല്പനേരത്തെ സംഭാഷണത്തിനുശേഷം ഗവർണ്ണർ ജനറലിന്റെ ഏജൻറും സദസ്യരും എഴുന്നേററു നില്ക്കുകയും ഏജൻറ് മഹാരാജാവ് തിരുമനസ്സിനെ സിംഹാസനത്തിലേക്ക് ആനയിച്ച് രാജചിഹ്നത്തിന്റെ ഒരംശവും തൂവൽകൊണ്ട് അലംകൃതവും രത്നഖചിതവുമായ കിരീടത്തെ തിരുമനസ്സിലെ തൃക്കൈയിൽ സമർപ്പിക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ട് കിരീടം വാങ്ങി ശിരസ്സിൽ വച്ചിട്ട് സിംഹാസനസ്ഥനായി. അപ്പോൾ ബാൻഡുകൾ ദേശീയഗാനം വായിക്കുകയും പീരങ്കിക്കാർ 21 ആചാരവെടി വയ്ക്കുകയും ചെയ്തു.

അതിനുശേഷം ഏജൻറ് സിംഹാസനത്തിന്റെ വലതുവശത്ത് റീജൻറിനായി ഇട്ടിരുന്ന കസേരയിൽ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിനെ ആനയിച്ചു. തുടർന്ന് ഗവർണ്ണർ ജനറലിന്റെ ഏജൻറ് ചിത്തിരതിരുനാൾ തിരുമേനിയെ മഹാരാജാവായി പ്രഖ്യാപിക്കുന്നതും സേതുലക്ഷ്മീഭായിയെ റീജൻറായി പ്രഖ്യാപിക്കുന്നതുമായ വിളംബരങ്ങൾ സദസ്സിൽ ഉറക്കെ വായിക്കുകയുണ്ടായി.''

എം.ഇ. വാട്സിനെപ്പോലെ പ്രഗല്ഭനായ ഒരു ദിവാനെ കിട്ടിയതുകൊണ്ടാണ് റീജൻസി ഭരണം സ്മരണീയമായിത്തീർന്നത്. ദീർഘവീക്ഷണ വിചക്ഷണനായി എല്ലാ മേഖലകളിലും പുരോഗതിയുടെ വിത്തുകൾ പാകി അദ്ദേഹത്തിനു പിൻഗാമിയായി വന്നത് നാട്ടുകാരനായ ശ്രീ. പി.എസ്. സുബ്രഹ്മണ്യ അയ്യരാണ്.

ഇംപീരിയൽ ഓർഡർ ഒഫ് ദ ക്രൗൺ ഒഫ് ഇൻഡ്യ എന്ന ബഹുമതി 1929-ൽ റീജൻറ് തിരുമേനിക്ക് ചക്രവർത്തി നല്കുകയുണ്ടായി.

## കിരീടധാരണം

1931 നവംബർ 6-ാം തീയതി റീജൻസി ഭരണത്തിന് അറുതി വരികയും ശ്രീചിത്തിര



ചിത്തിരതിരുനാൾ മഹാരാജാവ്

തിരുനാൾ ഭരണസാരഥ്യം ഏറ്റെടുക്കുകയും ചെയ്തു.

റീജൻസി ഭരണം നീട്ടിക്കൊണ്ടു പോകാൻ അണിയറയിൽ തല്പരകക്ഷികൾ പല ഉപജാപങ്ങളും നടത്തിയതായി കേട്ടിട്ടുണ്ട്. പതിനെട്ടു വയസ്സുകഴിഞ്ഞ ശ്രീചിത്തിരതിരുനാൾ തിരുമേനിക്ക് വേണ്ടത്ര പാകത കൈവന്നിട്ടില്ലെന്ന് വിഷലിപ്തമായ പ്രചരണം വക്രബുദ്ധികൾ അധികാരം വഹിക്കേണ്ട ഉന്നതമേഖലകളിൽ ക്രൂരമാംവിധം പരത്തിയിരുന്നു.

കൈയിൽ കിട്ടിയ വിലപിടിപ്പുള്ള ഏതും കൈവിടാൻ ആർക്കും ഇഷ്ടം കാണുകയില്ലല്ലോ.

ഏതായാലും അണിയറയിൽ എന്തോ അളിഞ്ഞുനാറുന്നുണ്ടെന്നറിഞ്ഞ് സേതുപാർവ്വതീഭായിതമ്പുരാട്ടി ഡെൽഹിയിൽച്ചെന്ന് വൈസ്രോയിയായിരുന്ന വെല്ലിംഗ്ടണെ കണ്ട് നാട്ടിൽ പരത്തിയിട്ടുള്ള കിംവദന്തികളെക്കുറിച്ച് സംസാരിച്ചതായി കേട്ടിട്ടുണ്ട്. നിപുണയായ ഒരു അഭിഭാഷകയുടെ നിസ്സീമമായ വാക്സാമർത്ഥ്യത്തോടെ ഏതാണ്ട് ഈ വിധം ന്യായവാദം നടത്തിയെന്നാണറിവ്.

''ചിരപുരാതനമായ ഒരു രാജകുടുംബത്തെ അതീവ ബഹുമാനത്തോടെ പുലർത്തിപ്പോരുന്ന ഒരു മഹാസാമ്രാജ്യത്തിന്റെ പ്രതിപുരുഷനാണല്ലോ അങ്ങ്. വെറും കിംവദന്തിയുടെ അടിസ്ഥാനത്തിൽ പ്രായപൂർത്തിയായ ഒരു രാജകുമാരന്റെ അർഹമായ കിരീടധാരണം മാററിവയ്ക്കുമോ എന്ന് ദയവായി ചിന്തിക്കണം. നേരിട്ട് ബോദ്ധ്യപ്പെടാതെ ഇത്ര ഗൗരവമായ ഒരുകാര്യത്തിൽ ഏകപക്ഷീയമായ തീരുമാനം എടുക്കുന്നതിൽ ന്യായമോ നീതിയോ ഉണ്ടോ? എന്റെ മകനുമായി അങ്ങേക്ക് നേരിട്ട് സമ്പർക്കം പുലർത്തിയിട്ട് അങ്ങ് ഏതു തീരുമാനം എടുത്താലും സ്വീകാര്യമായിരിക്കും.''

ആ നിർദ്ദേശം തികച്ചും യുക്തമാണെന്നു സമ്മതിച്ച ഗവർണ്ണർ ജനറൽ മഹാരാജാവ് തിരുമേനിയുമായി അടുത്തു പരിചയപ്പെടുന്നതിലേക്ക് തിരുമേനിയെ സിംലയിലേക്ക് ഒരാഴ്ച താമസത്തിന് അയയ്ക്കാൻ നിർദ്ദേശം നല്കി. സിംലയിൽ വെല്ലിംഗ്ടൺ പ്രഭുവും ചിത്തിരതിരുനാൾ തിരുമേനിയും സുഹൃത്തുക്കളെപ്പോലെ എന്നും ചർച്ചകൾ നടത്തുകയും ഒന്നിച്ചാഹാരം കഴിക്കുകയും ഒന്നിച്ച് ടെന്നിസ് കളിക്കുകയും കുതിരസവാരി നടത്തുകയും ചെയ്തു.

തിരുമേനി തിരുവനന്തപുരത്ത് മടങ്ങിയെത്തിയതോടൊപ്പം കിരീടധാരണത്തിനുള്ള അനുമതിയും തീയതിയും ഡെൽഹിയിൽനിന്നും വിളംബരമായി പ്രഖ്യാപിക്കപ്പെട്ടു.

1931 നവംബർ 6-ാം തീയതി അമ്മമഹാറാണി പതിവിലും നേരത്തേ ഉണർന്നു. കുളികഴിഞ്ഞ് നേരെ പോയത് പൂജാമുറിയിലേക്കാണ്. മുഖം ഗൗരവമുദ്രിതമായിരുന്നു. ദീർഘനേരം ധ്യാനനിരതയായി കഴിഞ്ഞു. ഉത്കണ്ഠാനിരതയായ ആ മാതൃഹൃദയത്തിന് ഒട്ടേറെ കാര്യങ്ങൾ ശ്രീപത്മനാഭനോട് പറയാനുണ്ടായിരുന്നു. കൃതജ്ഞതയുടെ ആനന്ദബാഷ്പം കരകവിഞ്ഞ് കവിളിലൂടെ ഒലിക്കുകയാണ്. ദീർഘനാളായി ഹൃദയം താലോലിച്ച മോഹനസ്വപ്നം സാക്ഷാത്കരിക്കുന്ന ദിവസമാണ്. പൊള്ളുന്ന കനൽക്കട്ടകളും മുൾപ്പടർപ്പുകളും കടന്നുവന്ന സുദിനമാണ് ആശ്വാസം പകരാൻ പുലർന്നിരിക്കുന്നത്. തന്റെ പുന്നാരമകൻ തിരുവിതാംകൂറിന്റെ മഹാരാജാവാകുന്ന പുണ്യദിനം. ഒരമ്മയുടെ ഹൃദയം ആനന്ദനൃത്തം ചെയ്യാതിരിക്കുമോ? രാജമാതാവാകുന്ന ദിവസം ഇക്കാലമത്രയും കണ്ട സ്വപ്നങ്ങൾ പൂവണിയുന്ന ധന്യമായ സുന്ദരദിനം. താൻ പാലൂട്ടി തേനൂട്ടി ലാളിച്ചും സ്നേഹിച്ചും ശാസിച്ചും ശ്രദ്ധയോടെ വളർത്തിയ മകൻ കിരീടം ചൂടുന്ന ദിവസം. അന്തരിച്ച രാജവംശത്തിലെ കുലശേഖര പെരുമാക്കന്മാർ ആശംസകളുമായി അന്തരീക്ഷത്തിൽ അണിനിരക്കുന്നത് ആ അമ്മ കണ്ടു. രാജ്യമെമ്പാടും ഉയരുന്ന പ്രജാലക്ഷങ്ങളുടെ ആഹ്ളാദത്തിന്റെ ആരവം ചെവിയിലെത്തുന്നു.

ആ മായാപ്രപഞ്ചത്തിൽനിന്നും ഉണർന്നെഴുന്നേററപ്പോൾ പിന്നിൽ തൊഴുകൈയുമായി നില്ക്കുന്ന മകനെയാണ് കണ്ടത്. നെടുവീർപ്പോടെ ആ തോളത്തു കൈവച്ചു. അടുത്ത്

ഷണം ആ മകൻ അഭിവന്ദ്യയായ
മ്മയുടെ പാവനപാദങ്ങളിൽ സാഷ്ടാംഗം
ണമിക്കുകയാണുണ്ടായത്. അമ്മയുടെ ആ
ന്ദാശ്രുക്കൾ മകൻെറ ശിരസ്സിൽ തീർത്ഥം
ളിച്ചു. കിരീടം ധരിക്കേണ്ട ശിരസ്സിൽ അമ്മ
ുംബിച്ചു. ആ ചുംബനം കിരീടത്തെക്കാൾ
ിലപിടിപ്പുള്ളതായി മകനു തോന്നി. പരമ
ന്യമായ മുഹൂർത്തം.

''കുട്ടന് കോവിലിൽ പോകണ്ടേ?''

''പോവുകയാണമ്മേ. ആദ്യം തൊഴേണ്ട
കാവിൽ ഇതല്ലേ?''

അമ്മ വീണ്ടും മകനെ ആശ്ലേഷിച്ചു.
ല്പം കഴിഞ്ഞ് ശ്രീപത്മനാഭസ്വാമി ക്ഷേ
ത്തിലെ ഒററക്കൽ മണ്ഡപത്തിൽനിന്ന്
പാരാധന കഴിഞ്ഞ് കത്തുന്ന കർപ്പൂരം
ൂജാരി മുന്നിൽ കൊണ്ടുവന്നപ്പോഴും രാജകു
രൻ അതേ പുളകംതന്നെ അന്നേരവും
നുഭവിച്ചു. ശ്രീകോവിൽ വൈകുണ്ഠമായി
റിയിരുന്നു. മംഗളമണിനാദം നാഗസ്വരനാദ
ത്താടും ശംഖനാദത്തോടും ഇടകലർന്ന്
ന്തരീക്ഷത്തെ പരിപൂരിതമാക്കിയിരുന്നു.
കാടിതോരണാദികൾകൊണ്ടും വിവിധ വർ
ങ്ങളിലുള്ള വൈദ്യുതദീപങ്ങൾകൊണ്ടും
നേകായിരം കുത്തുവിളക്കുകൾകൊണ്ടും
മാലംകൃതമായ ക്ഷേത്രപരിസരം ഒരു
യാനഗരമായി പ്രശോഭിച്ചു വന്നു. പ്രസാദം

ചാർത്തി പ്രസാദവദനനായി മാലയും കസവുകവിണിയുമണിഞ്ഞ് രാജകുടുംബാംഗങ്ങളുമൊന്നിച്ച് ശ്രീപത്മനാഭദാസൻ പുറമെ വന്നപ്പോൾ കണ്ടു വണങ്ങാൻ നിന്നിരുന്ന ആബാലവൃദ്ധം ജനങ്ങളുടെ ജയജയാരവവും അവരെ അകമ്പടി സേവിക്കുന്നുണ്ടായിരുന്നു.

ആ സുദിനം കൊണ്ടാടാൻ നഗരം നയനമനോഹരമായി അണിഞ്ഞൊരുങ്ങിയിരുന്നു. ആഘോഷങ്ങൾ കാണാൻ നാടിൻെറ വിവിധഭാഗങ്ങളിൽനിന്നും ലക്ഷക്കണക്കിനാളുകൾ രാജധാനിയിലേക്ക് പ്രവഹിച്ചിരുന്നു. ഏതാണ്ട് അരനൂററാണ്ടിനു ശേഷമാണ് ഒരു കിരീടധാരണോത്സവം രാജധാനിയിൽ ആഘോഷിക്കുന്നത്. ഹജ്ജൂരിനു പിന്നിലുള്ള മൈതാനി പ്രദർശനമഹാനഗരിയായി മാറിയിരിക്കുന്നു. വിവിധ ഭാഗങ്ങളിൽ വൈചിത്ര്യമാർന്ന കലാപരിപാടികൾ നടക്കുന്നു. വീടുകളും ഗവൺമെൻറ് മന്ദിരങ്ങളും വീഥികളും വിപണികളും വൈദ്യുത ദീപമാലകൾകൊണ്ടും ആർച്ചുകൾകൊണ്ടും സമാലംകൃതമാണ്. എല്ലാ വീഥികളിലും അണിഞ്ഞൊരുങ്ങിയവരുടെ തിക്കും തിരക്കും. ഇങ്ങനെ ഒരു മഹോത്സവം ഓർമ്മയിലില്ല.

ഭരണാധികാര കൈമാററച്ചടങ്ങിന് വേണ്ടതെല്ലാം സജ്ജീകരിച്ചിരുന്നത് പ്രസിദ്ധമായ ഡർബാർ ഹാളിലായിരുന്നു. പളുങ്കിൽത്തീർത്ത ശരറാന്തൽ വിളക്കുകളാലും ദീപമാലകളാലും അലംകൃതമായ ആ മാർബിൾ മുറി ആഢ്യവും പരമപ്രൗഢവും ആയിരുന്നു. ഉയർന്ന പീഠത്തിൽ മൂന്നു സിംഹാസനങ്ങൾ വിന്യസിച്ചിട്ടുണ്ട്. മുന്നിൽ വിശിഷ്ടാതിഥികൾക്കുള്ള സൂര്യപടം പതിച്ച ഇരിപ്പിടങ്ങൾ. പുറമെ സേനാവ്യൂഹവും പൊലീസ് നിരകളും. സ്വീകരിക്കാൻ അണിഞ്ഞൊരുങ്ങിയ കുതിരപ്പടയും രണ്ടു ഗജവീരന്മാരും. ഒരുവശത്ത് സൈനിക ബാൻഡ്. പുറമെ നിരത്തിൻെറ ഇരു പാർശ്വങ്ങളിലും ഉത്സാഹഭരിതരായ പ്രജാലക്ഷങ്ങൾ.

രാത്രിയിലായിരുന്നു ഡർബാർഹാളിലെ ചടങ്ങുകൾ. രാജ്യം ഭരിക്കുന്ന റീജൻറ് തിരുമേനി ശ്രീ സേതുലക്ഷ്മീഭായിതമ്പുരാട്ടിയാണ് ആദ്യം ഹാളിലെത്തിയത്. തുടർന്ന് ശ്രീ പാർവ്വതീഭായിതിരുമേനിയും കാർത്തിക തിരുനാൾ തമ്പുരാട്ടിയും ഒന്നിച്ചെത്തി. പിന്നെയാണ് ആറു കുതിരകളെ പൂട്ടിയ സമാലംകൃതമായ രഥത്തിൽ ശ്രീചിത്തിരതിരുനാൾ ബാലരാമവർമ്മതമ്പുരാനും അനുജനായ മാർത്താണ്ഡവർമ്മതിരുമേനിയും പ്രജാലക്ഷങ്ങളുടെ ജയജയാശംസകൾക്ക് വിനയപൂർവ്വം കരംകൂപ്പി പ്രത്യഭിവാദനം ചെയ്ത് സുപ്രസന്നരായി വന്നുചേർന്നത്. ദിവാനായ വി.എസ്. സുബ്രഹ്മണ്യഅയ്യരും നായർ പട്ടാളമേധാവിയും ഉയർന്ന ഉദ്യോഗസ്ഥന്മാരും തിരുമേനിമാരെ സ്വീകരിക്കാൻ ഡർബാർഹാളിലെ പോർട്ടിക്കോയിൽ സാദരം കാത്തുനിന്നിരുന്നു. തിരുമേനിമാർ രഥത്തിൽനിന്നും ഇറങ്ങിയപ്പോൾ 21 ആചാരവെടികൾ മുഴങ്ങി.

രാജകീയ സിംഹാസനത്തിൽ റീജൻറ് തിരുമേനിയും ഇടതുവശത്ത് ചിത്തിരതിരുനാൾ തിരുമേനിയും മറെറാരു സിംഹാസനത്തിൽ ഗവർണ്ണർ ജനറലിൻെറ പ്രതിനിധിയായ ലഫ്.കേണൽ എച്ച്.എൻ.ആർ. പ്രിച്ചാർഡ് ധ്വരയും ഉപവിഷ്ടരായി. വൈസ്രോയി കൊടുത്തയച്ചിരുന്ന കത്ത് പ്രിച്ചാർഡ് ധ്വര മഹാരാജാവ് തിരുമനസ്സിൻെറ തൃക്കൈകളിൽ സമർപ്പിച്ചു. ആ വിളംബരം സദസ്യർക്കു വായിച്ചു കേൾപ്പിച്ചത് ദിവാൻജിയായ വി. എസ്. സുബ്രഹ്മണ്യയ്യരാണ്. സദസ്യർ ഒന്നടങ്കം ബഹുമാനസൂചകമായി എഴുന്നേററു നിന്നാണ് കേട്ടത്. സൈനിക ബാൻഡ് സാഘോ ദേശീയഗാനം ആലപിച്ചു. തുടർന്ന് 31 ആചാരവെടികൾ മുഴങ്ങി. പിന്നെയാണ് ഇൻഡ്യാഗവൺമെൻറിൻെറ പ്രതിപുരുഷൻ എന്ന നിലയിൽ ഗവർണ്ണർ ജനറലിൻെറ ഏജൻറ് രാജകീയ വിളംബരം സഗൗരവം വായിച്ചത്. അന്നേരവും സദസ്സ് ആചാരപൂർവ്വം എഴുന്നേററു നിന്നു. തുടർന്ന് മഹാരാജാവ് തിരുമേനിയും ഗവർണ്ണർ ജനറലിൻെറ ഏജൻറും വായിച്ച വിളംബരത്തിൻെറ പരിഭാഷ സേനാവിഭാഗത്തെയും ബഹുജനങ്ങളെയും വായിച്ചു കേൾപ്പിക്കാൻ ആ ഭാഗത്തേക്കു നീങ്ങി. മഹാരാജാവ് തിരുമേനിയുടെ വിളംബരം വായിച്ചുതീർന്ന ഉടനെ 21 ആചാരവെടികൾ മുഴങ്ങി. സൈനികർ ഒന്നടങ്കം മൂന്നുവട്ടം തിരുമേനിക്ക് ജയ് വിളിച്ചു. തിരുമേനിമാരും പ്രശസ്താതിഥികളും ഡർബാർ ഹാളിലെത്തി പൂർവ്വസ്ഥാനങ്ങളിലിരുന്നു. തുടർന്ന് ഗവർണ്ണർ ജനറലിൻെറ ഏജൻറ് ഒരു പ്രഭാഷണം ചെയ്തു. അതിനു മറുപടി പറഞ്ഞുകൊണ്ട് മഹാരാജാവ് തിരുമേനി ചെയ്ത പ്രസംഗത്തിൽ പ്രജാവാത്സല്യവും സാഹിത്യഭംഗിയും തുടിച്ചിരുന്നു. ആ പ്രസംഗത്തിൽ ബ്രിട്ടീഷ് ഗവൺമെൻറുമായുള്ള ദീർഘകാലത്തെ അചഞ്ചലമായ ബന്ധത്തെ സൂചിപ്പിച്ചിരുന്നു. രാജ്യം നേരിടുന്ന പ്രശ്നങ്ങളെയും ആവിഷ്കരിക്കാൻ ആഗ്രഹിക്കുന്ന പ്രധാന പരിഷ്കാരങ്ങളെയും പരാമർശിച്ചിരുന്നു.

ഒരു ഭൂപണയ ബാങ്ക് സമാരംഭിക്കുവാൻ മൂലധനമായി സ്വന്തം കൈയിൽനിന്ന് ഒരു ലക്ഷം രൂപ സംഭാവന ചെയ്യുന്നതായി പ്രഖ്യാപിച്ചു. അനാഥരെയും അംഗവൈകല്യം സംഭവിച്ചവരെയും പാർപ്പിക്കാൻ ഒരു അഗതിമന്ദിരം പണിയുന്നതിന് അരലക്ഷംരൂപ സംഭാവന ചെയ്യുന്നതായി അറിയിച്ചു.

സായാഹ്നത്തിൽ കോട്ടയ്ക്കകത്തുനിന്നും കവടിയാർ കൊട്ടാരംവരെ ആറു കുതിരയെ പൂട്ടിയ രഥത്തിൽ സകല സൈനിക സന്നാഹങ്ങളോടുംകൂടി തിരുമേനി നടത്തിയ നിറപ്പകിട്ടാർന്ന രാജകീയ ഘോഷയാത്രയും അവിസ്മരണീയമാണ്. പത്മനാഭസ്വാമിക്ഷേത്രത്തിൽ 'പടിയേററ'മെന്ന മാമൂലനുസരിച്ചുള്ള ചടങ്ങും യഥാവിധി നടത്തിയിരുന്നു. ആ മംഗളദിനത്തിൻെറ സന്തോഷസൂചകമായി മുപ്പത്തിയാറ് തടവുപുള്ളികളെ ജയിലിൽനിന്നും കാലാവധി തീരുംമുമ്പേ മോചിപ്പിക്കുകയുണ്ടായി.

(തുടരും)





യശ്പാൽ

# എന്റെയും നിന്റെയും കഥ അവന്റെയും

## അറുപത്തിയൊന്ന്

അടുത്തദിവസം മകളെയുംകൊണ്ട് ചിത്ര ഉഷയെ സന്ദർശിച്ചു. പപ്പുവിനെയും മാലയെയും വെളിയിൽ കളിക്കാൻ വിട്ടിട്ട് അവരെ ശ്രദ്ധിക്കാൻ റോസിയെ ഏല്പിച്ച് കൂട്ടുകാരികൾ രണ്ടും സംഭാഷണത്തിൽ മുഴുകി. ചിത്ര പറഞ്ഞ കഥ ഇങ്ങനെ സംഗ്രഹിക്കാം:

ചിത്രയുടെ ഭർത്താവ് നാലാഴ്ചക്കാലത്തേക്ക് മസൂരിയിലേക്കു പോവുകയായിരുന്നു. ചിത്ര ഭർത്താവിൻെറ സ്യൂട്ട്കേസ് ശരിപ്പെടുത്തുകയായിരുന്നു. അഴുക്കുവസ്ത്രങ്ങൾ എടുത്തുമാററുമ്പോൾ പോക്കററിൽ തപ്പിനോക്കി. കീശയിൽ റിസർവേഷൻ ടിക്കററ് കിടക്കുന്നു. ഒന്നല്ല, രണ്ട്. അതും രണ്ടുപേർക്കുള്ള ലോബിയിൽ. ചിത്രയ്ക്ക് ആശ്ചര്യം! സംശയനിവാരണത്തിന് നാത്തൂനോടു ചോദിച്ചു. അവളാദ്യം വിളറി. പിന്നെ വിശദീകരിച്ചു—''ഈ പ്രഭുകുടുംബത്തിലെ പുരുഷന്മാർക്ക് സ്വന്തം ഭാര്യമാരെ പർദ്ദയിൽ നിർത്തിട്ട് കൂട്ടുകാരികളുമായി സർക്കീട്ടടിക്കുന്നതിലാണു താല്പര്യം. റിസർവേഷൻ ടിക്കററ് നിങ്ങളുടെ കൈയിൽ കിട്ടിയതുകൊണ്ട് കാര്യം പിടികിട്ടി. ധൈര്യമുണ്ടെങ്കിൽ കൂടെ പുറപ്പെട്ടോളൂ. ചുരുങ്ങിയത് ലോബിയിൽ സഞ്ചരിക്കുന്ന കൂട്ടാളി ആരാണെന്നെങ്കിലും അന്വേഷിക്കണം.''

ചേട്ടൻെറ കൂട്ടുകാരിയെക്കുറിച്ച് കുസുമ തന്നെ പറഞ്ഞു— ''ചേട്ടൻെറ പഴയ കൂട്ടുകാരിയാണ്, സലൂജ. ടീച്ചറായിരുന്നു... ഇപ്പോൾ...'' ഭർത്താവ് വരുന്നതു കണ്ട് ചിത്ര ആംഗ്യം കാട്ടിയതനുസരിച്ച് കുസുമ വിവരണം നിർത്തി. ഭർത്താവ് വന്ന് ഭാര്യയോട് യാത്രയും പറഞ്ഞിറങ്ങി.

ടിക്കു മസൂരിയിൽനിന്ന് രണ്ടെഴുത്തുകളെഴുതി. ചിത്ര മറുപടിയൊന്നും എഴുതിയില്ല. മസൂരിയിൽ മഴയായതിനാൽ പറഞ്ഞതിലും നേരത്തെ അദ്ദേഹം തിരിച്ചെത്തി. തിരിച്ചുവന്നപ്പോൾ ഭാര്യയുടെ ദേഷ്യത്തിൻെറ കാരണമന്വേഷിച്ചു. ഇരുപത്തിമൂന്നു ദിവസമായി മനസ്സിൽ പുകഞ്ഞുകൊണ്ടിരുന്ന കാര്യങ്ങൾ ചിത്രയുടെ മനസ്സിൽനിന്നും പുറത്തുചാടി. ഇതാണു താങ്കളുടെ പതിവെങ്കിൽ എന്നെ കല്യാണം കഴിക്കേണ്ട കാര്യമെന്തായിരുന്നു എന്ന ചോദ്യത്തോടെ ചിത്ര ഉപസംഹരിച്ചു.

ടിക്കുവിൻെറ മുഖം ചുവന്നു— ''നീ അറിഞ്ഞതു നന്നായി. എനിക്കതിൽ വിഷമമൊന്നുമില്ല. നീ ഗ്രാജ്വേററാണ്, വകതിരിവുള്ളവളാണ്. ഈ മൂന്നു വർഷത്തിൽ ഞാൻ നിന്നോട് അപമര്യാദയായി എന്തെങ്കിലും പ്രവർത്തിച്ചിട്ടുണ്ടെന്ന് നിനക്കു പറയാൻ കഴിയുമോ?... അങ്ങനെ എന്തെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അതിൻെറ നഷ്ടപരിഹാരത്തിന് ഞാൻ തയ്യാറാണ്.''

''തൻെറ ആവശ്യം നിറവേററുന്ന വേലക്കാരിക്കു കിട്ടേണ്ട ശമ്പളത്തിൻെറ കാര്യം സംസാരിക്കുന്നതുപോലെ ലാഘവത്തോടെയാണദ്ദേഹം സംസാരിച്ചത്. അദ്ദേഹത്തിൻെറമേൽ എനിക്ക് ഒരവകാശവും അധികാരവുമില്ലാത്തതുപോലെ. എൻെറ സർവ്വസ്വവും അദ്ദേഹത്തിലർപ്പിച്ച് അദ്ദേഹത്തെ പൂർണ്ണമായി കൈയടക്കാനുള്ള എൻെറ അഭിവാഞ്ഛ!... എന്തൊരു ചതി!...''

കൂട്ടുകാരികൾ രണ്ടുപേരും ഏറെനേരം നിശ്ശബ്ദത പൂണ്ടിരുന്നു. തിരിച്ചുപോകാൻ എഴുന്നേററുകൊണ്ട് ചിത്ര ചോദിച്ചു— ''ഞാൻ ഇന്നലെ പറഞ്ഞതു ശരിയല്ലേ? ഇതൊക്കെ അറിഞ്ഞിട്ടെന്തു കാര്യം? നിൻെറ മനസ്സും അശാന്തമായെന്നു മാത്രം.''

കൂട്ടുകാരി പരാജയം ഏററുവാങ്ങിയതു കണ്ടപ്പോൾ ഉഷയ്ക്ക് ദേഷ്യം തോന്നി. എന്നാൽ ഒന്നും പറഞ്ഞില്ല.

അടുത്ത ദിവസം സന്ധ്യാനേരത്ത് ഉഷ പപ്പുവിന് സ്വററർ തുന്നുകയായിരുന്നു. പപ്പു ബിൽഡിംഗ് ബ്രിക്സ്കൊണ്ട് റെയിലുണ്ടാക്കി അടുത്തുതന്നെ കളിക്കുന്നു. നരേന്ദ്രൻെറ കാറിൻെറ ഒച്ചകേട്ട് അവൻ തുള്ളിച്ചാടി. അകലെനിന്നുതന്നെ നരേന്ദ്രൻെറ കാറിൻെറ ശബ്ദം അവൻ തിരിച്ചറിയുമായിരുന്നു. അല്പം കഴിഞ്ഞപ്പോൾ ഡിസ്പെൻസറിയിൽനിന്നും ഇൽമദീൻെറ ശബ്ദം— ''നമസ്കാരം പ്രൊഫസർ സാഹബ്, നമസ്കാരം ഡോക്ടർ സാഹബ്!''

ഉഷ സാരി ശരിപ്പെടുത്തിക്കൊണ്ട് എഴുന്നേററു നിന്നു. നരേന്ദ്രൻെറകൂടെ ഡോക്ടർ റജ്ജ. ഉഷ രണ്ടുപേരെയും സ്വാഗതം ചെയ്തിരുത്തി. റോസിയോട് ചായയുണ്ടാക്കാൻ പറഞ്ഞു.

നരേന്ദ്രൻ അറിയിച്ചു— ''ഉച്ചയ്ക്കത്തെ വാർത്തയിൽ ബംഗാളിലെ കരുതൽത്തടങ്കൽകാരെ വിട്ടയയ്ക്കാൻ തുടങ്ങിയതായി പറഞ്ഞിരുന്നു. നമ്മുടെ ഗവർണ്ണർ ഒരസത്താണ്. പഴയ ഐ.സി.എസ്സുകാരൻ!''

''സർക്കാർ പറയുന്നതല്ലാതെ ഗവർണ്ണർക്കെന്തു ചെയ്യാനൊക്കും? ജപ്പാൻപട്ടാളത്തെ നേരിടുന്നതിൽ സർക്കാർ പരാജയപ്പെട്ടു. പട്ടാളം ബർമ്മയിൽ പ്രവേശിച്ചുകഴിഞ്ഞു. നാട്ടുകാർ സഹകരിച്ചില്ലെങ്കിൽ ജപ്പാൻപട്ടാളത്തെ തടയാൻ പറ്റില്ലെന്നു ഇംഗ്ലീഷുകാർ മനസ്സിലാക്കിക്കഴിഞ്ഞു.'' റജ്ജ അഭിപ്രായപ്പെട്ടു—''നമ്മുടെ തീവ്രവാദി കോൺഗ്രസ്സുകാരും സോഷ്യലിസ്റ്റ് ചിന്താഗതിക്കാരും ഇംഗ്ലീഷുകാരുടെ പരാജയത്തിൽ സന്തുഷ്ടരാണ്. തോററാൽ ബ്രിട്ടീഷുകാർ കെട്ടുകെട്ടുമെന്നതു നേരുതന്നെ. എന്നാൽ ഇന്ത്യയ്ക്കെന്തു പററുമെന്ന കാര്യം അവർ ചിന്തിക്കുന്നില്ല.''

''നെഹ്റു പറഞ്ഞിരിക്കുന്നു...'' നരേന്ദ്രൻ ഉഷയുടെ നേരെ തിരിഞ്ഞുകൊണ്ടു പറഞ്ഞു— ''ഫാസിസ്ററ് ജപ്പാനിൽനിന്നും ആത്മരക്ഷയ്ക്കുവേണ്ടി പോരാടാൻ നാം തയ്യാറാകണമെന്ന്.''

''പട്ടാളക്കാരും പടക്കോപ്പുമില്ലാതെ എന്തു തയ്യാറാകൽ!'' റജ്ജ നിരാശയോടെ പറഞ്ഞു— ''ഫാസിസ്ററുകളുടെ മുമ്പിൽ സത്യാഗ്രഹം ചെയ്താൽ പററുമോ? ഇന്ത്യയുടെ നേരെയുണ്ടാകുന്ന ആക്രമണം ചെറുക്കേണ്ടതു ബ്രിട്ടൻെറയും അമേരിക്കയുടെയും താല്പര്യത്തിനാവശ്യമാണ്. അവരെ സൈനികമായി സഹായിക്കുന്നതിലാണ് നമ്മുടെ രക്ഷ.''

''അതു പ്രശ്നത്തിൻെറ ഒരുവശം മാത്രം. സ്വയം നിർണ്ണയാവകാശം ലഭിക്കാതെ ബ്രിട്ടീഷുകാരെ സഹായിക്കുകയെന്നാൽ തുടർന്നും അവരുടെ അടിമത്തം സഹിക്കുക എന്നാണർത്ഥം.'' നരേന്ദ്രൻ ഉഷയുടെനേരെ നോക്കിക്കൊണ്ടു തുടർന്നു— ''നിങ്ങളെന്താ ഒന്നും മിണ്ടാത്തേ?... നിങ്ങളുടെ ലാഹോറിലെ കൂട്ടുകാരി പോയോ? അന്ന് രണ്ടുപേരും കരച്ചിലിനോടടുത്തിരുന്നുവല്ലോ.''

''സങ്കടപ്പെട്ടിട്ടെന്തു കാര്യം! പാവം, അവളുടെ വിധി!'' ഉഷ ദീർഘനിശ്വാസത്തോടെ തുടർന്നു— ''പെണ്ണായി പിറക്കുന്നതുതന്നെ ഭാഗ്യദോഷമാണ്.'' എന്നിട്ട് ചിത്രയുടെ കഥ ചുരുക്കി വിവരിച്ചു.

''അതു വലിയ കഷ്ടമായിപ്പോയല്ലോ.'' റജ്ജ പറഞ്ഞു— ''പരാതി നേരാണെങ്കിൽ വലിയ തെററാണദ്ദേഹം ചെയ്യുന്നത്... എൻെറ വൈഫിനാണെങ്കിൽ കാപ്ളെയ്ൻറ് മറെറാരു തരത്തിലാണ്.''

നരേന്ദ്രൻ റജ്ജയെ തുറിച്ചുനോക്കിക്കൊണ്ടു ചോദിച്ചു— ''നിങ്ങളുടെ കൊള്ളരുതായ്മകളൊന്നും ഗേതി അറിയുന്നില്ലെന്നാണോ വിചാരം? അവർ അത്ര പാവമാണെന്നൊന്നും കരുതേണ്ട.''

ഉഷ ചിരിയടക്കിക്കൊണ്ടു തുടർന്നു— ''ചിത്രയുടെ വിഷമം നിങ്ങൾ മനസ്സിലാക്കു

ന്നില്ല. അവൾ അത്ര കൊള്ളരുതാത്തവളൊന്നുമല്ല. അവളുടെ സ്വപ്നങ്ങളത്രയും വെള്ളത്തിലായി. ഇനി ജീവിതം മുഴുവൻ ദുഃഖിക്കാനേ വകയുള്ളൂ.''

''ഏടത്തി പറയുന്നതിനോട് എനിക്കു യോജിക്കാൻ പററില്ല.'' റജ്ജ ഇടപെട്ടു— ''നിങ്ങളുടെ കൂട്ടുകാരി ഗ്രാജ്വേററല്ലേ? പരമ്പരാഗത പ്രഭുകുടുംബത്തിലെ പാരമ്പര്യത്തിലെ മററനീതികളും കുറെ സഹിക്കേണ്ടിവരും. ഭർത്താവിൻെറ താന്തോന്നിത്തം സഹിക്കാത്തവരാണെങ്കിൽ നിങ്ങളുടെ കൂട്ടുകാരി ആദ്യം ചെയ്യേണ്ടത് പർദ്ദ വലിച്ചെറിയുകയാണ്. എന്നിട്ട് ഭർത്താവിൻെറകൂടെ സമൂഹത്തിൽ ഇറങ്ങി പ്രവർത്തിക്കട്ടെ. അവർ ജീവിതത്തിൽ ഭർത്താവിൻെറ സഹചാരിയാകാൻ പഠിക്കട്ടെ.''

''പർദ്ദ നിങ്ങളുടെ വീട്ടിലും കുറവല്ലല്ലോ.''













നരേന്ദ്രൻ ഇടംകണ്ണിട്ടുകൊണ്ടു പറഞ്ഞു— ''ഭാര്യ പർദ്ദ ധരിക്കട്ടെ. അല്ലെങ്കിൽ ഭർത്താവിനോടൊപ്പം തോളോടുതോളുരുമ്മി ക്ളബ്ബിൽ പോകട്ടെ. എന്നാൽ ഭാര്യ ഭർത്താവിൻെറ ആശ്രിതയായിരിക്കുന്നേടത്തോളം കാലം അവൾ അവൻെറ സുഖഭോഗത്തിനുള്ള ഉപകരണം മാത്രമായിരിക്കും. അവൾക്ക് സ്വന്തമായ നിലനില്പില്ല. പിന്നെ ഭർത്താവ് അന്യത്ര സുഖവും സന്തോഷവും അന്വേഷിച്ചു പോകുന്നത് തടയാനവൾക്ക് എങ്ങനെ കഴിയും?''

''നിങ്ങളെന്താണീ പറയുന്നത്?'' ഉഷയ്ക്ക് ദേഷ്യം വന്നു. ''ഒരു ഭാര്യയ്ക്ക് ഇതിൽക്കൂടുതൽ അപമാനമെന്തിരിക്കുന്നു?''

''നിങ്ങളല്പം ക്ഷമിക്കൂ.'' നരേന്ദ്രൻ സമാധാനിപ്പിച്ചു— ''ഞാൻ നേരത്തേ പറഞ്ഞില്ലേ, ഇത്തരം പിരിമുറുക്കങ്ങൾ ദാമ്പത്യ ജീവിതത്തിൽ സ്വാഭാവികമാണെന്ന്. പ്രേമം രൂഢമൂലമാകണമെങ്കിൽ ഇത്തരം കൊച്ചു കൊച്ചു കാര്യങ്ങളിൽ ഉദാരതയും സഹിഷ്ണുതയും കാണിച്ചേ തീരൂ.''

''നിങ്ങളുടെ വാദഗതി വിചിത്രമായിത്തോന്നുന്നു.'' ഉഷ എതിർപ്പ് പ്രകടിപ്പിച്ചു.

''ഇതിൽ വിചിത്രമായൊന്നുമില്ല.'' നരേന്ദ്രൻ പറഞ്ഞു— ''കഴിഞ്ഞ മൂന്നുവർഷക്കാലം എന്തിൻെറ അഭാവമാണനുഭവപ്പെട്ടതെന്ന ടിക്കുവിൻെറ ചോദ്യത്തിന് എന്താണു മറുപടി? സലൂജയോട് ടിക്കുവിന് അടുപ്പമുണ്ടെങ്കിൽ ചിത്രയ്ക്കെന്താണു ചേതം?''

''എന്തു തലതിരിഞ്ഞ ചോദ്യമാണീ ചോദിക്കുന്നത്?'' ഉഷ ദേഷ്യപ്പെട്ടു.

''തലതിരിഞ്ഞതോ?'' നരേന്ദ്രൻ ചോദിച്ചു— ''മസൂരിയിൽവച്ച് ടിക്കു മദ്യപാനം ചെയ്തിട്ടുണ്ടാകാം. പണംവച്ച് ചീട്ടുകളിച്ചിട്ടുണ്ടാകാം. അതിലൊന്നും ചിത്രയ്ക്ക് എതിർപ്പില്ലല്ലോ. സലൂജയെ കൂടെ കൊണ്ടുപോയതിൽ മാത്രമല്ലേ എതിർപ്പ്? ഭർത്താവിൻെറ സാന്നിദ്ധ്യത്തിൽനിന്നുളവാകുന്ന സന്തോഷമാണ് ഭാര്യയുടെ ഒരേയൊരവകാശമെന്നല്ലേ ചിത്രയുടെ ധാരണ? ടിക്കു തൻെറ നിയന്ത്രണത്തിൽനിന്നു വിട്ടുപോവുകയാണെന്ന പേടി, ടിക്കുവിൻെറമേൽ നിയന്ത്രണം സ്ഥാപിച്ചെടുക്കാനുള്ള വെമ്പൽ ഇത്രയുമാണ് ഈ വികാരത്തെ നിയന്ത്രിക്കുന്നത്. ടിക്കുവിനോടുള്ള സ്നേഹമല്ല.''

''ദമ്പതികളിൽ പരസ്പരം അധികാരം ഉണ്ടാകേണ്ടതല്ലേ?'' ഉഷ ചോദിച്ചു.

''പ്രേമത്തിൻെറ ബലത്തിലാണ് അധികാരം. പ്രേമത്തിൽ പ്രേമിയുടെയും പ്രേമികയുടെയും സന്തോഷത്തിന് സ്ഥാനം നല്കേണ്ടതുണ്ട്. രണ്ടുപേർക്കും സഹിഷ്ണുതയും വേണം.''

''ഇത്തരം അഴിഞ്ഞാട്ടങ്ങളോടാണോ സഹിഷ്ണുത കാട്ടേണ്ടത്?'' ഉഷ നരേന്ദ്രൻെറ നേരെ തുറിച്ചുനോക്കിക്കൊണ്ടു ചോദിച്ചു.

സിഗററ്റുവലി ഇടയ്ക്കുവച്ച് നിർത്തിക്കൊണ്ടു റജ്ജ പറഞ്ഞു— ''ഏടത്തി. ഉചിതവും അനുചിതവും തമ്മിലുള്ള അതിർവരമ്പുകൾ നിശ്ചയിക്കുന്നത് അത്ര എളുപ്പമുള്ള കാര്യമല്ല. ശേതിയെ സംബന്ധിച്ചേടത്തോളം പർദ്ദയില്ലാതെ വെളിയിലിറങ്ങുന്നതുതന്നെ സ്ത്രീകളുടെ അഴിഞ്ഞാട്ടമാണ്. അമറിനെ വീട്ടിൽ വിട്ടിട്ട് നിങ്ങൾ ഞങ്ങളുടെകൂടെ സിനിമയ്ക്കു വന്നുവെന്നിരിക്കട്ടെ. അവൾ അതിനെക്കുറിച്ച് എന്തൊക്കെയായിരിക്കും പറയുകയെന്നു ഊഹിക്കാൻപോലും വിഷമം. അഴിഞ്ഞാട്ടത്തിൻെറ ഉരകല്ല്, കാലത്തിനും സമുദായത്തിനും അതിൻെറ സംസ്കാരത്തിനുമനുസരിച്ച് വ്യത്യസ്തമായിരിക്കും. ഒരു സമുദായത്തിന് അഴിഞ്ഞാട്ടമെന്നു തോന്നുന്നത് മറെറാരു കൂട്ടർക്ക് ഔചിത്യത്തിൻെറ പരിധിയിലാണെന്നു തോന്നാം.''



''വളരെ ശരിയാണ്.'' നരേന്ദ്രൻ അനുകൂലിച്ചു— ''നിങ്ങളുടെ ആ മറേറ കൂട്ടുകാരിയുടെ പേരെന്താണ്?... ങാ.... മായയെന്നല്ലേ? മായയുടെയും ഫ്ലോഷിൻെറയും ഉദാഹരണം വച്ചുകൊണ്ട് അവരുടെ സഹിഷ്ണുതയെക്കുറിച്ചൊന്നു ചിന്തിച്ചുനോക്കൂ! ഭാര്യയുടെ കൂട്ടുകാരനെ കാണാൻ മറെറാരു പട്ടണത്തിലേക്കു അവളെ തനിച്ചയയ്ക്കാൻ മാത്രം ആത്മവിശ്വാസം ഫ്ലോഷിനുണ്ട്.''

''വിശ്വസിക്കാൻ പററുന്നവരെയല്ലേ വിശ്വസിക്കാനൊക്കൂ?'' ഉഷ വീണ്ടും എതിർപ്പ് പ്രകടിപ്പിച്ചു.

റജ്ജ പൊട്ടിച്ചിരിച്ചു— ''ഏടത്തി ഇപ്പറഞ്ഞത് നല്ല കാര്യമാണ്. മായ വിശ്വസ്തതയുടെ ഏതു ടെസ്ററാണ് പാസായത്? ടിക്കു ഏതാണു പാസാകാതിരുന്നത്?''

ഉഷ മിണ്ടാതിരുന്നു.

''എഴുന്നേല്ക്കെടോ. ഇനിയും ഇരുന്നാൽ ടിക്കുവിനോടുള്ള ദേഷ്യം എങ്ങാനും നമ്മുടെ നേരെ കാണിച്ചാലോ.'' നരേന്ദ്രൻ റജ്ജയുടെ നേരെ തിരിഞ്ഞുകൊണ്ടു പറഞ്ഞു.

''പോകാൻ വരട്ടെ. ഓരോ ഗ്ളാസ് കാപ്പി കഴിച്ചിട്ടു പോകാം.'' ഉഷ അപേക്ഷാസ്വരത്തിൽ പറഞ്ഞു— ''എനിക്കിവിടെ സമയം നീങ്ങുന്നില്ല. നിങ്ങളൊക്കെ വരുമ്പോഴാണൊരു മനഃസമാധാനം.''

''ഏടത്തീ, രാത്രി അവസാനിക്കാറാകുമ്പോഴാണല്ലോ ഇരുട്ടിനു കട്ടികൂടാറ്. അമർ വരാറായിരിക്കുന്നു. ഇനി ഏതാനും ദിവസങ്ങളുടെ അകലം മാത്രമേയുള്ളൂ.''

''ഏതാനും ദിവസങ്ങൾ!'' ഉഷ ദീർഘനിശ്വാസത്തോടെ പുഞ്ചിരിച്ചു.

''ഞങ്ങൾക്കു കഴിയുമായിരുന്നെങ്കിൽ ജയിൽ പൊളിച്ച് ഇപ്പോൾത്തന്നെ കൊണ്ടുവന്നേനേ!'' നരേന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

(തുടരും)

---

10-ാം പേജിൽ നിന്നും തുടർച്ച

നീക്കത്തെയും ഈ സംഘടിത മേഖല എതിർക്കും. അതുകൊണ്ടാണ്, തീർത്തും പാഴ്ച്ചെലവുകളായ ഗവൺമെൻറ് ചെലവ് വെട്ടിക്കുറയ്ക്കാൻ, മൻമോഹൻസിംഗിൻെറ കൈവിറച്ചത്. വാക്കത്തിവണ്ണത്തിൽ വാചകമടിച്ചിട്ടും പദ്ധതിയേതര ചെലവുകൾ തൊട്ടുനോക്കാൻ ധനകാര്യവിദഗ്ദ്ധനായ ഈ മന്ത്രിക്കും കഴിയാതെ പോയത്. വിദേശത്ത് പേരും സൗഹൃദവുമുള്ള രാജീവ്ഗാന്ധി ഭരിച്ച നാലുകൊല്ലം കൊണ്ട് 39,000 കോടിയിൽ നിന്ന് 79,000 കോടിയായി ഉയർന്ന വിദേശ കടവും കർഷകലോബിയുടെ വക്താവായ ദേവിലാലമ്മാവൻെറ കടം എഴുതിത്തള്ളൽ ഔദാര്യം കൊണ്ടുണ്ടായ വൻ ആഭ്യന്തരകടവും ഈ രാജ്യത്തെ പാപ്പർഷിപ്പിൻെറ പാതയിലേക്കു തള്ളിവിട്ട പശ്ചാത്തലത്തിലാണ് ഈ നാടകമെല്ലാമാടുന്നതെന്നോർക്കണം.

ഇതോടൊപ്പം തന്നെയല്ല പ്രധാനപ്പെട്ട രണ്ടു സാമൂഹ്യപ്രവർത്തനങ്ങൾ കൂടി മരവിപ്പിക്കുകയും ചെയ്യും-വിദ്യാഭ്യാസവും ആരോഗ്യവും. ഇതൊരു അനുമാനമല്ല. ഇപ്പോൾത്തന്നെ വ്യക്തമായി കഴിഞ്ഞിട്ടുള്ള യാഥാർത്ഥ്യമാണ്.

ചുരുക്കത്തിൽ, പരിസ്ഥിതി, ആരോഗ്യം, വിദ്യാഭ്യാസം, തൊഴിൽ എന്നീ നിർണ്ണായക മേഖലകളിൽ ഇന്ത്യ ഒരു വിൽപ്പനച്ചരക്കാവുന്നു. നിലവിലുള്ള രാഷ്ട്രീയ പ്രസ്ഥാനങ്ങളും സാംസ്കാരിക സ്തംഭങ്ങളും അപ്രസക്തമാക്കപ്പെടുന്ന ഒരു ട്രാപ്പിലാണ് രാജ്യം. ഒരു കടത്തിൻെറ പേരുപറഞ്ഞ് ഈ വാരിക്കുഴിയിൽനിന്നു കരകയറാൻ അനുവദിക്കാത്ത ഭരണകൂടം, മറന്നുപോവുന്നത്, ഏതൊരു ലക്ഷ്യത്തിൻെറ പേരുപറഞ്ഞാണോ അവർ സ്വന്തം രാഷ്ട്രീയക്കുപ്പായം തുന്നിയത്, അതേ ലക്ഷ്യമാണ് സ്വയം നശിപ്പിക്കുന്നതെന്ന ദുഃഖസത്യമാണ്. കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം രാജ്യത്തിനെന്ന പോലെ ആത്മഹത്യാപരം കൂടിയാണീ വാരിക്കുഴി.

# പുതിയ പുസ്തകങ്ങൾ




## നിതിൻ ആൽബം

ഏഴു വയസ്സുകാരനായ ഒരു കുട്ടിയാണ് നിതിൻ. ചിത്രമെഴുത്തിൽ ആ കുട്ടിക്കുള്ള കഴിവ് നമ്മെ അദ്ഭുതപ്പെടുത്തുന്നു. പ്രതിഭ ദൈവാനുഗ്രഹമായി ലഭിച്ച കുട്ടി. ഇരുപതിനായിരത്തോളം ചിത്രങ്ങൾ വരച്ചു നിതിൻ. ഈ കുട്ടിയുടേത് അപൂർവ്വമായ ഒരു ജന്മമാണ്. നിതിൻ വരച്ചചിത്രങ്ങളുടെ ഒരു ആൽബമാണിത്. ഇതു പുറത്തു കൊണ്ടുവരാൻ ശ്രമിച്ച വൈ.എ. റഹിം പ്രശംസയർഹിക്കുന്നു. നിത്യചൈതന്യയതിയുടെ ആമുഖവും പ്രൊഫ. കെ.പി.അപ്പന്റെ അവതാരികയുമുണ്ട്.

നിതിൻ ആൽബം
പ്രസാ: ഇംപ്രിൻറ്,കൊല്ലം




## ആത്മാവിന്റെ ദർപ്പണം

പ്രൊ.എം. കൃഷ്ണൻനായരുടെ പതിനേഴ് ലേഖനങ്ങളടങ്ങിയ ഒരു സമാഹാരം. ലോക നോവൽ സാഹിത്യത്തിലെ ഏറ്റവും പുതിയ ക്ളാസ്സിക്കുകളിലൂടെയുള്ള തന്റെ സാഹിത്യജീവിതയാത്രയുടെ ഭാഗം തന്നെയാണ് ഈ കൃതിയിലെ ലേഖനങ്ങളും. സ്വയം ആസ്വദിച്ച് കൃതികളുടെ ആത്മാവ് കണ്ടെത്തി, താൻ കണ്ടെത്തിയത് വായനക്കാർക്ക് സമർപ്പിക്കുകയാണ് ചെയ്യുന്നത് അപഗ്രഥനത്തിലേക്കു നീങ്ങുന്ന ആസ്വാദനം ഓരോ എഴുത്തുകാരന്റെ ആത്മാവിന്റെ വാതിലുകൾ തുറന്നിടുന്നു. മലയാളത്തിൽ മറ്റാരും ചെയ്യാത്ത സാഹിത്യകർമ്മമാണിത്.

ആത്മാവിന്റെ ദർപ്പണം
ഗ്രന്ഥ: പ്രൊ.എം.കൃഷ്ണൻനായർ
പ്രസാ: പ്രഭാത് ബുക്ക് ഹൗസ്
വില: 20 രൂപ




## അന്ത്രയോസ് എന്ന പാപി

കാക്കനാടന്റെ മൂന്നു നോവലെറ്റുകൾ. കാക്കനാടന്റെ ശൈലിയുടെ ഒരു പുനർജ്ജന്മം ഈ നീണ്ടകഥകളിൽ കാണുന്നു. നിലവിലുള്ള മൂല്യങ്ങളുടെ ശക്തമായ തിരസ്ക്കാരവും സംഭവിക്കുന്നു. കാക്കനാടന്റെ ശക്തിവിളിച്ചുപറയുന്ന രചനകളാണിത്.

അന്ത്രയോസ് എന്ന പാപി
ഗ്രന്ഥ: കാക്കനാടൻ
പ്രസാ: പ്രഭാത് ബുക്ക് ഹൗസ്
വില: 16 രൂപ




## അരങ്ങും പൊരുളും

നമ്മുടെ നാടകത്തെ ആധുനികമാക്കിയവരിൽ ശ്രദ്ധേയനായ നാടക പ്രവർത്തകനും നാടക രചയിതാവുമാണ് ആർ. നരേന്ദ്രപ്രസാദ്. നാടക സംബന്ധിയായി അദ്ദേഹം എഴുതിയ ഒമ്പതുലേഖനങ്ങളുടെ സമാഹാരം. സി.ജെയുടെ താവഴിയിൽപ്പെട്ട ഈ നാടകചിന്ത മൗലികവും അർത്ഥവത്തുമാണ്.

അരങ്ങും പൊരുളും
ഗ്രന്ഥ: ആർ. നരേന്ദ്രപ്രസാദ്
പ്രസാ: കറൻറ് ബുക്സ്
വില: 11 രൂപ




## മറ്റമ്മ

പ്രേംജിയുടെ പന്ത്രണ്ടു കവിതകളുടെ സമാഹാരം. നമ്പൂതിരി സമുദായത്തെ ഇരുട്ടിൽ നിന്നും അടുക്കളയിൽ നിന്നും അരങ്ങത്തേക്കു നയിച്ച സമുദായ പരിഷ്ക്കരണ പ്രവർത്തനത്തിന്റെ ഭാഗമായെഴുതപ്പെട്ടവയാണ് ഈ കവിതകൾ. അജ്ഞതയുടെ ദുഃഖം തീവ്രമായി ആവിഷ്ക്കരിക്കപ്പെടുന്നു ഈ കവിതകളിൽ. ഇ.എം.എസ് എഴുതിയ അവതാരികയിൽ ഇങ്ങനെ രേഖപ്പെടുത്തുന്നു: ''ഇതിന്റെ കർത്താവിനെപ്പോലെ കവിതാവാസനയുള്ള ഒരാളായിരുന്നു ഞാൻ എങ്കിൽ ഞാനിവിടെ പരാമർശിച്ച ഏഴു സ്ത്രീകളെക്കുറിച്ചും കവിത രചിക്കുമായിരുന്നു. അതിനു കഴിവില്ലാത്ത ഞാൻ ഇതിലെ കവിതകളിലോരോന്നും വായിച്ചത് വികാരതീവ്രതയോടെയാണ്....''

മറ്റമ്മ
ഗ്രന്ഥ: പ്രേംജി
പ്രസാ: കറൻറ് ബുക്സ്
വില: 10 രൂപ




## ഹംഗറിയിൽ ഒരു ഗവേഷകൻ

അടുത്ത കാലത്ത് നല്ല ഏതാനും യാത്രാവിവരണ ഗ്രന്ഥങ്ങൾ മലയാളത്തിന് സംഭാവനചെയ്ത ഒരാളാണ് ഡോ. നന്ദകുമാർ മൂർക്കത്ത്. ഫിസിയോളജിയിൽ ഉന്നതബിരുദങ്ങളുള്ള ഈ ശാസ്ത്രഗവേഷകൻ കണ്ട ഹംഗറിയെക്കുറിച്ചാണ് ഇവിടെ എഴുതുന്നത്. ഹംഗറിയുടെ കലാ–സാംസ്കാരിക രംഗങ്ങളിലൂടെ കടന്നുപോകാനും അദ്ദേഹത്തിനു കഴിയുന്നു.

ഹംഗറിയിൽ ഒരുഗവേഷകൻ
ഗ്രന്ഥ: ഡോ. നന്ദകുമാർ മൂർക്കത്ത്
പ്രസാ: കറൻറ് ബുക്സ്
വില: 17 രൂപ



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

പ്രശസ്തനായ നിരൂപകൻ എം.പി.പോൾ എവിടെയോ പോകാനായി തീവണ്ടിയിൽ ഇരിക്കുകയായിരുന്നു. അദ്ദേഹത്തെ യാത്ര അയയ്ക്കാൻ വന്നവരിൽ ഒരാൾ സന്തോഷത്തോടെ ചോദിച്ചു:- ''അല്ല മാഷ് ഖദറാക്കിയോ?'' പോൾസ്സാറ് മന്ദസ്മിതത്തോടെ മറുപടി നല്കി:- ''ഓർക്കായ്കയല്ല. വല്ല കരിഞ്ചന്തക്കാരനോ കള്ളക്കടത്തുകാരനോ ആയി എന്നെ തെററിദ്ധരിച്ചേക്കുമെന്ന് എനിക്കറിയാം.'' ഞാൻ ചില സമ്മേളനങ്ങൾക്കു പോകുമ്പോൾ സംഘാടകർ എന്നെ ഖദർമാല ചാർത്തി ബഹുമാനിക്കാറുണ്ട്. അപ്പോഴൊക്കെ ഞാൻ പോൾസ്സാറിന്റെ നേരമ്പോക്കിനെക്കുറിച്ച് ഓർമ്മിക്കാറുമുണ്ട്. ഖദർമാല സഹിക്കാം. നമ്മുടെ ഷേർട് ചീത്തയാക്കുന്ന അരളിപ്പൂമാല സഹിക്കാനാവില്ല. ചില സ്ഥലങ്ങളിൽ നാറുന്ന ജമന്തിപ്പൂക്കൾ കൊണ്ടുണ്ടാക്കിയ ചെണ്ടാവും തരുന്നത്. ബഹുമാനപൂർവം അതു വാങ്ങി കസേരയുടെ താഴെ വച്ചിട്ട് സമ്മേളനം തീരുമ്പോൾ എടുക്കാൻ മറന്നുവെന്ന മട്ടിൽ കാറിൽ കയറിയിരിക്കും ഞാൻ. സംഘാടകരുണ്ടോ വെറുതേ വിടുന്നു! ''സാറിന്റെ പൂച്ചെണ്ട് കാറിൽ കൊണ്ടുവയ്ക്ക്'' എന്നു കല്പന പുറപ്പെടുവിക്കും സുപ്രധാനൻ. കാറോടുമ്പോൾ ഒന്നു മയങ്ങി തല പിറകോട്ടുവച്ചാൽ പൂച്ചെണ്ടിന്റെ കട്ടികൂടിയ തണ്ട് നമ്മുടെ 'മിഡുല ഒബ്ളോങ്ഗാററ'യിൽ ത്തന്നെ (medulla oblongata ഉപമസ്തിഷ്കം) വന്നിടിക്കും. ജമന്തിപ്പൂക്കളുടെ തീക്ഷ്ണഗന്ധം ഓക്കാനമുണ്ടാക്കും. ഇപ്പോൾ ഈ രീതിയൊന്നു മാറിയിട്ടുണ്ട്. 'കേരളത്തിലെ കോൾറിജ്ജും മാത്യു ഓർനാൾഡുമായ ശ്രീ. എം. കൃഷ്ണൻ നായർക്കു ഞാൻ സ്വാഗതം ആശംസിക്കുന്നു' എന്നു പ്രഭാഷകൻ പറഞ്ഞുതീരുമ്പോൾ ഒരുത്തൻ കച്ചത്തോർത്തു കൊണ്ടുവന്ന് എന്നെ പുതപ്പിക്കും. ഒരിക്കൽ കൊല്ലത്ത് ഒരു മീററിങ്ങിനു പോയപ്പോൾ കിട്ടിയത് വീനസിന്റെ കൊച്ചു പ്രതിമയായിരുന്നു; ചന്ദനത്തടിയിൽ നിർമ്മിച്ചത്. സ്നേഹത്തിന്റെയും സൗന്ദര്യത്തിന്റെയും അധിഷ്ഠാന ദൈവതം. മാർബിളിൽ നിർമ്മിച്ച വീനസിന്റെ ഗ്രീക്ക് പ്രതിമ ഗ്രീസിനു തെക്കുള്ള മീലോസ് ദ്വീപിൽ 1820-ൽ കാണുകയുണ്ടായി. ആ പ്രാചീന കലാസൃഷ്ടി 'വീനസ് ദ മീലോ' എന്ന പേരിൽ പാരീസിലെ ഒരു കാഴ്ചബംഗ്ളാവിൽ ഇരിക്കുന്നുണ്ട്. അതിന്റെ ഹ്രസ്വാകാരമാണ് എനിക്കു കിട്ടിയത്. അർദ്ധനഗ്നമെന്നു പറഞ്ഞാൽ സത്യമാവില്ല. പരിപൂർണ്ണ നഗ്നമെന്നും പറയാൻ വയ്യ. പൊക്കിളിനു താഴെയായി വസ്ത്രമുണ്ട്. അത് ഏതു നിമിഷവും ഊർന്നുപോകുമെന്ന മട്ടിലാണ്. അർദ്ധരാത്രിയാണ് വീട്ടിലെത്തിയത്. കാലത്ത് പ്രതിമയെടുത്ത് ഒളിച്ചുവയ്ക്കാമെന്നു കരുതി അതു മേശപ്പുറത്തുവച്ചിട്ട് ഉറങ്ങാൻ കിടന്നു. ഇടയ്ക്കിടയ്ക്കു കണ്ണുതുറക്കുമ്പോൾ വീനസ് അനാച്ഛാദിതമായ മാറിടം കാണിച്ചു നില്ക്കുന്നതു കണ്ണിൽ വന്നുവീഴും. എനിക്കഭിമുഖമായി അവൾ നിന്നതുകൊണ്ട് 'ഗ്ളൂറ്റിയൽ' മാംസപേശികളുടെ അസാധാരണമായ സ്ഥൂലത എനിക്കു കാണാൻ ഇടവന്നില്ല. ചന്ദനത്തിന്റെ പരിമളം ആസ്വദിച്ചുകൊണ്ട് ഞാൻ ''നിദ്രയുടെ നീരാഴി''യിൽ വീണു. അതു കാലത്തു ''നീന്തിക്കടന്ന''തും പേരക്കിടാവ് മുറിക്കകത്തു കയറിവന്നതും ഒരേസമയത്തായിരുന്നു. ''അയ്യേ മുണ്ടു താഴെ വീഴുകയില്ലേ'' എന്നു അവൻ ശിശുസഹജമായ നിഷ്കളങ്കതയോടെ ചോദിച്ചപ്പോൾ ''അവൾ അതു കൈകൊണ്ടു പിടിച്ചുകൊള്ളും'' എന്നു ഞാൻ പറഞ്ഞു. ഉടനെ കുട്ടി പറയുകയായി. ''അതിനു കൈയില്ലല്ലോ മുത്തച്ഛാ.'' അപ്പോഴാണു ഞാൻ സൂക്ഷിച്ചു നോക്കിയത് കൊച്ചു സുന്ദരിയെ. അവൾക്കു കൈകളില്ല. എന്തേ ഞാനതു നേരത്തേ കാണാത്തത്? അങ്ങനെയാണ്. സാകല്യാവസ്ഥയിലുള്ള സൗന്ദര്യത്തിൽ ദോഷങ്ങൾ മറഞ്ഞുപോകും. മനോഹരമായ കാവ്യം. അതു വായിച്ച് ആഹ്ളാദാതിരേകത്തിൽ വീഴുമ്പോൾ ദോഷങ്ങൾ ശ്രദ്ധിക്കില്ല നമ്മൾ. വീനസാണ് ഈ തത്ത്വം എന്നെ ഗ്രഹിപ്പിച്ചത്. അതുപോലെ ഉജ്ജ്വലതയുടെ സമീപത്തുള്ള സർവസാധാരണത്വം നമ്മുടെ കണ്ണിൽപ്പെടില്ല. വള്ളത്തോൾ ജീവിച്ചിരുന്ന കാലത്ത് വെണ്ണിക്കുളം അവഗണിക്കപ്പെട്ടു. സ്ക്കൂട്ടറിന്റെ പിറകിലിരിക്കുന്ന സുന്ദരിയെ ആർത്തിയോടെ നോക്കുന്ന പാന്ഥൻ അയാളുടെ കൂട്ടുകാരനും സ്ക്കൂട്ടറോടിക്കുന്നവനുമായ അവളുടെ ഭർത്താവ് ചിരിക്കുന്നതോ സലാം വയ്ക്കുന്നതോ കാണില്ല. ഈ.വി. കൃഷ്ണപിള്ളയും എഴുതിയിട്ടുണ്ട്. കൊലപാതകി സുന്ദരിയായ ഭാര്യയോടുകൂടി ജനനിബിഡമായ രാജരഥ്യയിലൂടെ നടന്നാൽ ആളുകളൊക്കെ അവളെ മാത്രമേ നോക്കുകയുള്ളുവെന്ന്; അങ്ങനെ കൊലപാതകിക്കു രക്ഷപ്പെടാൻ കഴിയുമെന്ന്.

## ഇ.വി: ശ്രീധരൻ

എഡ്മണ്ട് വിൻസെൻറ് മിലേയുടെ ഒരു കൊച്ചുകാവ്യം ഭാഷാന്തരീകരണംകൊണ്ടു

**ആളുകൾ കഥയെഴുതിയില്ലെങ്കിലും വേണ്ടില്ല. പാവങ്ങളായ വായനക്കാരെ കൊല്ലാതിരുന്നാൽ മതി.**


എം.പി. പോൾ

**സാകല്യാവസ്ഥയിലുള്ള സൗന്ദര്യത്തിൽ ദോഷങ്ങൾ മാഞ്ഞുപോകും. മനോഹരമായ കാവ്യം. അതുവായിച്ച് ആഹ്ളാതിരേകത്തിൽ വീഴുമ്പോൾ ദോഷങ്ങൾ ശ്രദ്ധിക്കില്ല നമ്മൾ.**

വികലമാക്കാതെ ഇംഗ്ളീഷിൽത്തന്നെ ഉദ്ധരിക്കട്ടെ:-

Listen, Children:
Your father is dead.
From his old coats
I'll make you little jackets;
I'll make you little trousers
From his old pants.
There'll be in his pockets
Thing's he used to put there,
Keys and pennies
Covered with tobacco;
Dan shali have the pennies
To save in his bank;
Anne shall have the keys
To make pretty noise with.
Life must go on,
Though good men die;
Anne, eat your breakfast
Dan, take your medicine
Life must go on;
I forget just why.

ഇതാണു മനുഷ്യസ്വഭാവം. അച്ഛൻ മരിച്ചാൽ അയാളുടെ പഴയ കോട്ടുകൾ വെട്ടിത്തച്ച് ചെറിയ ഉടുപ്പുകൾ ഉണ്ടാക്കും ബന്ധു. അയാളുടെ പാൻറ്സിൽനിന്നു കൊച്ചു ട്രൗസേഴ്സും. മരിച്ചയാളിൻെറ കീശയിൽ പണവും താക്കോലുകളും കാണും. പണം മകന് ബാങ്കിലിടാം; താക്കോൽകൊണ്ടു ശബ്ദമുണ്ടാക്കി മകൾക്കു കളിക്കാം. കുട്ടികൾ ഭക്ഷണം കഴിക്കണം; മരുന്നു കുടിക്കണം. ജീവിതം മുന്നോട്ടു പോകാൻ അതെല്ലാം വേണമല്ലോ. പക്ഷേ എന്തിനു ജീവിതം മുന്നോട്ടു പോകണം? അതിനുത്തരമില്ല. ധിഷണാപരമായും വൈകാരികമായും ശാരീരികമായും നമുക്കു വേറൊരാളിൻെറ മരണം സ്വീകരിക്കാം. ധിഷണാശക്തി വ്യാപരിക്കുമ്പോൾ മരണം സ്വാഭാവികമാണെന്നു മനസ്സിലാകും. 'ഞാൻ സ്നേഹിച്ചു. ഇനി സ്നേഹിക്കാൻ ആളില്ല' എന്നു ഗ്രഹിക്കുമ്പോൾ വികാരത്തിൻെറ ഉത്കടാവസ്ഥ മാറിപ്പോകും. ഇന്നലെവരെയുണ്ടായിരുന്ന ആൾ ഇന്നില്ല. ഇനി ദുഃഖിച്ചിട്ടു കാര്യമില്ല എന്നു ഗ്രഹിക്കുമ്പോൾ മനസ്സ് സാധാരണഗതിയിലാകും. അതുകൊണ്ട് ഭാര്യ മരിച്ച ഭർത്താവിൻെറ ഉടുപ്പുകളെടുത്ത് അടുത്ത വീട്ടുകാരനു കൊടുത്താൽ അവളെ കുററപ്പെടുത്തേണ്ടതില്ല. ജീവിതം മുന്നോട്ടു പോകണമല്ലോ. അതു പോകും. അതു പോയിപ്പോയി അന്ത്യത്തിലെത്തുമ്പോൾ അയാളുടെയോ അവളുടെയോ മക്കൾ അതുപോലെ നിസ്സംഗതയോടെ പെരുമാറിക്കൊള്ളും. അർത്ഥരഹിതമായ ഈ ജീവിതത്തിൻെറ സ്വഭാവം എടുത്തുകാണിക്കുകയാണ് ശ്രീ. ഇ.വി. ശ്രീധരൻ. (''ജീവചരിത്രമില്ലാത്ത ഒരാൾ'' എന്ന ചെറുകഥ—മാതൃഭൂമി ആഴ്ചപ്പതിപ്പ്.) സ്പഷ്ടമായ ബാഹ്യരേഖ വരച്ച് അതിനകത്ത് ഒരു ജേണലിസ്ററിൻെറ വിശ്വാസങ്ങളില്ലാത്ത, മോഹങ്ങളില്ലാത്ത, അതുകൊണ്ടുതന്നെ മോഹഭംഗങ്ങളില്ലാത്ത ജീവിതത്തെ കഥാകാരൻ ഒതുക്കിവയ്ക്കുന്നു.

എച്ച്.ജി. വെൽസ

അപ്പോൾ ജീവിതത്തിൻെറ വ്യർത്ഥത മുഴുവ്നും നമ്മുടെ മുൻപിലുണ്ട്. ആ ജേണലിസ്ററിൻെറ ജീവിതംതന്നെയാണല്ലോ നമ്മുടെയും ജീവിതം എന്നു നമുക്കു തോന്നുന്നു. അതോടെ മരിച്ചയാൾ നമ്മുടെ സഹോദരനായി മാറുന്നു. കഥയ്ക്ക് ഇതിൽക്കൂടുതലായി ഒന്നും അനുഷ്ഠിക്കാനില്ല.

☆ ☆ ☆

വിററ്മാൻ മരണത്തെ വിളിക്കുന്നു:-

Come, lovely and soothing Deaths
Undulate round the world,
serenely arriving
arriving
In the day, in the night, to all
to each,
Sooner or later, delicate Death.

ചങ്ങമ്പുഴ മരണത്തെ വിളിക്കുന്നു:-

പോരികെൻ മാറത്തേ,ക്കെന്നോമന—
യല്ലേ! ബാഷ്പ—
ധാര ഞാൻ തുടച്ചോളാം, നാണമെന്ത—
യ്യോ പോരൂ!

## ചോദ്യം, ഉത്തരം

''ജീവിതത്തെക്കുറിച്ചു നിങ്ങൾ എന്തു പറയുന്നു?''

''പ്രഭാതം മനോഹരം, മദ്ധ്യാഹ്നം ഊർജ്ജസ്വലം, സായാഹ്നം പരിക്ഷീണം, രാത്രി ഭയദായകം.''

''ഞാൻ അവനെ ഉയർത്തി. അവൾക്കു ജീവിതമാർഗ്ഗം നല്കി എന്നൊക്കെപ്പറയുന്നതിൽ എന്തർത്ഥമിരിക്കുന്നു സാറേ?''

''ഒരർത്ഥവുമില്ല. പ്രകൃതി ഉയർത്തേണ്ടവനെ ഉയർത്തും. ജീവിതമാർഗ്ഗം നല്കേണ്ടവൾക്ക് അതു നല്കും. ഉപകർത്താവ് ഇല്ലെങ്കിലും അതൊക്കെ സംഭവിക്കും.''

''അടുത്ത ജന്മത്തിൽ സ്ത്രീയാകാൻ താല്പര്യമുണ്ടോ?''

''ചുരുണ്ട തലമുടി കൂടുതൽ ചുരുളുള്ളതാക്കി, നെററിയിൽ സിന്ദൂരപ്പൊട്ടിട്ട്, പുരികങ്ങളും കണ്ണുകളുമെഴുതി, കവിളുകളിൽ പൗഡർ പൂശി, കാമോദ്ദീപകങ്ങളായ അവയവങ്ങൾ കൂടുതൽ കാമോദ്ദീപകങ്ങളാക്കി, നിതംബം വെട്ടിച്ചു നടന്ന് മന്ദസ്മിതത്തോടെ പുരുഷന്മാരെ നോക്കാൻ എനിക്കു കൊതി. പക്ഷേ അടുത്ത ജന്മത്തിൽ പുരുഷനായിത്തന്നെ ജനിച്ചാൽ മതിയെനിക്ക്. വൈരൂപ്യമാർന്ന രൂപമാണ് പ്രകൃതി തരുന്നതെങ്കിലും പുരുഷനായാൽ മതി.''

''പുരുഷൻെറ ചിരിയും ദുഃഖഭാവവും പലപ്പോഴും കള്ളമല്ലേ?''

''അതേ. ശത്രുവിനെ നോക്കി പുരുഷൻ ഹൃദ്യമായി ചിരിക്കും. ദുഃഖമൊട്ടുമില്ലാതെ കണ്ണീരിൻെറ ഛായ വരുത്തും കണ്ണുകളിൽ. സ്ത്രീയും ഏതാണ്ട് അങ്ങനെതന്നെ. പക്ഷേ അവരുടെ കണ്ണീര് പലപ്പോഴും കള്ളമായിരിക്കും. ചിരിയെ പകുതി വിശ്വസിക്കാം.''

''കവികളും പാട്ടുകാരും അങ്ങനായിത്തന്നെ ജനിച്ചവരല്ലേ?''



''ശരി. കവികളും ഗായകരും മാത്രമല്ല, അധ്യാപകരും ഡോക്ടർമാരും ബിസ്നെസ്സുകാരും ജന്മനാ അവർതന്നെയായിരിക്കണം. ജന്മവാസനയില്ലാതെ ബിസ്നെസ്സിനു പോയാൽ ഉള്ള പണം നഷ്ടപ്പെടും.''

''സ്ത്രീകൾ പൊതുവേ ബുദ്ധി കുറഞ്ഞവരല്ലേ?''

''എന്നു പറയാൻ വയ്യ. റെബേക്ക വെസ്ററ്, സീമോൻ ദെ ബോവ്വാർ ഇവർ യഥാക്രമം എച്ച്.ജി. വെൽസിനെക്കാളും സാർത്രിനെക്കാളും പ്രതിഭാശാലിനികളായിരുന്നു; ദാർശനികൻ എന്ന നിലയിൽ സാർത്ര് അദ്വിതീയനായിരുന്നുവെങ്കിലും.''

## വിക്ക് എത്ര ഭേദം!

**ക**ലാകൗമുദിയിൽ 'ഞായറാഴ്ച' എന്ന ചെറുകഥ എഴുതിയ ശ്രീ. കെ. ഗോവിന്ദൻ ക്ഷമിക്കണം. അദ്ദേഹത്തിൻെറ കഥാരചന എന്ന പ്രക്രിയയ്ക്കു ഏററവും ചേർന്ന ഒരു യൂറോപ്യൻ നേരമ്പോക്കു ഞാൻ പറയുകയാണ്. അയാൾ നിരാശനായി വിഷാദമഗ്നനായി വീട്ടിൻെറ മുൻവശത്ത് ഇരിക്കുന്നതു കണ്ട് ഒരു സ്നേഹിതൻ അങ്ങോട്ടു കയറിച്ചെന്നു ചോദിച്ചു:- ''എന്താ ദുഃഖിച്ച് ഇരിക്കുന്നത്?'' വിക്കനായ അയാൾ പറഞ്ഞു:- ''ഒ ഒ ഒരു ജോ ജോലിക്ക് അ അ അപേക്ഷിച്ചു. കി കി കിട്ടി യി യി ല്ല ല്ല.'' ''എന്തു ജോലി?'' എന്നു സ്നേഹിതൻെറ അന്വേഷണം. അയാളുടെ മറുപടി. ''റ്റെ റ്റെ റ്റെലിവിഷൻ അ അ അനൗൺ സ സ ർ ർ. എ എൻെറ പേ പേര് എ എ എന്തെന്നുന്ന് അ അ വ ർ ചോ ചോ ദി ദി ച്ചു. ഗോ ഗോ വി വി ന്ദ ന്ദ ൻ എന്നു ന്നു പ പ റ റ ഞ്ഞു. വൃ വൃത്തി കെ കെട്ട വവ ന്മാരു പൊ പൊക്കൊള്ളാൻ പ് പ്റഞ്ഞു.'' ഇനി വായനക്കാർ കെ. ഗോവിന്ദൻെറ കഥ വായിച്ചു നോക്കട്ടെ. വിക്കിനെക്കാൾ വൃത്തികെട്ട രചനയാണ് അതെന്നു മനസ്സിലാക്കാം. രണ്ടു വീട്ടുകാർ തമ്മിൽ വലിയ സ്നേഹം. അടുത്ത വീട്ടിലെ കുഞ്ഞ് ഇപ്പുറത്തെ വീട്ടിലേ ഇരിക്കൂ. അങ്ങനെ കഴിയുമ്പോൾ കുഞ്ഞിൻെറ സ്വർണ്ണച്ചെയിൻ കാണാതായി. കുഞ്ഞിൻെറ അമ്മയ്ക്കു സംശയം കൂട്ടുകാരിയെത്തന്നെ. അതു മനസ്സിലാക്കി കൂട്ടുകാരി നാലുപവൻെറ വളകൾ വിററ് സ്വർണ്ണച്ചെയിൻ വാങ്ങാൻ തീരുമാനിക്കുമ്പോൾ ഗോവിന്ദൻെറ കഥാബീഭത്സത അവസാനിക്കുന്നു. ഇവിടെ നിരൂപണത്തിൻെറയോ വിമർശനത്തിൻെറയോ ഭാഷയ്ക്ക് ഒരു സ്ഥാനവുമില്ല. നിരൂപണയോഗ്യവും വിമർശനയോഗ്യവുമായ രചനകളെക്കുറിച്ചു പറയുമ്പോൾ മാത്രമല്ലേ അത്തരം വാക്കുകൾക്കു സാംഗത്യമുള്ളൂ. മനുഷ്യനെ അവിദഗ്ദ്ധതകൊണ്ടു ബോറടിക്കാൻ തീരുമാനിച്ചിറങ്ങുന്നവരെക്കുറിച്ച്, അവരുടെ അത്തരം രചനാസാഹസിക്യങ്ങളെക്കുറിച്ച് നിരൂപണത്തിൻെറയും വിമർശനത്തിൻെറയും ഭാഷയിൽ എന്തെങ്കിലും പറയാനൊക്കുമോ? അടുക്കളക്കാരികൾക്കുപോലും ഓക്കാനമുണ്ടാക്കുന്ന ഇക്കഥ കഥാകാരൻെറയും വായനക്കാരായ നമ്മുടെയും സംസ്കാരലോപത്തെയാണ് കാണിക്കുന്നത്. വിക്കനും ഗോവിന്ദനും തമ്മിൽ വ്യത്യാസമില്ലാതില്ല. വിക്കനോട് നമുക്കു സഹതാപം. ഗോവിന്ദനോടു നമുക്കു കോപം. ആളുകൾ കഥയെഴുതിയില്ലെങ്കിലും വേണ്ടില്ല. പാവങ്ങളായ വായനക്കാരെ കൊല്ലാതിരുന്നാൽ മതി.

സായ്പിൻെറ ഒരു നേരമ്പോക്കിനുകൂടി രൂപാന്തരം വരുത്തിക്കൊള്ളട്ടെ. ബേക്കറി അടയ്ക്കാൻ ഭാവിച്ചപ്പോഴാണ് അയാൾ വാതിലിലൂടെ തള്ളിക്കയറി ''രണ്ടുറൊട്ടി'' എന്നു പറഞ്ഞത്. ഭയങ്കരമായ മഴ. റൊട്ടി വാങ്ങാൻ വന്നവൻെറ കുട കാററടിച്ചു മലർന്നിരിക്കുകയാണ്. പഴയ സ്ഥാനത്തു കൊണ്ടുവരാൻ ശ്രമിച്ചിട്ടും കുട കൂട്ടാക്കിയില്ല. അയാളുടെ ഷേർട്ടും മുണ്ടും നനഞ്ഞ് ശരീരത്തോട് ഒട്ടിയിരിക്കുന്നു. പാവം നല്ലപോലെ വിറയ്ക്കുന്നുമുണ്ട്. അയാളെ നോക്കി ബേക്കറിയുടമസ്ഥൻ ചോദിച്ചു. ''രണ്ടു റൊട്ടി മാത്രം മതിയോ?'' ഉത്തരം ഉടനെ ഉണ്ടായി. ''മതി. ഒന്ന് എനിക്കും ഒന്നു സാറയ്ക്കും.'' ''സാറ നിങ്ങളുടെ ഭാര്യയാണോ?'' എന്നു ബേക്കറിക്കാരൻെറ ജിജ്ഞാസയാർന്ന ചോദ്യം. റൊട്ടി വാങ്ങാനെത്തിയവനു കലശലായ ദേഷ്യം വന്നു. അയാൾ അട്ടഹസിച്ചു. ''എടോ ഈ മഴയത്ത് എൻെറ അമ്മ എന്നെ പുറത്തേക്കു പറഞ്ഞയയ്ക്കുമെന്നു താൻ വിചാരിക്കുന്നുണ്ടോ?'' ഭാര്യമാരും കഥാകാരന്മാരും ഏതു ക്രൂരകൃത്യവും ചെയ്തുകളയും.

## വി.ടി; എം.കെ. സാനു

**ക**ഥകൾക്ക് ഒരു ദോഷമുണ്ട്. വീണ്ടും വീണ്ടും കേട്ടാൽ അവയുടെ അർത്ഥം നഷ്ടമായിബ്ഭവിക്കും. ഏകലവ്യൻെറ കഥ കേട്ടുകേട്ട് എനിക്കിപ്പോൾ വൈരസ്യം..കാസാബിയൻകായുടെ കഥ ഞാൻ കുട്ടിയായിരിക്കെ കേട്ടപ്പോൾ രോമഹർഷം. അതു കാതിൽ വന്നു വീണു വീണ് ഇപ്പോൾ വെറുപ്പ്. രഥചക്രത്തിൻെറ ആണി പോയപ്പോൾ അവിടെ വിരലുവച്ച ദശരഥപത്നിയോട് എനി

വി.ടി. ഭട്ടതിരിപ്പാട്

**''ജീവിതത്തെക്കുറിച്ച് നിങ്ങൾ എന്തുപറയുന്നു?'' പ്രഭാതം മനോഹരം, മദ്ധ്യാഹ്നം ഊർജ്ജസ്വലം, സായാഹ്നം പരിക്ഷീണം, രാത്രി ഭയദായകം.''**

..ശത്രുവിനെ നോക്കി പുരുഷൻ ഹൃദ്യമായി ചിരിക്കും. ദുഃഖമൊട്ടുമില്ലാതെ കണ്ണീരിൻെറ ഛായ വരുത്തും കണ്ണുകളിൽ. സ്ത്രീയും ഏതാണ്ട് അങ്ങനെ തന്നെ. പക്ഷേ, അവരുടെ കണ്ണീര് പലപ്പോഴും കള്ളമായിരിക്കും. ചിരിയെ പകുതി വിശ്വസിക്കാം.

ക്കിപ്പോൾ പുച്ഛമേയുള്ളൂ. വാഷിങ്ടണും മരവും എനിക്കിന്നു വെറുപ്പ് ഉണ്ടാക്കുന്നു. പക്ഷേ പ്രൊഫെസർ എം.കെ. സാനു ചരിത്രപുരുഷനായ വി.ടി. ഭട്ടതിരിപ്പാടിൻെറ പ്രവർത്തനങ്ങളെ ''ആദർശവത്കരി''ക്കാതെ യഥാതഥമായി ആവിഷ്കരിക്കുമ്പോൾ എനിക്കു വി.ടിയോടും സാനുവിനോടും ബഹുമാനം. സ്ക്കൂളിൽ ഗുരുനാഥന്മാരുണ്ട്. കോളേജിലും അവരുണ്ട്. അവർ കുട്ടികളുടെ സാംസ്കാരികജീവിതത്തെ വികസിപ്പിക്കുന്നു. അതുപോലെ ഒരു ദേശത്തിനുമാത്രം ഒരു ഗുരുനാഥനുണ്ടാവാം. അദ്ദേഹം കാലദേശപരിധികളെ ലംഘിച്ച് സത്യത്തിൻെറ മണ്ഡലത്തിൽ എത്തുന്നു. വി.ടി. ഭട്ടതിരിപ്പാട് ആ വിധത്തിലൊരു ഗുരുനാഥനായിരുന്നു. ഞാനൊരിക്കലേ അദ്ദേഹത്തെ കണ്ടിട്ടുള്ളൂ. തേജോമയനായ ആ മഹാപുരുഷൻെറ മുൻപിൽ നമസ്കരിക്കണമെന്നുവരെ എനിക്കാഗ്രഹമുണ്ടായി. അദ്ദേഹത്തെ ഞാനിന്നു വീണ്ടും കാണുന്നതു സാനു കുങ്കുമം വാരികയിൽ എഴുതിയ ലേഖനത്തിലൂടെയാണ്. ഏതാനും വാക്യങ്ങൾകൊണ്ട്, അദ്ദേഹം വി.ടിയുടെ മഹത്ത്വം സ്പഷ്ടമാക്കിത്തരുന്നു. ആർജ്ജവമാണ് സാനുവിൻെറ ലേഖനത്തിനുള്ള ഗുണം.

## നാനാവിഷയകം

വള്ളത്തോളിൻെറ പദപ്രയോഗ വൈദഗ്ദ്ധ്യത്തെക്കുറിച്ചു പറയുകയായിരുന്നു എം.പി. അപ്പൻസാറ്. മഹാകവിയുടെ ശിഷ്യനും മകനും എന്ന കാവ്യത്തിൽ ''അമലസുഷമനാമവങ്കൽ യക്ഷപ്രമദകൾ സസ്പൃഹ വീക്ഷണങ്ങളാലേ കമലദലവിശാലമാല ചാർത്തി സ്വമനസി തദ്വിധ പുത്രലബ്ധി നേർന്നു'' എന്നൊരു ശ്ളോകമുണ്ടല്ലോ. അതിലെ പ്രമദശബ്ദപ്രയോഗത്തിൻെറ ഔചിത്യം ചൂണ്ടിക്കാണിച്ചു അപ്പൻ അവർകൾ. കാമവേഗമുള്ളവളാണ് പ്രമദ. ''പ്രമദസ്സമ്മദേ മത്തേ സ്ത്രിയാമുത്തമയോഷിതി'' എന്നുമേദിനി (പാൽമഗ്വരീ വ്യാഖ്യാനമുള്ള അമരകോശത്തിൽ നിന്ന് എടുത്തെഴുതുന്നത്.) പ്രമദപദത്തിനു പകരമായി വൃത്തത്തിനു ചേർന്ന മട്ടിൽ വേറെ ഏതു വാക്ക് അവിടെവച്ചാലും കവിതയ്ക്കു ന്യൂനത്വം വരുമെന്നാണ് ശ്രീ. എം.പി. അപ്പൻെറ അഭിപ്രായം. അതുപോലെ 'ബന്ധനസ്ഥനായ അനിരുദ്ധ'നിൽ 'അലസഗമനയാളെ' എന്നു പ്രയോഗിച്ചതും ഉചിതജ്ഞതയുടെ ലക്ഷണമാണെന്ന് അദ്ദേഹം പറഞ്ഞു. തടവറയ്ക്കകത്തു നിന്നു പുറത്തേക്കു പോരാനുള്ള ഉഷയുടെ വൈഷമ്യം ആ പ്രയോഗം അഭിവ്യഞ്ജിപ്പിക്കുന്നു.

2) പണ്ട്, ജി. ശങ്കരക്കുറുപ്പ് കവിയല്ലെന്നു എൻ. ഗോപാലപിള്ളസ്സാറും അദ്ദേഹത്തിൻെറ അനുചരന്മാരും പറഞ്ഞു പരത്തിയപ്പോൾ മഹാകവി ഓരോ പ്രഭാഷണവേദിയിലും കയറി മറുപടി പറഞ്ഞു. അതുകൂടാതെ തികച്ചും ബാലിശമായി ഒരു സംഭവത്തെക്കുറിച്ച് എഴുതുകയും ചെയ്തു. മീററിങ്ങിനു പോയപ്പോൾ കാറിനു കേടുവന്നതുകൊണ്ട് ജിയും മററുള്ള പ്രഭാഷകരും ഒരു തയ്യൽക്കടയിലേക്കു കയറി. തയ്യൽക്കാരൻ ഉടനെ അദ്ദേഹത്തെ കണ്ടറിയുകയും 'മഹാകവി ജിയല്ലേ?' എന്നു ചോദിച്ചുകൊണ്ട് ബഹുമാനത്തോടുകൂടി എഴുന്നേററു നില്ക്കുകയും ചെയ്തു. താൻ ബഹുജനത്തിൻെറ മനസ്സിൽക്കൂടി കടന്നുചെന്നിരിക്കുന്നുവെന്നാണ് ജി ഈ സംഭവ വിവരണത്തിലൂടെ ഗോപാലപിള്ളസ്സാറിനെ അറിയിച്ചത്. ജിയാര് ഞാനാര്? എങ്കിലും സാഹിത്യവാരഫലത്തിൻെറ നിന്ദകന്മാർക്കു മറുപടിയായി എൻെറ ഒരു ശിഷ്യയുടെ കത്ത് ഇവിടെ പകർത്തി അവർക്കു മറുപടി നല്കട്ടെ; ബാലിശമാണ് ഈ പ്രവൃത്തി എന്ന് അറിഞ്ഞുകൊണ്ടുതന്നെ.

''13 വർഷങ്ങൾക്കുമുൻപ് സാറിൻെറ ക്ളാസ്സിൽ ഞാൻ പഠിച്ചിട്ടുണ്ട്. ഇപ്പോൾ നാലുകുട്ടികളുടെ അമ്മയാണ്. വായനയിൽ ഞാനൊരു ശിശുവാണെങ്കിലും വർഷങ്ങളായി 'സാഹിത്യവാരഫലം' വായിക്കാറുണ്ട്. അത് എനിക്കു തരുന്ന മാനസികാഹ്ളാദം വാക്കുകൾക്ക് അതീതമാണ്. അത് എൻെറ അസ്വസ്ഥമാകുന്ന മനസ്സിനെ സ്വച്ഛമാക്കുന്നു. അതിൽ സാറ് തരുന്ന ഉപദേശങ്ങൾ, ജീവിതവീക്ഷണങ്ങൾ എല്ലാം എന്നെ പക്വതയിലെത്തിക്കുന്നു. ഒരു സാധാരണ വീട്ടമ്മയായ ഞാൻ ക്ഷീണിതയാകുമ്പോൾ, പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ 'സാഹിത്യവാരഫലം' എന്നെ ശാന്തമാക്കുന്നു. ഇളനീർ കുടിക്കുന്നതിനേക്കാൾ മധുരമാണ് അത്. ആ മാന്ത്രികശക്തിയുടെ മുൻപിൽ ഞാൻ തലകുനിക്കുന്നു. അങ്ങേയ്ക്ക് അഭിനന്ദനത്തിൻെറ ആയിരമായിരം പൂച്ചെണ്ടുകൾ. ഒരുവരി അല്ലെങ്കിൽ ഒരു കൈ ഒപ്പ് മാത്രം മറുപടി ആയി അയയ്ക്കുമോ? ഇത് ഒരു അവിവേകം ആണെങ്കിൽ ക്ഷമിക്കണം എന്നു സാറിനെ എൻെറ അച്ഛനെപ്പോലെ സ്നേഹിക്കുന്ന ഒരുമകൾ.''

ഈ കത്ത് വായിച്ചു ഞാൻ നിറഞ്ഞ നയനങ്ങളോടെ ഇരുന്നു. എന്നെ പ്രശംസിച്ചതുകൊണ്ടല്ല. സ്ത്രീകൾ എത്ര നല്ലവരാണെന്നു വിചാരിച്ച്.

3) ഞാൻ അത്യന്താധുനികനായാൽ 'ആകാശത്ത് നക്ഷത്രം, മേശപ്പുറത്തു മഷിക്കുപ്പി' എന്നെഴുതുകയില്ല. 'ആകാശത്തു മഷിക്കുപ്പി മേശപ്പുറത്ത് നക്ഷത്രം' എന്നേ എഴുതു. 'ശബ്ദത്തിൻെറ പച്ചനിറം ഞാൻ കണ്ണുകൾ കൊണ്ട് കേട്ടു. എൻെറ അടുത്തുകൂടെപ്പോയ സ്ക്കൂട്ടറിൻെറ ശബ്ദം ഞാൻ കൈകൊണ്ടു കേറിപ്പിടിച്ചു. അപ്പോഴുണ്ടായ മാധുര്യം ഞാൻ കാതുകൊണ്ട് ആസ്വദിച്ചു' എന്നൊക്കെ ഞാൻ എഴുതും. അതോടെ 'ഇതാ ഒരു ആധുനികോത്തരൻ' എന്ന് എൻെറ അഭിവന്ദ്യസുഹൃത്തുക്കളായ പ്രൊഫെസർ തോമസ് മാത്യുവും ഡോക്ടർ എം.എം. ബഷീറും വാഴ്ത്തും. ആ വാഴ്ത്തലിനു 'ഇൻ ആൻറിസിപേഷനായി' നന്ദി.

4) ബ്ളൗസിൽ ആവശ്യത്തിലധികം സെയ്ഫ്ററി പിന്നുകൾ കുത്തുന്നതും തൊടുത്തിന് അഞ്ചൂറുവട്ടം മേൽമുണ്ട് വലിച്ചിട്ടു മാറു മറയ്ക്കുന്നതും അറുപതുവയസ്സുകഴിഞ്ഞ സ്ത്രീകളുടെ സ്വഭാവമാണ്. കോട്ട ആക്രമിക്കപ്പെടുകില്ലെങ്കിൽ അതിനു കൂടുതൽ സുരക്ഷിതത്വം നല്കുമെന്നു യൂഗോ പറഞ്ഞിട്ടുണ്ട്.

## ആർ. നരേന്ദ്രപ്രസാദ്

നവീനനാടകങ്ങൾ—സാമുവൽ ബക്കിററ്, യെനസ്കോ ഇവരുടെ നാടകങ്ങൾ—ധിഷണാപരങ്ങളും മുൻകൂട്ടി തീരുമാനിക്കപ്പെട്ടവയുമായതുകൊണ്ട് ശ്രീ. ആർ. നരേന്ദ്രപ്രസാദിൻെറ ''കുമാരൻ വരുന്നില്ല'' എന്ന ചെറിയ നാടകത്തിന് (ഭാഷാപോഷിണി) ആ ന്യൂനതകളുണ്ടെന്നു പറയുന്നത് മര്യാദകേടായിരിക്കും. ഘടനയിലും ക്രിയാംശത്തിലും ഫാൻറസിയുടെ നിവേശത്തിലും ഇതു ധൈഷണികത കാണിക്കുന്നു. പൂർവകല്പിതസ്വഭാവം പ്രകടിപ്പിക്കുന്നു. പാരമ്പര്യത്തെ മാനിക്കാതെ, അതിൻെറ അനുശാസനങ്ങളെ വകവയ്ക്കാതെ, അച്ഛനെ ബഹുമാനിക്കാതെ രാഷ്ട്രവ്യവഹാരത്തിലേക്കു കുതിച്ചുചാടുകയും മോഹഭംഗം വന്നു തിരിച്ചു ഭവനത്തിലെത്തുകയും ചെയ്യുന്ന ഒരുത്തൻെറ കഥ നരേന്ദ്രപ്രസാദ് ധിഷണയ്ക്ക് ആഹ്ളാദം നല്കുന്ന മട്ടിൽ ആവിഷ്കരിച്ചിട്ടുണ്ട്. നാടകത്തിലെ പ്രധാന കഥാപാത്രമായ കുമാരൻ അച്ഛൻ മരിക്കുന്ന വേളയിൽ വീട്ടിൽ വന്നെത്തുന്നു. അയാൾ ബലിയിട്ട് ചോറു മുററത്തുവച്ച് കൈനനച്ചു തട്ടിയിട്ടും മരക്കൊമ്പുകളിലിരിക്കുന്ന അനേകം കാക്കകളിൽ ഒന്നുപോലും ചോറു കൊത്തിത്തിന്നാൻ വരുന്നില്ല. പൂർവികരുടെ പ്രതിഷേധം. രാഷ്ട്രവ്യവഹാരം മനുഷ്യനെ നിശ്ചേതന വസ്തുവാക്കി മാററിയാൽ മനുഷ്യത്വം എതിർപ്പു കാണിക്കുമല്ലോ. ക്രമേണ കുമാരൻ തകർന്നടിയുകയും അയാൾതന്നെ കാക്കയായി മാറുകയും ചെയ്യുന്നു. ഫാൻറസിയുടെ ഈ പ്രാഥമികതലത്തിലൂടെ നരേന്ദ്രപ്രസാദ് അഭിവ്യഞ്ജിപ്പിക്കാൻ ശ്രമിക്കുന്നത് വിപ്ളവാത്മകമായ സൗഭ്രാത്രം വിജയിക്കുന്നത് വിപ്ളവാത്മകമായ വ്യക്തിവാദത്തിലൂടെ മാത്രമാണെന്ന ആശയമാണ്. കുമാരൻ വിപ്ളവകാരിയായിക്കൊള്ളട്ടെ; പക്ഷേ പൈതൃകത്തിനെ അയാൾ ശഷ്പതുല്യം പരിഗണിക്കരുത്. നരേന്ദ്രപ്രസാദിൻെറ ഫാൻറസി പ്രയോഗം അത്ര വിശ്വാസ്യമല്ലെങ്കിലും പ്രധാന കഥാപാത്രത്തിൻെറ മാനസാന്തരത്തിനു വേണ്ടിടത്തോളം പ്രേരകങ്ങൾ കാണിച്ചിട്ടില്ലെങ്കിലും നാടകത്തിനു സമകാലികപ്രാധാന്യം കൈവന്നിട്ടുണ്ട്. രാഷ്ട്രവ്യവഹാരത്തിൻെറ നിസ്തുല ശക്തി സത്യത്തെ സമാക്രമിക്കുമ്പോൾ വ്യക്തികൾ വെറും കാക്കകളായി മാറുമെന്നും ഞാൻ ഈ നാടകത്തിൽനിന്നു മനസ്സിലാക്കുന്നു.

## കുതിരപ്പുറത്ത്

സി.പി രാമസ്വാമിഅയ്യർ തിരുവിതാംകൂർ ദിവാനായിരുന്ന കാലത്ത് ററി.സി.എസ് പരീക്ഷ ഏർപ്പെടുത്തി. പല ഉന്നതോദ്യോഗസ്ഥന്മാരുടെ മക്കളും ററി.സി.എസ് പരീക്ഷയിൽ ജയിച്ചു. കുറച്ചു കാലയളവുകൊണ്ട് അവരും പിതാക്കന്മാരെപ്പോലെ വലിയ ഉദ്യോഗസ്ഥരായി. ഈ പരീക്ഷ ജയിച്ചവർക്കു ചില പരിശീലനങ്ങളുണ്ടായിരുന്നു. ഒന്നു കുതിരസ്സവാരി. മൈതാനത്ത് കുതിരയെക്കൊണ്ടു നിറുത്തും. സ്ററിറപ്പിൽ ചവിട്ടിക്കൊണ്ട് ഒററക്കയററമാണ് കുതിരപ്പുറത്ത്. പക്ഷേ പലർക്കും അതിനു കഴിഞ്ഞിരുന്നില്ല. ഒരുദിവസം കാലത്ത് ഞാൻ മൈതാനത്തിൻെറ അടുത്തുള്ള റോഡിലൂടെ പോകുമ്പോൾ അക്കാഴ്ച കണ്ടു. സ്ററിറപ്പിൽ കാലുറപ്പിച്ചുകൊണ്ട് ദുർബലനായ ഒരു ററി.സി.എസ് ട്രെയിനി പൊങ്ങുന്നു. ഉയരുന്നില്ല. കാലു വീണ്ടും ബലപ്പിച്ചു പൊങ്ങുന്നു, പൊങ്ങുന്നില്ല. പിന്നെയും അതുതന്നെ പ്രയോഗം. ഒടുവിൽ ട്രെയിനിങ് നടത്തിക്കൊടുക്കുന്ന ഒരു മിലിറ്ററി ശിപായി അവിടെവന്ന് അയാളുടെ ചന്തിയിൽ കൈകളുറപ്പിച്ച് ഒററപ്പൊക്ക്. ട്രെയിനി കുതിരപ്പുറത്തായി. താൻ തനിച്ചു കയറിയെന്ന മട്ടിൽ മന്ദസ്മിതം. ശ്രീ. അക്ബർ കക്കട്ടിൽ എന്നെ മാതൃഭൂമി വാരാന്ത്യപ്പതിപ്പിലൂടെ രാജാവാക്കിയ ആളാണ്. എങ്കിലും അദ്ദേഹത്തിൻെറ ചെറുകഥയെക്കുറിച്ച് സത്യം പറയാതിരിക്കുന്നതെങ്ങനെ? 'മാമൻെറ കൊട്ടാരം' എന്ന കഥാശ്വത്തെ കൊണ്ടുനിറുത്തി അദ്ദേഹം അതിൻെറ പുറത്തു കയറാൻ പലതവണ ശ്രമിക്കുന്നു. പററുന്നില്ല. കാലുകളിലെ മാംസപേശികൾ വേദനിക്കുന്നതേയുള്ളൂ. ഒടുവിൽ പത്രാധിപർ വന്ന് അദ്ദേഹത്തെ പൊക്കുന്നു. കയറിയിരുന്ന് അദ്ദേഹം മന്ദസ്മിതം പൊഴിക്കുന്നു. അക്ബറിൻെറ വിചാരം താനങ്ങു കയറിയെന്നാണ്. പക്ഷേ, ശക്തിയുള്ള പത്രാധിപരുടെ ഹസ്തങ്ങളാണ് തന്നെ കഥാശ്വത്തിൽ കയററിയിരുത്തിയത് എന്ന് അദ്ദേഹത്തിന് അറിഞ്ഞുകൂടാ.

സൗധംപോലുള്ള തൻെറ പാർപ്പിടം കാണാൻ ഒരുത്തൻ ഒരു കൊച്ചുകുട്ടിയെ വിളിക്കുന്നു. പലതവണ വിളിച്ചിട്ടും കുട്ടിക്കു പോകാൻ സാധിക്കുന്നില്ല. ഒടുവിൽ അയാൾ രോഗിയായി വീണപ്പോൾ കുട്ടി അച്ഛനമ്മമാരോട് ഒരുമിച്ച് അവിടെയെത്തി. സൗധത്തിനു പകരം ഒരു ചെററക്കുടിലാണു കുട്ടി കണ്ടത്.

ദേശാഭിമാനി വാരികയിലാണ് അക്ബർ കക്കട്ടിലിൻെറ കഥ മഷിപുരണ്ടു വന്നിരിക്കുന്നത്. വാരികയുടെ പത്രാധിപസമിതിയിലെ അംഗങ്ങളെ എനിക്കറിയാം. പത്രാധിപർ ശ്രീ. സിദ്ധാർത്ഥൻ പരുത്തിക്കാട് എൻെറ സ്നേഹിതനും. അതുകൊണ്ട് ഞാനിനിപ്പറയുന്നത് അവർ തെററിദ്ധരിക്കില്ല. മാതൃഭൂമി ആഴ്ചപ്പതിപ്പിൻെറ പത്രാധിപർ ജി. ശങ്കരക്കുറുപ്പിനോടു കവിത ചോദിച്ചാൽ അദ്ദേഹം നക്ഷത്രത്തെക്കുറിച്ച് മനോഹരമായ കാവ്യമെഴുതി അയയ്ക്കും. ജനയുഗം പത്രാധിപരാണ് അതു ചോദിച്ചതെങ്കിൽ കവി 'കമ്പിനിമുററത്തെ കാട്ടുമുല്ല'യെക്കുറിച്ചും കഷ്ടപ്പെടുന്ന തൊഴിലാളിയെക്കുറിച്ചും അതെഴുതിക്കളയും. അതൊരു ദൗർബ്ബല്യമായി മാത്രം കരുതിയാൽ മതി. അതുപോലൊരു സൂത്രം കക്കട്ടിലിൻെറ കഥയിലുമുണ്ട്. കുടിലിൽ കിടന്നുകൊണ്ടു രോഗി അതിൻെറ പിറകിലുള്ള സൗധം ചൂണ്ടിക്കാണിച്ച് അതു തൻെറ വീടാണെന്നും അവിടെ ചൂടുള്ളതുകൊണ്ട് കുടിലിൽ വന്നു കിടക്കുകയാണെന്നും കുട്ടിയോടു പറയുന്നു. ധനികനും ദരിദ്രനും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കി, സ്ഥിതിസമത്വം വരേണ്ടതിൻെറ ആവശ്യകത ഗ്രഹിച്ച് കുട്ടി കരയുന്നു. പക്ഷേ വായനക്കാരനായ എനിക്കു കരച്ചിൽ വരുന്നില്ല. എൻെറ മിഴിനീര് ഒഴുകണമെങ്കിൽ കഥയ്ക്കു കലാപരമായ മേന്മ ഉണ്ടാകണം.

അക്ബർ സ്വന്തം സ്നേഹിതനായ— എൻെറയും സ്നേഹിതനായ— ശ്രീ. പുനത്തിൽ കുഞ്ഞബ്ദുള്ളയെ പരോക്ഷമായും പ്രത്യക്ഷമായും കഥയിൽ വാഴ്ത്തുന്നുണ്ട്. നല്ലത്. സ്നേഹിതരെ അവസരത്തിലും അനവസരത്തിലും പ്രശംസിച്ചു വിട്ടില്ലെങ്കിൽ പണ്ടത്തെ നോവലിസ്ററ് പറഞ്ഞപോലെ അമ്മണാ പിന്നെ നിങ്ങളെന്തൊരു ചമ്മന്തി? എന്നു നമ്മൾ അക്ബറിനോടു ചോദിക്കില്ലേ?

**അടുത്ത ജന്മം പുരുഷനായിത്തന്നെ ജനിച്ചാൽ മതിയെനിക്ക്. വൈരൂപ്യമാർന്ന രൂപമാണ് പ്രകൃതി തരുന്നതെങ്കിലും പുരുഷനായാൽ മതി.**

വിറ്റ്മാൻ

റെബേക്ക വെസ്റ്റ്

